ദിവ്യബോധനം ഗ്രന്ഥാവലി – 9

# ദൈവജനം

## (ദൈവജനപങ്കാളിത്തം – ഭാരതസഭയിൽ)

**ഫാ. സി. സി. ചെറിയാൻ**

(ലൈബ്രേറിയൻ,
ഓർത്തഡോക്സ് സെമിനാരി, കോട്ടയം)

**ദിവ്യബോധനം പബ്ലിക്കേഷൻസ്**

**സോഫിയാ സെന്റർ**
**ഓർത്തഡോക്സ് സെമിനാരി**
**കോട്ടയം – 686 001**

**വില: 70.00**

*(Malayalam)*

**Daivajanam**

(Place and Participation of the People of God in the Indian Church)

**Fr. C. C. Cherian** B.Sc., B.D., B. Lib. Sc., M. Th.

Published by : **Divyabodhanam Publications**
Orthodox Seminary, P.B. 98, Kottayam
Ph: 0481 - 2566 526, 2568 083

First Published : Jan. 1986

Sixth Edition : May 2015



Number of copies : 3000

D.T.P. & Printing : Sophia Print House, Kottayam

Price: **Rs. 70/-**

# പ്രസ്താവന

സഭാംഗങ്ങൾക്കുവേണ്ടി ഓർത്തഡോക്സ് വൈദിക സെമിനാരി അവതരിപ്പിക്കുന്ന ഒരു വിശ്വാസ പരിശീലനപദ്ധതിയാണ് ദിവ്യബോധനം. കഴിവും താൽപര്യവുമുള്ള ആർക്കും സ്ത്രീപുരുഷ ഭേദമെന്യേ ഈ പദ്ധതിയിൽ ചേരാം.

സഭയുടെ വിശ്വാസം അറിയുന്നതിനും പുലർത്തുന്നതിനും അടുത്ത തലമുറയ്ക്കു പകർന്നുകൊടുക്കുന്നതിനുമുള്ള ചുമതല വൈദികർക്കു മാത്രമുള്ളതല്ല. സഭ മുഴുവന്റെയും കൂടിയുള്ള ഉത്തരവാദിത്വമാണിത്. അത്മായക്കാരായ സ്ത്രീകൾക്കും പുരുഷന്മാർക്കും വളരെ വലിയ പങ്കാണുള്ളത്, ഈ ചുമതല കാര്യക്ഷമമായി നിർവഹിക്കുന്നതിൽ.

യുക്തിചിന്തയുടെ ഈ കാലയളവിൽ സത്യവിശ്വാസം നിലനിർത്തണമെങ്കിൽ, ആരാധനയിലും സത്യത്തിലും സ്നേഹത്തിലും അധിഷ്ഠിതമായ ഓർത്തഡോക്സ് വിശ്വാസത്തെ ബുദ്ധിപരമായിക്കൂടെ സ്വായത്തമാക്കേണ്ടുന്നയാവശ്യം സഭാംഗങ്ങൾക്കെല്ലാവർക്കുമുണ്ട്.

പ്രത്യേകിച്ചും സണ്ടേസ്കൂൾ അദ്ധ്യാപകർ, മർത്തമറിയം സമാജ പ്രവർത്തകർ, യുവജന പ്രസ്ഥാനത്തിലും വിദ്യാർത്ഥി പ്രസ്ഥാനത്തിലും നേതൃത്വം നൽകുന്നവർ, മുതലായ നേതൃത്വ നിരയിലുള്ള അത്മായർക്ക് വിശ്വാസപഠനം പ്രത്യേകമായി ആവശ്യമാണ്.

ഭക്തിയോടും വിശ്വാസത്തോടുംകൂടിയുള്ള സത്യാരാധനയും ക്രിസ്തുവിന്റെ മനുഷ്യസ്നേഹത്തിന്റെ മൂർത്തീകരണവുമാണ് സഭയുടെ രണ്ടു പ്രധാന ചുമതലകൾ. ഇവ രണ്ടും ശരിയായി നിർവഹിക്കണമെങ്കിൽ സഭാപാരമ്പര്യത്തിലെ ഗാഢമായ ഉപരിജ്ഞാനത്തിന്റെ താഴ്ന്ന പടികളിലേക്കെങ്കിലും വിശ്വാസികൾ കടന്നുവരാതെ, വിശ്വാസകാര്യങ്ങൾ വൈദികർക്കു മാത്രമായി വിട്ടുകൊടുക്കുന്നത് ഓർത്തഡോക്സ് പാരമ്പര്യത്തിനു നിരക്കാത്തതാണ്. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികൾക്കും, ആരാധനയിലും മനുഷ്യസേവനത്തിലും കൂടിയുള്ള തങ്ങളുടെ ക്രിസ്തീയ ധർമനിർവ്വഹണത്തിന് ഈ പദ്ധതി സഹായകമായിത്തീരട്ടെ. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ സ്നേഹം നിറഞ്ഞ ജനങ്ങളെ തന്റെ പ്രത്യേക കരുണയാൽ കടാക്ഷിച്ച് അവർക്കു ദിവ്യബോധനം നൽകാൻ ഈ പദ്ധതി ഉപയോഗിക്കുമാറാകട്ടെ.

**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**
(പ്രസിഡന്റ്, ദിവ്യബോധനം)

സ്വർഗ്ഗാരോഹണ പെരുന്നാൾ 2015
പഴയസെമിനാരി

# പ്രസാധകക്കുറിപ്പ്

ദിവ്യബോധനം പഠനപദ്ധതിയിൽ ഒമ്പതാമതായി പ്രസിദ്ധീകരിച്ച 'ദൈവജനം' എന്ന പുസ്തകം പരിഷ്കരിച്ച് പ്രസിദ്ധീകരിക്കുകയാണ്. ദിവ്യബോധനം പഠനപദ്ധതിയ്ക്ക് ആരംഭം കുറിക്കുന്നതിൽ അഭി. ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയോടൊപ്പം നേതൃത്വം വഹിച്ച് ദീർഘകാലം ഈ പ്രസ്ഥാനത്തിന്റെ കോ-ഓർഡിനേറ്ററായി പ്രവർത്തിച്ച ബഹു. സി. സി. ചെറിയാനച്ചനാണ് ഗ്രന്ഥകാരൻ. സഭാമക്കളുടെ ഒരുമിച്ചുള്ള - ഇടയനും ആടും ഉടയവനോടൊപ്പം - പ്രവർത്തനങ്ങളിൽ പ്രായോഗികാന്വേഷണവും തിരുത്തലും നടത്തുവാൻ ഗ്രന്ഥകാരൻ ആഹ്വാനം ചെയ്തിരിക്കുന്നു.

ദിവ്യബോധനം പ്രവർത്തനങ്ങൾക്കായി നിർലോപമായ അനുഗ്രഹാശിസ്സുകൾ നൽകിക്കൊണ്ടിരിക്കുന്ന ഈ പ്രസ്ഥാനത്തിന്റെ രക്ഷാധികാരി കൂടിയായ പ. മോറാൻ മാർ ബസ്സേലിയോസ് മാർത്തോമാ പൗലൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയോടുള്ള വിധേയത്വവും ആദരവും വിനയപുരസ്സരം സമർപ്പിക്കുന്നു.

ഈ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിന് മേൽനോട്ടം വഹിക്കുന്നത് പ്രസ്ഥാനം പ്രസിഡന്റ് അഭി. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ, സെമിനാരി പ്രിൻസിപ്പൽ റവ. ഡോ. ഒ. തോമസ്, ഡയറക്ടർ റവ. ഫാ. റ്റി. ജെ. ജോഷ്വാ, രജിസ്ട്രാർ റവ. ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ്, സെൻട്രൽ ഓർഗനൈസർ പ്രൊഫ. ഡോ. വർഗ്ഗീസ് മാത്യു എന്നിവരടങ്ങുന്ന ദിവ്യബോധനം കേന്ദ്രകമ്മറ്റിയാണ്.

വൈദിക സെമിനാരിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ഈ പദ്ധതിയുടെ പഠനനിലവാരത്തിന്റെ ഉത്തരവാദിത്വം സെമിനാരി ഫാക്കൽറ്റിയിൽ നിക്ഷിപ്തമാണ്. പ്രാദേശികതലത്തിലും യൂണിറ്റു തലത്തിലും അദ്ധ്യാപകരും സംഘാടകരും ഈ പ്രസ്ഥാനത്തിന്റെ നടത്തിപ്പിൽ അക്ഷീണം പ്രവർത്തിക്കുന്നുണ്ട്. അവർക്കെല്ലാം പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു. ഈ ഗ്രന്ഥത്തിന്റെ ഡി.റ്റി.പി. യും അച്ചടിയും ഭംഗിയായി നിർവ്വഹിച്ച സോഫിയാ പ്രിന്റ് ഹൗസിനും നന്ദി.

സർവ്വോപരി സകല നന്മകൾക്കും കാരണഭൂതനായ സർവ്വശക്തനായ ദൈവത്തിനു സ്തുതി അർപ്പിച്ചുകൊണ്ട് ഈ ഗ്രന്ഥം ദിവ്യബോധനം ഗ്രന്ഥാവലിയിൽ പ്രസിദ്ധീകരിക്കുന്നു.

**ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ്**

(രജിസ്ട്രാർ)

സ്വർഗ്ഗാരോഹണ പെരുന്നാൾ 2015

പഴയസെമിനാരി

# വാങ്മുഖം

ജനമുന്നേറ്റവും, ജനപങ്കാളിത്തവും, രാഷ്ട്രീയ സാമൂഹ്യരംഗങ്ങളിലെന്നപോലെ, സഭയിലും പ്രസക്തമായിക്കൊണ്ടിരിക്കുകയാണല്ലോ. 'ദൈവജന'മായ ക്രൈസ്തവസഭയിൽ വൈദിക - അവൈദിക പങ്കാളിത്തത്തെപ്പറ്റി, വിവിധ സഭാവിഭാഗങ്ങൾക്ക് വ്യത്യസ്തമായ കാഴ്ചപ്പാടുകളാണുള്ളത്. ദൈവജന പങ്കാളിത്തം വേദപുസ്തകാടിസ്ഥാനത്തിലും, സഭാചരിത്രപശ്ചാത്തലത്തിലും വിലയിരുത്തുകയും, ഇന്നത്തെ സാഹചര്യത്തിൽ എത്രമാത്രം അത് പ്രാധാന്യമർഹിക്കുന്നു എന്ന് പരിശോധിക്കുകയുമാണ് ഈ ഗ്രന്ഥത്തിൽ.

ദൈവജനമാകുന്ന ക്രിസ്തീയസഭയിൽ വൈദികരും, അവൈദികരും, സ്ത്രീകളും, പുരുഷന്മാരും അവരവരുടെ നിലകളിൽ പൂർണ്ണമായി സഹകരിച്ചു പ്രവർത്തിക്കുന്നതായി കാണാം. യേശുക്രിസ്തുവിന്റെ ശരീരമാകുന്ന സഭയ്ക്കു മുഴുവനായിട്ടാണു പൂർണ്ണതയും, പരമാധികാരവുമുള്ളു എന്നും, സഭയ്ക്ക് മുഴുവനുമായുള്ള ആരാധനയിലും ജീവിതത്തിലുമാണ് ക്രിസ്തീയ വളർച്ച ദർശിക്കേണ്ടത് എന്നും ഓർത്തഡോക്സ് സഭകൾ കരുതുന്നു. വൈദികരും അവൈദികരുമെന്ന രണ്ടു വിഭാഗങ്ങൾ സഭയിലുണ്ടെങ്കിലും, അവ രണ്ടും സഭയുടെ ഏകലക്ഷ്യത്തിലേയ്ക്കുള്ള ദൗത്യനിർവ്വഹണത്തിൽ ഒരുപോലെ പങ്കുകൊള്ളുന്നു.

സഭയുടെ ദൗത്യം ലോകത്തിൽ ശരിയായി നിർവ്വഹിക്കേണ്ടവർ പ്രധാനമായും അവൈദികരാണ്. ആ നിലയിൽ അവൈദിക പ്രേക്ഷിതരംഗങ്ങൾക്ക് ഇന്ന് വളരെ പ്രാധാന്യം ഉണ്ട്. ക്രിസ്തീയമൂല്യങ്ങൾ സമൂഹത്തിൽ പ്രയോഗിക്കേണ്ട മണ്ഡലങ്ങൾ അധികവും അവൈദികരുടേതാകയാൽ ആയതിനുള്ള സ്വയാവബോധവും പരിശീലനവും അവർക്കു നല്കുന്നത് സഭയുടെ വലിയ ചുമതലയാണ്. ഈ ലക്ഷ്യത്തിലേക്ക്, ഒരു ചെറിയ അളവു വരെയെങ്കിലും ഈ ഗ്രന്ഥം പ്രയോജനപ്പെടുമെങ്കിൽ ഞാൻ കൃതാർത്ഥനായി.

സഭയിൽ തണുത്തു മരവിച്ചിരിക്കുന്ന ദൈവജനത്തെ തട്ടിയുണർത്തി, ചൂടും വെളിച്ചവും ആവേശവും പകർന്നുകൊടുത്ത് സഭയുടെ കെട്ടുപണിക്കാരാക്കിത്തീർക്കേണ്ടതു സഭയുടെ യഥാർത്ഥ ദൗത്യം നിർവ്വഹിക്കപ്പെടുവാനാവശ്യമാണ്. ദൈവജനപങ്കാളിത്തത്തിന്റെ വിവിധ വശങ്ങളിലേക്ക് വിരൽ ചൂണ്ടുവാൻ മാത്രമേ ഈ ഗ്രന്ഥത്തിൽ കഴിഞ്ഞിട്ടുള്ളു. ഈ വിഷയത്തിലേക്കു കടന്നു ചിന്തിക്കുന്നതിനുള്ള പ്രചോദനം എനിക്കു നല്കിയ എന്റെ അഭിവന്ദ്യ ഗുരു ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോടുള്ള കടപ്പാട് ഇവിടെ രേഖപ്പെടുത്തുന്നു.

വേദശാസ്ത്രത്തിൽ എം. ടി. എച്ച്. പഠനത്തിന്റെ ഭാഗമായി, റവ. ഫാ. ഡോ. വി. സി. ശാമുവേലിന്റെ മേൽനോട്ടത്തിൽ, ഞാൻ തയ്യാറാക്കിയ ഗവേഷണപ്രബന്ധത്തെ അടിസ്ഥാനമാക്കിയാണ് ഈ ഗ്രന്ഥം എഴുതിയിരിക്കുന്നത്. ഒരു പുതിയ വിഷയം അവതരിപ്പിച്ചിരിക്കുന്നതിലുള്ള പരിമിതികൾ ഈ ഗ്രന്ഥ രചനയിൽ എനിക്കു പ്രയാസമുണ്ടാക്കിയിട്ടുണ്ട്. കാട്ടിലൂടെ വഴി തെളിക്കുന്ന ഒരു അനുഭവമായിരുന്നതിനാൽ, ചിലപ്പോഴൊക്കെ കാടു കയറിയിട്ടുണ്ടെന്ന് തോന്നുന്നു. മാന്യവായനക്കാർ ഇതിന്റെ ന്യൂനതകൾ എന്നെ അറിയിച്ചാൽ അവ തിരുത്തുവാൻ സന്തോഷമേയുള്ളു.

ദൈവജനമെന്ന പേരിൽ പട്ടക്കാരും ജനങ്ങളും സഭയിൽ ഒത്തൊരുമിച്ച് പ്രവർത്തിക്കുമ്പോഴാണ് സഭയുടെ യഥാർത്ഥ നിലനില്പും വളർച്ചയും സാധിക്കുന്നത്. സഭയിൽ ഭൂരിപക്ഷം വരുന്ന വിശ്വാസികളെ അജ്ഞാനികൾ എന്നയർത്ഥത്തിൽ 'Lay people' എന്നും ലോകക്കാർ എന്ന അർത്ഥത്തിൽ 'അത്മായക്കാർ' എന്നും വേദം കൈകാര്യം ചെയ്യാത്തവർ എന്ന അർത്ഥത്തിൽ 'അവൈദികർ' എന്നും തരംതിരിച്ച് വിളിക്കുന്ന രീതി അവരുടെ സഭയിലുള്ള സജീവ പങ്കാളിത്തത്തിനു തടസ്സം സൃഷ്ടിച്ചേക്കും. പട്ടത്വനൽവരം ലഭിച്ച വ്യക്തികൾ എന്ന നിലയിൽ സഭയിൽ അദ്ധ്യക്ഷപദം അലങ്കരിക്കുന്ന വ്യക്തികളെ 'പട്ടക്കാർ' എന്നും മേൽപ്പട്ടക്കാർ എന്നും സംബോധന ചെയ്യുന്ന രീതിയാണ് ആരാധനാക്രമങ്ങളിൽ പൊതുവായി കാണുന്നത്. വിശ്വാസികൾ എന്നർത്ഥം വരുന്ന 'ഹൈയ്മ്നെ' എന്ന സുറിയാനി പദത്തിൽ നിന്നുത്ഭവിച്ച 'അയ്മേനി' എന്ന പേർ പൗരാണികമായി സുറിയാനി സഭയിൽ ഉപയോഗിച്ചുവരുന്നുണ്ടെങ്കിലും ആരാധനാക്രമങ്ങളിൽ 'പട്ടക്കാരും' 'ജനങ്ങളും' എന്ന പദപ്രയോഗമാണ് സാധാരണയായി ഉപയോഗിച്ചു കാണുന്നത്. പേരുകൾ എന്തായാലും, ഈ ഇരു വിഭാഗങ്ങളും സഭയിൽ ഒത്തൊരുമിച്ച് പ്രവർത്തിച്ചെങ്കിൽ മാത്രമേ സഭാജീവിതം പുഷ്ടിപ്പെടുകയുള്ളു. ദൈവജനപങ്കാളിത്തമെന്ന് പറയുമ്പോൾ പട്ടക്കാരും, ജനങ്ങളും ഒത്തൊരുമിച്ച് പ്രവർത്തിക്കുന്ന സഭാജീവിതമാണുദ്ദേശിക്കുന്നത്. രണ്ടു വിഭാഗത്തിലുള്ളവർ പരസ്പരം മനസ്സിലാക്കി, അംഗീകരിച്ച്, ആദരിച്ച്, സഹകരിച്ച് ഒരേ ലക്ഷ്യത്തിലേക്ക് പ്രവർത്തിക്കുവാൻ ഈ പഠനം സഹായകമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഈ ഗ്രന്ഥത്തിന്റെ കയ്യെഴുത്തുപ്രതി വായിച്ച്, വേണ്ട തിരുത്തലുകളും നിർദ്ദേശങ്ങളും നല്കി എന്നെ സഹായിച്ച അഭിവന്ദ്യ ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്താ, റവ. ഫാ. റ്റി. ജെ. ജോഷ്വാ, റവ. ഫാ. ഡോ. കെ. എം. ജോർജ്, റവ. ഫാ. പ്രൊഫ. എ. ഡാനിയേൽ, റവ. സിസ്റ്റർ മറിയം, പ്രൊഫ. കെ. വി. ചാക്കോ, ശ്രീ. എം. കുര്യൻ എന്നിവരോടുള്ള ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തിക്കൊണ്ടും, ഇപ്രകാരമൊരു

സംരംഭത്തിന് എന്നെ ശക്തിപ്പെടുത്തിയ ദൈവകൃപയ്ക്ക് സ്തുതിയർപ്പിച്ചു കൊണ്ടും ഈ 'ദൈവജന'ത്തെ ദിവ്യബോധന വിദ്യാർത്ഥികൾക്കായി സവിനയം കാഴ്ച വയ്ക്കുന്നു.

ഈ ഗ്രന്ഥത്തിന്റെ നാലാം പതിപ്പ് പ്രസിദ്ധീകരിക്കുവാൻ ഇടയായ തിൽ ദൈവത്തെ സ്തുതിക്കുന്നു. മുൻപതിപ്പുകളിൽ ശ്രദ്ധയിൽപ്പെട്ട ചില അപാകതകൾ തിരുത്തുവാനും ചില ഭാഗങ്ങൾ അല്പംകൂടി വിശദീകരി ക്കുവാനും ആവർത്തനങ്ങൾ ഒഴിവാക്കാനും ഈ പതിപ്പിൽ ശ്രദ്ധിച്ചിട്ടുണ്ട്.

ഈ ഗ്രന്ഥത്തിന്റെ ഡി. റ്റി. പി. നിർവ്വഹിച്ച സോഫിയാ പ്രിന്റ് ഹൗസ്, അച്ചടി നിർവ്വഹിച്ച കോട്ടയം ഉദയാ ഓഫ്സെറ്റ് പ്രസ് എന്നിവരോടുള്ള നന്ദി രേഖപ്പെടുത്തുന്നു.

**ഫാ. സി. സി. ചെറിയാൻ**

കോട്ടയം
6-6-2005

# ഉള്ളടക്കം



## യൂണിറ്റ് 1

## ദൈവജനപങ്കാളിത്തം – വേദപുസ്തക വെളിച്ചത്തിൽ



## യൂണിറ്റ് 2

## ദൈവജനപങ്കാളിത്തം – ആദിസഭാജീവിതത്തിൽ

## യൂണിറ്റ് 3

## ദൈവജനപങ്കാളിത്തം -
## മലങ്കര ഓർത്തഡോക്സ് സഭയിൽ



## യൂണിറ്റ് 4

## ദൈവജനപങ്കാളിത്തം ഇന്നും നാളെയും

# യൂണിറ്റ് 1

# ദൈവജനപങ്കാളിത്തം; വേദപുസ്തക വെളിച്ചത്തിൽ

## പാഠം 1

## ദൈവജനപങ്കാളിത്തം: ഒരു പൊതു അവലോകനം

ഇസ്രായേൽ ജനത 'ദൈവജന'മായി അറിയപ്പെട്ടു. തെരഞ്ഞെടുപ്പും വിടുതലും ഉടമ്പടിയും അവരുടെ പ്രത്യേക അവകാശവാദങ്ങളായിരുന്നു. യഹോവയുടെ സ്വന്തജനവും വിശുദ്ധ വംശവുമായി യഹൂദമതം സ്വയം കരുതി. ലോകപ്രകാരമുള്ള ഒരു വിമോചനമെന്നു ദൈവിക വിടുതലിനെ തെറ്റിദ്ധരിച്ചതിനു പുറമെ, അവർ മാത്രം അതിന് അർഹരെന്നു കരുതി അഹങ്കരിച്ചതിനാൽ ദൈവം അവരെ ഉപേക്ഷിച്ച് പുതിയ ഇസ്രായേലാകുന്ന സഭയെ തെരഞ്ഞെടുത്തു. ഇന്ന് ക്രൈസ്തവസഭ ദൈവജനമായി അറിയപ്പെടുന്നു. യേശുക്രിസ്തു ലോകത്തിൽ സമാരംഭിച്ച രക്ഷണ്യവേല തുടർന്നു നടത്തുവാൻ – തന്റെ മനുഷ്യാവതാരത്തിന്റെ പിൻതുടർച്ചയായി പ്രവർത്തിക്കുവാൻ – ദൈവം പ്രത്യേകം വിളിച്ച് വേർതിരിച്ച് നിയമിച്ചാക്കിയവരാണു ക്രിസ്ത്യാനികൾ. ക്രിസ്തുവിന്റെ ദൃശ്യശരീരമായി സഭ ലോകത്തിൽ നിലകൊള്ളുന്നു. ശരീരത്തിൽ വിവിധ അവയവങ്ങൾ വിവിധ രീതിയിൽ വിവിധങ്ങളായ സ്ഥാനങ്ങളിൽ, യേശുക്രിസ്തുവാകുന്ന 'ശിരസ്സിൽ' നിന്നുള്ള നിർദ്ദേശങ്ങൾക്കനുസരിച്ച്, ഒരേ ലക്ഷ്യത്തിലേക്ക് ഒന്നിച്ച് സഹകരിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

ദൈവജനമാകുന്ന സഭയിൽ ദൈവം കല്പിച്ചാക്കിയ അപ്പോസ്തോലിക പിൻതുടർച്ചയുള്ള വൈദികസ്ഥാനികൾ, സഭാഗാത്രത്തിന്റെ പ്രവർത്തനങ്ങൾക്കു മേൽനോട്ടം വഹിച്ച് അവയെ നിയന്ത്രിച്ചുവരുന്ന ക്രമീകരണം ആരംഭം മുതല്ക്കേ ഉണ്ട്. ആ മേൽനോട്ടത്തിനു വിധേയമായി വിവിധ നിലകളിൽ പ്രവർത്തിക്കുന്ന അവൈദികരുമുണ്ട്. ശരീരത്തിന്റെ പ്രവർത്തനങ്ങളെ നാഡീവ്യൂഹം എപ്രകാരം നിയന്ത്രിക്കുന്നുവോ അപ്രകാരമുള്ള ഒരു പ്രവർത്തനശൈലിയാണു സഭയിൽ വൈദികർക്കുള്ളത്. ശരീരത്തിലെ എല്ലാ അവയവങ്ങളും ശരീരത്തിന്റെ സുഖവും ദുഃഖവും ജീവനും ഒരുപോലെ അനുഭവിക്കുന്നു. എന്നാൽ എല്ലാ അവയവങ്ങളുടേയും പ്രവർത്തനത്തെ സജീവമാക്കി നിയന്ത്രിക്കുന്ന നാഡീവ്യൂഹം പ്രവർത്തനക്ഷമമല്ലെങ്കിൽ ശരീരത്തിൽ ജീവനുണ്ടെങ്കിലും പ്രവർത്തനം

നിലച്ചുപോകും. ലോകത്തിൽ വിവിധ ജീവിത തുറകളിൽ പ്രവർത്തിക്കുന്ന അവൈദികർക്ക് അവരുടെ നിലകളിൽ ക്രിസ്തീയമായി പ്രവർത്തിക്കാനുള്ള പരിജ്ഞാനവും സന്നദ്ധതയും പരിശീലനവും സഭയിലൂടെ നൽകുക എന്നത് വൈദികരുടെ പ്രധാന കർത്തവ്യമാണ്.

സഭയിൽ അത്മായർ (laity) എന്നൊരു പദം അവൈദികർക്കു മാത്രമായും പുരോഹിതർ (clergy) എന്ന പദം വൈദികർക്കു മാത്രമായും ഉപയോഗിക്കുന്ന രീതി അത്ര ശരിയല്ല. 'ഒൽമൊ' എന്ന സുറിയാനി വാക്കിന്റെ അർത്ഥം 'ലോകം' എന്നാണ്. 'അത്മായർ' എന്നാൽ 'ലൗകികർ' എന്നും. ഒരു ക്രിസ്ത്യാനിയും ലൗകികനല്ല. വി. മാമ്മോദീസാ ഏറ്റ എല്ലാവരും ഒരുപോലെ സ്വർഗീയരാണ്; സ്വർഗത്തിൽ സ്ഥിരപൗരത്വം ഉള്ളവരാണ്. എന്നാൽ ലോകത്തിലാണ് സഭ പ്രവർത്തിക്കുന്നത്. ആയതിനാൽ ആ അർത്ഥത്തിൽ സഭയിലെ എല്ലാവരും അത്മായരാണ്. അതുകൊണ്ട് 'അത്മായർ' എന്നു പേരിട്ട് കുറെ ആളുകളെ രണ്ടാംകിട പൗരന്മാരായി ചിത്രീകരിക്കാനുള്ള ശ്രമം ക്രിസ്തീയസഭയുടെ പാരമ്പര്യത്തിന് നിരക്കുന്നതല്ല. വൈദികർ അല്ലാത്തവർ എന്ന അർത്ഥത്തിൽ അവൈദികർ എന്നു വിളിക്കുന്നു എങ്കിലും 'വേദം അറിയാത്തവർ' എന്ന വിധത്തിൽ ആ പദത്തിന് വ്യാഖ്യാനം നൽകരുത്. Laos എന്ന ഗ്രീക്കു പദത്തിൽ നിന്നാണ് 'laity' എന്ന ഇംഗ്ലീഷ് പദം ഉണ്ടായത്. Laos എന്ന പദത്തിന് 'ജനം' എന്ന പൊതു അർത്ഥമാണുള്ളത്. ഭരണകർത്താക്കളും (rulers) ജനങ്ങളും എന്ന വ്യത്യാസം കാണിക്കാൻ ലാവോസ് എന്ന പദം ഉപയോഗിച്ചിരുന്നു. എന്നാൽ പഴയനിയമം നോക്കുമ്പോൾ 'ദൈവജനം' എന്ന വിപുലമായ അർത്ഥമാണ് അതിനുള്ളത്. ആ 'ദൈവജനത്തിൽ' വൈദികരും അവൈദികരും ഉൾപ്പെടുന്നുണ്ട്. അതുകൊണ്ട് കുറെപ്പേരെ മാത്രം 'lay men' എന്നു പറയുന്നതും ശരിയല്ല. ഏതെങ്കിലും ഒരു മണ്ഡലത്തിൽ വേണ്ടത്ര സാങ്കേതിക പരിജ്ഞാനമില്ലാത്തവൻ എന്ന അർത്ഥത്തിലും 'lay man' എന്ന പദം സാധാരണ ഉപയോഗിക്കാറുണ്ട്. ആ അർത്ഥത്തിൽ വൈദികരും അവൈദികരും പല മണ്ഡലങ്ങളിലും 'lay man' ആണ്. സഭയുടെ മണ്ഡലത്തിൽ വേണ്ടത്ര പരിജ്ഞാനമില്ലാത്ത ഒരു കൂട്ടമായി അവൈദികർ നിലകൊള്ളാൻ പാടില്ല. സഭാമണ്ഡലത്തിൽ അവൈദികരും വൈദികരും ഒരുപോലെ അറിവും, അവകാശവും ചുമതലയും ഉള്ളവരാകേണ്ടതാണ്. അതിനുള്ള പരിശീലനം വൈദികർ അവൈദികർക്ക് നൽകേണ്ടിയിരിക്കുന്നു. അവരാണ് ലോകത്തിൽ യഥാർത്ഥ ക്രിസ്തീയ ദൗത്യം നിറവേറ്റേണ്ടവർ. ആയതിന് അവരെ ഒരുക്കുക എന്നതാണ് സഭയിൽ വൈദികരുടെ പ്രത്യേക ചുമതല. വിശ്വാസികൾ എന്നർത്ഥമുള്ള 'ഹയ്മ്നെ' എന്ന സുറിയാനി പദം ലോപിച്ചുണ്ടായ 'അയ്മേനി' എന്ന പദം സുറിയാനിസഭയിൽ നിലവിലുണ്ട്. ആ പദത്തിനു പകരം റോമൻ കത്തോലിക്കാസഭയിലെ

secular & Sacred എന്ന തരംതിരിവ് പ്രകാരം ലൗകികർ എന്നർത്ഥം വരുന്ന 'അത്മായക്കാർ' എന്ന പദം ഓർത്തഡോക്സ് സഭയിൽ ഉപയോഗിക്കുന്ന പതിവ് തെറ്റായി ഉണ്ടായതാണ്.

അതുപോലെതന്നെ 'വൈദികർ' എന്നർത്ഥം വരുന്ന Clergy എന്ന ഇംഗ്ലീഷ് പദവും Cleros എന്ന ഗ്രീക്കുവാക്കിൽ നിന്ന് ഉണ്ടായതാണ്. Inheritance of God, heritage of God's lot എന്നൊക്കെയാണ് ആ പദത്തിന്റെ യർത്ഥം. ദൈവരാജ്യത്തിന്റെ അവകാശം വൈദികർക്കു മാത്രം എന്ന് പഴയ നിയമ പൗരോഹിത്യവൃന്ദം അവകാശപ്പെട്ടിരുന്നിരിക്കാം. എന്നാൽ പുതിയ നിയമ പൗരോഹിത്യം യേശുക്രിസ്തുവിന്റെ പൗരോഹിത്യമാണ്. മാമോദീസായിൽക്കൂടി ഓരോ വ്യക്തിയും ആ പൗരോഹിത്യത്തിൽ പങ്കുകാരാകുന്നു. അങ്ങനെ ദൈവരാജ്യത്തിന്റെ അവകാശികളായി അഥവാ clergy ആയിത്തീരുന്നു. ആയതിനാൽ ചില വ്യക്തികൾ മാത്രമേ clergy അഥവാ പുരോഹിതസ്ഥാനത്തിന് അർഹരാകൂ എന്ന വാദത്തിന് ക്രിസ്തീയ വീക്ഷണത്തിൽ വലിയ പ്രസക്തിയില്ല. സഭയിൽ എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശൻ എന്നിങ്ങനെ മൂന്നു സ്ഥാനങ്ങളെ കാണുന്നുള്ളു. യഹൂദ പൗരോഹിത്യക്രമത്തിലെ സ്ഥാനങ്ങളൊന്നും ക്രിസ്തീയ സഭയുടെ പ്രാരംഭത്തിൽ സ്വീകരിച്ചുകാണുന്നില്ല. ഈ സ്ഥാനങ്ങൾ യഹൂദസഭയിലെ ഭരണകർത്തൃത്വം നടത്തിയിരുന്ന വ്യക്തികൾ ('Elders'- മൂപ്പന്മാർ) എന്ന അർത്ഥത്തിലാണ് സഭയിൽ നിലവിൽ വന്നത്. പുതിയനിയമസഭയിൽ പ്രത്യേകം ചില വ്യക്തികൾക്ക് വി. മാമോദീസായിലൂടെ ലഭിക്കുന്ന പൊതു പൗരോഹിത്യത്തിനു പുറമേ യഹൂദ മാതൃകയിലുള്ള പ്രത്യേക പൗരോഹിത്യം 'Priesthood' (കൊഹനൂസോ) ലഭിക്കുന്നു എന്ന റോമൻ കത്തോലിക്കാ വാദത്തിന് വേദപുസ്തകാടിസ്ഥാനമില്ല. എന്നാൽ യേശുക്രിസ്തുവാകുന്ന മഹാപുരോഹിതനെ സഭയിൽ പ്രതിനിധാനം ചെയ്യുന്ന വ്യക്തി എന്ന അർത്ഥത്തിലാണ് പുരോഹിതൻ എന്ന പദം ക്രിസ്തീയ സഭയിൽ പിന്നീട് സ്വീകാര്യമായത്.

സഭയിൽ എല്ലാവരും പുരോഹിതരാണ്, ആയതിനാൽ പ്രത്യേക വൈദികസ്ഥാനികൾ ആവശ്യമില്ല എന്നു വാദിക്കുന്ന പ്രോട്ടസ്റ്റന്റ് വിഭാഗക്കാർ ക്രിസ്തീയ പാരമ്പര്യം തെറ്റായി പഠിപ്പിക്കുകയാണ്. മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ എന്നീ പട്ടത്വസ്ഥാനികൾ സഭയുടെ പ്രാരംഭകാലം മുതൽ തന്നെ അപ്പോസ്തോലന്മാരാൽ നിയമിക്കപ്പെട്ട അധികാരത്തോടെ സഭയിൽ പ്രവർത്തിച്ചുവന്നുവെന്നതും അപ്രകാരമുള്ള സ്ഥാനികളില്ലാതെ ക്രൈസ്തവ സമൂഹം സഭ എന്ന് അറിയപ്പെടുന്നില്ലെന്നതും പ്രത്യേകം ഊന്നിപ്പറയേണ്ട കാര്യമാണ്. എന്നാൽ വൈദികർക്കു മാത്രമായോ, അവൈദികർക്കു മാത്രമായോ സഭയിൽ യാതൊരു പൊതുക്കാര്യങ്ങളുമില്ല. കർത്താവിന്റെ ശരീരമാകുന്ന സഭയിലെ എല്ലാ പ്രവർത്തനങ്ങളും

വൈദികരും അവൈദികരും ഒന്നിച്ചു പ്രവർത്തിക്കുന്ന രീതിയാണ് സഭയിൽ ആദിമുതൽ തന്നെ കണ്ടുവരുന്നത്. വിശ്വാസം സ്വീകരിക്കുന്നതിലും, അതിനെ പിന്തുടരുന്നതിലും, ആചരണങ്ങളിലും കൂദാശാനുഭവങ്ങളിലും വൈദികരും അവൈദികരും ഒരുപോലെ തുല്യ പങ്കാളികളും അനുഭവക്കാരുമാണ്. എന്നാൽ സഭാഭരണകാര്യത്തിൽ വൈദികസ്ഥാനികളെ ദൈവം തന്നെ സഭയിൽ നിയമിച്ചാക്കി എന്ന കാര്യം നവീകരണസഭകൾ വേണ്ടത്ര അംഗീകരിക്കുന്നില്ല. അവൈദികർ തെരഞ്ഞെടുത്തു നിയമിക്കുന്ന വൈദികർ താല്ക്കാലിക സ്ഥാനികളാണെന്നും അവരുടെ കാലാവധി തീരുന്നതുവരെയോ തൽസ്ഥാനത്തുനിന്നു നീക്കപ്പെടുന്നതുവരെയോ മാത്രമേ അവരുടെ വൈദിക സ്ഥാനങ്ങൾക്കു നിലനില്പുള്ളു എന്നും ചില നവീകരണവിഭാഗങ്ങൾ പഠിപ്പിക്കുന്നു. റോമൻ കത്തോലിക്കാ നിലപാടിനെ എതിർത്തു വാദിച്ചു വന്നതിനാലാണ് നവീകരണസഭക്കാർ വൈദികരോടുള്ള അവഗണന കാണിക്കുന്നത്. ദൈവജനമായ സഭയുടെ തെരഞ്ഞെടുപ്പോ അംഗീകാരമോ, സ്വീകരണമോ ഒന്നുമില്ലെങ്കിലും അപ്പോസ്തോലികാധികാരിയായി പത്രോസിന്റെ പിൻഗാമിയായ പാപ്പയുടെ അംഗീകാരത്തിൽ നൽകപ്പെടുന്ന കൈവെയ്പിലൂടെ മാത്രം ചിലർ സഭയിൽ പുരോഹിതന്മാരായി (clergy) ത്തീരുന്നു എന്ന റോമാ വാദത്തിന് ഒരു തിരിച്ചടിയെന്നോണമാണു നവീകരണ വിഭാഗക്കാർ വൈദികസ്ഥാനത്തെ അവഗണിച്ചത്. റോമാവാദം നോക്കുമ്പോൾ ദൈവജനം വെറും ജനമായും അത്മായരായും അവഗണിക്കപ്പെട്ടു. വൈദികർ ദൈവികരും ആയിത്തീർന്നു. രണ്ടാം വത്തിക്കാൻ സുന്നഹദോസ് (1964) പ്രമാണരേഖകളിൽ അത്മായർക്ക് സഭയുടെ പൗരോഹിത്യത്തിലും അധികാരത്തിലും (ഹയറാർക്കി) പങ്കു നല്കുന്നില്ലെങ്കിലും പ്രേഷിത പ്രവർത്തനത്തിൽ വളരെ പങ്കുണ്ടെന്ന് ഊന്നിപ്പറഞ്ഞു ജനത്തെ തൃപ്തരാക്കി.

ഓർത്തഡോക്സ് സഭകളിലെല്ലാം തന്നെ വൈദിക - അവൈദിക ബന്ധം അഭംഗുരം കാത്തു സംരക്ഷിക്കപ്പെട്ടു വരുന്നതിനാൽ നവീകരണത്തിനും റോമൻവാദത്തിനും സ്ഥാനം ലഭിക്കുന്നില്ല. സഭയാകുന്ന ദൈവജനത്തിൽ വൈദികരും അവൈദികരും എന്ന രണ്ടു വിഭാഗങ്ങളുണ്ടെങ്കിലും അവർക്ക് രണ്ടു ദൗത്യങ്ങളില്ല. സഭയുടെ ഒരു ദൗത്യമേയുള്ളു. വൈദികസ്ഥാനികളെ തെരഞ്ഞെടുക്കുന്നതും സ്വീകരിക്കുന്നതും സഭയാണ്. എന്നാൽ തെരഞ്ഞെടുപ്പിലൂടെ മാത്രം വൈദികരാകുന്നില്ല. സഭയാൽ തെരഞ്ഞെടുക്കപ്പെട്ട ശേഷം അപ്പോസ്തോല പിൻതുടർച്ചയുള്ള വൈദിക മേലദ്ധ്യക്ഷന്മാരുടെ കൈവെപ്പിലൂടെ പട്ടം നല്കപ്പെടുന്ന പട്ടത്വസ്ഥാനികൾ സ്ഥിരമായി ആ സ്ഥാനത്തേക്ക് അവരോധിക്കപ്പെടുന്നവരാണെന്നും അവർക്ക് ലഭിക്കുന്ന പട്ടത്വനൽവരത്തിന്റെ പരിപാലനാധികാരം ജനം നൽകുന്നതല്ലെന്നും ജനത്തിന്റെ തീരുമാനപ്രകാരം നീക്കം ചെയ്യാ

വുന്ന താത്കാലിക സ്ഥാനികളല്ലെന്നും അവരെ സഭ സ്വീകരിക്കുന്നിടത്തോളം അവരുടെ ചുമതലകൾ അയ്മേനികളുടെ പ്രവർത്തനങ്ങളെ നയിക്കാനുള്ള സ്ഥിരസ്വഭാവത്തോടു കൂടിയതാണെന്നും ഓർത്തഡോക്സ് സഭകളെല്ലാം പഠിപ്പിക്കുന്നു. ആയതിനാൽ വൈദിക - അവൈദിക പങ്കാളിത്തമാണ് ഓർത്തഡോക്സ് സഭകളുടെ മുഖമുദ്ര.

നിർഭാഗ്യവശാൽ, ഭാരത ഓർത്തഡോക്സ് സഭയിൽ 16-ാം നൂറ്റാണ്ടിനു ശേഷമുണ്ടായ വിദേശബന്ധങ്ങളിലൂടെ പുരോഹിത മേധാവിത്വ മനഃസ്ഥിതിയുള്ള വൈദികസ്ഥാനികളും അവൈദിക മേധാവിത്വ മനഃസ്ഥിതിയുള്ള അവൈദിക നേതാക്കന്മാരും വൈദിക - അവൈദിക ബന്ധത്തെ വളരെയേറെ ശിഥിലമാക്കിയിട്ടുണ്ട്. പരസ്പരം അകറ്റിയിട്ടുണ്ട്. തന്മൂലം ഭാരതത്തിലെ യഥാർത്ഥ ഓർത്തഡോക്സ് പാരമ്പര്യം വീണ്ടെടുക്കുവാൻ വൈദിക - അവൈദിക ബന്ധത്തെ വേദപുസ്തകാടിസ്ഥാനത്തിലും, സഭാചരിത്ര പശ്ചാത്തലത്തിലും ഓർത്തഡോക്സ് സമീപനത്തിലും 16-ാം നൂറ്റാണ്ടിനു മുൻപുള്ള സെന്റ് തോമസ് ക്രിസ്ത്യാനികളുടെ ജീവിതരീതിയിലും വിലയിരുത്തി മനസ്സിലാക്കിയെങ്കിലേ സഭ യഥാർത്ഥ വളർച്ചയും ലക്ഷ്യവും പ്രാപിക്കുകയുള്ളു.

ഈ ഗ്രന്ഥത്തിൽ മേൽപ്പറഞ്ഞ ലക്ഷ്യം മനസ്സിൽ വച്ചുകൊണ്ടാണു വിഷയം അവതരിപ്പിക്കുന്നത്. ഒന്നാം നൂറ്റാണ്ടിലെ സഭ ഏതെല്ലാം തരത്തിൽ വൈദിക - അവൈദിക ബന്ധത്തിലൂടെ സഭയുടെ പ്രവർത്തനങ്ങൾ നടത്തിയിരുന്നു എന്നു വേദപുസ്തകവെളിച്ചത്തിൽ പരിശോധിക്കുകയാണ് ഒന്നാമത്തെ യൂണിറ്റിൽ. സഭ വിഭജിക്കപ്പെടുന്നതിനു മുമ്പ് ആദിമ സഭാജീവിതത്തിൽ എപ്രകാരം ഈ പങ്കാളിത്വം സഭയ്ക്കു ജീവൻ പകർന്നു എന്നു രണ്ടാമത്തെ യൂണിറ്റിൽ വിശകലനം ചെയ്യുന്നു. മൂന്നാമത്തേതിൽ, ഭാരതസഭയിൽ എപ്രകാരം വൈദിക - അവൈദിക കൂട്ടുത്തരവാദിത്വ വ്യവസ്ഥിതി സഭയെ ധന്യമാക്കി, വിദേശബന്ധത്തിലൂടെ എങ്ങനെ അതു ശിഥിലമായി എന്നീ കാര്യങ്ങൾ അവതരിപ്പിക്കുന്നു. നാലാമത്തെ യൂണിറ്റിൽ ദൈവജന പങ്കാളിത്തത്തിലേക്കു നയിക്കുന്ന ആധുനിക പ്രവണതകളും സമീപനങ്ങളും വിലയിരുത്തുകയാണ്.

## ചോദ്യങ്ങൾ

1. 'അത്മായർ', 'അവൈദികർ' എന്ന പദപ്രയോഗത്തിന്റെ ന്യൂനത വ്യക്തമാക്കുക.
2. 'വൈദികരും - അവൈദികരും ചേർന്നുള്ള ഒരു ദൗത്യം മാത്രമേ സഭയ്ക്കുള്ളു.' ചർച്ച ചെയ്യുക.

3. വൈദിക - അവൈദിക ബന്ധത്തിൽ റോമൻ കത്തോലിക്ക, പ്രൊട്ടസ്റ്റന്റ്, ഓർത്തഡോക്സ് എന്നീ വിഭാഗങ്ങളുടെ സമീപനം വ്യക്തമാക്കുക.

## പാഠം 2

# ദൈവജനം വേദപുസ്തകാടിസ്ഥാനത്തിൽ

❑ തെരഞ്ഞെടുപ്പും കൂട്ടിച്ചേർക്കലും ❑ 'ദൈവജനം' പഴയനിയമത്തിൽ ❑ 'ദൈവജനം' പുതിയനിയമത്തിൽ ❑ പുതിയനിയമ പൗരോഹിത്യം ❑ വൈദികർ - അവൈദികർ

ദൈവം തന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും മനുഷ്യനെ സൃഷ്ടിച്ചു. ദൈവത്തിന്റെ സ്ഥാനാപതിയായി സകലസൃഷ്ടിയേയും കാത്തുപരിപാലിക്കുവാനുള്ള ചുമതല അവനെ ദൈവം ഏല്പിച്ചു (ഉല്പത്തി 1:27, 28). ദൈവമുമ്പാകെ സൃഷ്ടിയുടെ പ്രതിനിധി, സൃഷ്ടിയുടെ മുമ്പാകെ ദൈവത്തിന്റെ പ്രതിനിധി എന്ന നിലയിൽ മദ്ധ്യവർത്തിത്വം വഹിക്കുന്ന മഹാപുരോഹിതനായി, പറുദീസായിൽ ആദാം ഉയർത്തപ്പെട്ടു. എന്നാൽ അവൻ സ്വയം ദൈവത്തെപ്പോലെ ആകുവാൻ പിശാചിന്റെ ആലോചനയാൽ ശ്രമിച്ചതിന്റെ ഫലമായി 'മദ്ധ്യവർത്തിത്വം' നഷ്ടപ്പെടുക മാത്രമല്ല, വെറും സൃഷ്ടിയായി, 'മർത്യനായി' അധഃപതിക്കുകയും ചെയ്തു. ദൈവത്തിനും മനുഷ്യനും ഇടയ്ക്കു പാപത്തിന്റെ മറ ഉയർന്നു. മനുഷ്യനു സ്വാഭാവികമായി ദൈവം കൊടുത്ത 'പൗരോഹിത്യ' സ്ഥാനം നഷ്ടപ്പെട്ടതോടുകൂടി മനുഷ്യൻ സ്വാർത്ഥനായി കഠിനഹൃദയനായി, ദൈവത്തിൽ നിന്നു വളരെ അകന്നവനായി പരിണമിച്ചു (Offerer became consumer, protector became destroyer, enmity replaced love).

### 1. തെരഞ്ഞെടുപ്പും കൂട്ടിച്ചേർക്കലും

പഴയനിയമം പരിശോധിക്കുമ്പോൾ, മനുഷ്യന്റെ സ്വാഭാവികമായ പൗരോഹിത്യ ചുമതല അവനിൽ പുനഃസ്ഥാപിക്കുന്നതിനായി, ദൈവം പ്രത്യേക തെരഞ്ഞെടുപ്പു നടത്തുന്നതായി നമുക്കു കാണാം. ഇസ്രായേൽ ചരിത്രം മുഴുവനും ഈ തെരഞ്ഞെടുപ്പിന്റെ കഥയാണ്. ഒരു പ്രത്യേക യഹൂദജാതി, അതിൽ നിന്നു പ്രത്യേക ദാവീദ് വംശം, പിന്നെ പ്രത്യേക ലേവ്യഗോത്രം, പിന്നെ പൗരോഹിത്യ കുടുംബം, പിന്നെ ദാവീദ് പുത്ര

നെന്ന ഒരു വ്യക്തിയിലേക്കു കേന്ദ്രീകൃതമായിത്തീരുന്നതായി കാണുന്നു.

യേശുക്രിസ്തുവിന്റെ മഹാപൗരോഹിത്യം സകല മാനവരാശിയിലേക്കും വ്യാപിപ്പിച്ച് അവരെ ദൈവത്തിനും സൃഷ്ടിക്കും മധ്യവർത്തികളായി പുനഃസ്ഥാപിക്കേണ്ടതിനു ദൈവം നടത്തുന്ന ആഹ്വാനമാണ് പുതിയനിയമത്തിൽ നാം കാണുന്നത്. അവിടെ ഉപേക്ഷിക്കലും തെരഞ്ഞെടുപ്പുമല്ല, പ്രത്യുത വിളിയും കൂട്ടിച്ചേർക്കലുമാണ്. ഈ വിളി സകല മാനവരാശിയേയും കർത്താവിൽ കൂട്ടിച്ചേർക്കുവാനാണ്. യേശുക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലേക്കു ചേർക്കപ്പെടുന്നതോടെ ദൈവത്തിനും സൃഷ്ടിക്കും മദ്ധ്യവർത്തികളായി പ്രവർത്തിക്കുന്നതിനുള്ള മുഖാന്തരങ്ങളും മാധ്യമങ്ങളും ആക്കി അവരെ തീർക്കേണ്ടതിനുമാണു സഭ ഇന്നു പ്രവർത്തിക്കേണ്ടത്. പഴയനിയമത്തിൽ ഇതിനായുള്ള ഒരുക്കവും പുതിയനിയമത്തിൽ ഒരുക്കത്തിന്റെ പൂർത്തീകരണവും നമുക്കു ദർശിക്കാം. പഴയനിയമത്തിലെ തെരഞ്ഞെടുപ്പ് യഥാർത്ഥ മഹാപുരോഹിതനായ യേശുക്രിസ്തുവിലേക്ക് വിരൽ ചൂണ്ടുന്നു. പുതിയനിയമത്തിലെ 'പുതിയ ഇസ്രായേൽ' വി. മാമോദീസായിലൂടെ യേശുക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലേയ്ക്കു ചേർക്കപ്പെട്ടു. കർത്താവിന്റെ പൗരോഹിത്യ ശുശ്രൂഷയിൽ പങ്കുകാരാകേണ്ടതിനും അതു സകല മാനവരാശിയിലേക്കും വ്യാപിപ്പിച്ച് അവരെ പൗരോഹിത്യധർമ്മത്തിൽ യഥാസ്ഥാനപ്പെടുത്തുന്നതിനായിട്ടാണു വിളിക്കപ്പെട്ടിരിക്കുന്നത്.

## 2. 'ദൈവജനം' പഴയനിയമത്തിൽ

ദൈവത്തിന്റെ ജനം (യിരമ്യ 24:7) എന്ന ആശയം പഴയനിയമത്തിൽ രൂപംകൊള്ളുന്നത് അബ്രഹാമിനോടുള്ള ദൈവത്തിന്റെ വാഗ്ദത്തത്തോടുകൂടെയാണ് (ഉല്പത്തി 12:1–2, 13:14–17). ലോകരക്ഷകനാകുന്ന യേശുക്രിസ്തുവിന്റെ മഹാപൗരോഹിത്യം മാനവരാശിക്കു മുഴുവനും പകർന്നുകൊടുക്കുവാനുള്ള ദൈവികപദ്ധതിയുടെ പ്രാരംഭഭാഗമായി യഹോവ തെരഞ്ഞെടുപ്പു നടത്തുന്നു (പുറപ്പാട് 6:5–8). സീനായ് മലയിൽവെച്ചു മൃഗരക്തമർപ്പിച്ച് യാഗം നടത്തി ഉടമ്പടിയും ചെയ്യുന്നു (പുറ. 19:3, ലേവി. 26:9–12). ഇസ്രായേൽമക്കൾ 'ദൈവജന'മായി വളർന്നുവരുന്ന ചിത്രമാണു പഴയനിയമത്തിൽ ഉടനീളം നാം ദർശിക്കുന്നത് (പുറ. 5:1, ആവ: 4–20, യെശ. 30:26, 40:1, 52:6, 62:12, യിര. 12:14). ഇസ്രായേൽ മക്കൾ, തങ്ങൾ മാത്രമാണു 'ദൈവജനം' എന്നു സ്വയം കരുതി അഹങ്കരിച്ചപ്പോൾ, ദൈവകോപം അവരെ ശിക്ഷിക്കുകയും നശിപ്പിക്കുകയും ചെയ്തു. അവരെ ഉപേക്ഷിക്കുന്നതിലൂടെ ദൈവം തെരഞ്ഞെടുപ്പു തുടർന്നുകൊണ്ടിരുന്നു. അങ്ങനെയാണു ദാവീദിന്റെ പുത്രനായ നസ്രായനായ യേശുക്രിസ്തുവിൽ ദൈവത്തിന്റെ തെരഞ്ഞെടുപ്പു പൂർത്തീകരിച്ചത്.

പഴയ ഇസ്രായേലിൽ പുതിയനിയമം സ്ഥാപിക്കുമെന്നു പ്രവചനങ്ങളിൽ സ്പഷ്ടമായി കാണുന്നുണ്ട് (യിര. 31:31, യെഹ. 11;19, 20, 14:10, ഹോശേ. 2, സെഖ. 8). ഏതായാലും പഴയനിയമ ചരിത്രത്തിലെ തെരഞ്ഞെടുപ്പ് 'മഹാപുരോഹിതനായ യേശുക്രിസ്തു'വിനെ അഥവാ വാഗ്ദത്ത മശീഹായെ ദൈവജനം സ്വീകരിപ്പാനുള്ള ദൈവത്തിന്റെ പദ്ധതിയുടെ ഭാഗമായിരുന്നു.

### 3. 'ദൈവജനം' പുതിയനിയമത്തിൽ

'പുതിയ ഇസ്രായേലാകുന്ന സഭ' പുതിയ ഉടമ്പടിയാലും യേശുക്രിസ്തുവിന്റെ രക്തത്താലുള്ള യാഗത്താലും, സ്ഥാപിതമായിട്ടുള്ളതാണ് (1 കൊരി. 11:26, മത്താ. 26:28, എബ്രാ. 9:15). യേശുക്രിസ്തുവിന്റെ മഹാപൗരോഹിത്യസത്തയുടെ നിഴൽ മാത്രമായിരുന്നു പഴയനിയമ പൗരോഹിത്യം. എന്നാൽ യേശുക്രിസ്തുവിന്റെ പൗരോഹിത്യസത്തയായിട്ടാണ് കർത്താവിന്റെ ശരീരമാകുന്ന സഭ നിലകൊള്ളുന്നത്. 'രാജകീയ പുരോഹിത വർഗ്ഗം' എന്ന നിലയിൽ സഭയിൽ ചേർക്കപ്പെടുന്നവർക്കെല്ലാം യേശുക്രിസ്തുവിന്റെ പൗരോഹിത്യത്തിൽ വി. മാമോദീസാ മൂലം പങ്കു ലഭിക്കുന്നു എന്നതാണ് 'പുതിയ ഇസ്രായേലിന്റെ' പ്രത്യേകത (1 പത്രോ. 2:9, 8:6–13: റോമാ. 9:23–25).

പുതിയനിയമത്തിൽ 'ദൈവജനം' (Laos) എന്ന പ്രയോഗം 140 പ്രാവശ്യം കാണുന്നതിൽ 8 പ്രാവശ്യം മാത്രമേ ബഹുവചനരൂപത്തിൽ ഉപയോഗിക്കുന്നുള്ളു. പൊതുജനം, ജനക്കൂട്ടം, പുരുഷാരം എന്നീ അർത്ഥങ്ങളാണ് കൊടുത്തു കാണുന്നത്. എന്നിരുന്നാലും യഹൂദ പുരോഹിതന്മാരിൽ നിന്നും ഭരണകർത്താക്കളിൽ നിന്നും വ്യത്യസ്ത അർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത് (അ. പ്ര. 6:12, 10:41, 13:15). ദേശീയ അർത്ഥത്തിലും ഈ പദം ഉപയോഗിച്ചു കാണുന്നു (മത്താ. 1:21, ലൂക്കോ. 1:68). ഈ ക്രിസ്തീയ സമൂഹത്തെ മാത്രം സൂചിപ്പിക്കുന്നതായിട്ടാണ് പുതിയ നിയമ ലേഖനങ്ങളിൽ കാണുന്നത് (റോമ. 9:25, 2 കൊരി. 6:16, തീത്തോ. 2:14, 1 പത്രോ. 2:29, എബ്രാ. 4:9–10, വെളി. 18:4, 22:3). ഈ ക്രിസ്തീയ സമൂഹത്തിൽ ശുശ്രൂഷകരും വിശ്വാസികളും ഉൾപ്പെടുന്ന സമൂഹത്തിനാണ് ഈ പേര് ഉപയോഗിച്ചിരിക്കുന്നത്. യേശുക്രിസ്തുവിന്റെ മഹാപൗരോഹിത്യം തന്റെ ശരീരമായ സഭയ്ക്ക് മുഴുവനായിട്ടുള്ളതാണ്. ആ പൗരോഹിത്യ ശുശ്രൂഷ സഭയാണു ലോകത്തിൽ അനുഷ്ഠിക്കുന്നത്. ഒരു വ്യക്തി എന്ന നിലയിൽ ആരും ക്രൈസ്തവ സമൂഹത്തിൽ നിന്നും അഥവാ 'ദൈവജന'ത്തിൽ നിന്നും മാറിനിന്നുകൊണ്ട് ഒരു ശുശ്രൂഷയും നിർവ്വഹിക്കുന്നില്ല. ദൈവജനമാകുന്ന പുതിയനിയമ ഇസ്രായേലിൽ അപ്പോസ്തോലികാധികാരം തുടരുന്ന മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ തുടങ്ങിയ

വിവിധ ശുശ്രൂഷാസ്ഥാനികളെ സഭയുടെ ഘടനയിൽത്തന്നെ ദൈവം ആക്കിയിരിക്കുന്നതായി നമുക്കു കാണാം. അവരും വിശ്വാസികളും സഭയുടെ അവിഭാജ്യഘടകങ്ങളാണ്. 'പട്ടത്വസ്ഥാനികൾ' മാത്രം സഭയാകുന്നില്ല; പട്ടത്വസ്ഥാനികളില്ലാതെയും സഭയാകുന്നില്ല: കർത്താവ് സ്ഥാപിച്ച സഭയിൽ എല്ലാവരും പുരോഹിതന്മാരാണെന്ന നവീകരണ ചിന്താഗതി പോലെതന്നെ, പട്ടത്വസ്ഥാനികൾ മാത്രം വ്യക്തിപരമായി പൗരോഹിത്യ ശുശ്രൂഷ നടത്തുന്നു എന്ന റോമൻ കത്തോലിക്കാചിന്തയും വേദപുസ്തക വെളിച്ചത്തിൽ നിലനിൽക്കുകയില്ല. യേശുക്രിസ്തുവിന്റെ ശരീരമാകുന്ന സഭയ്ക്കാണ് പൗരോഹിത്യം. ആ പൗരോഹിത്യശുശ്രൂഷ നിർവ്വഹിക്കുന്നതിൽ വിവിധ സ്ഥാനികളെ അപ്പോസ്തോലാധികാരത്തോടെ ദൈവം സഭയുടെ അവശ്യ ഘടകമായി സഭയിൽ ആക്കിയിട്ടുള്ളതാണ്. ഇതു സംബന്ധിച്ച ഓർത്തഡോക്സ് നിലപാട് പിന്നീട് പരാമർശിക്കുന്നതാണ്.

### 4. പുതിയനിയമ പൗരോഹിത്യം

ക്രിസ്തീയ പൗരോഹിത്യ ശുശ്രൂഷയെപ്പറ്റി പുതിയനിയമത്തിൽ എബ്രായ ലേഖനത്തിലും, പത്രോസിന്റെ ഒന്നാം ലേഖനത്തിലും വെളിപ്പാടു പുസ്തകത്തിലും പരാമർശങ്ങൾ കാണുന്നുണ്ട്.

#### (A) എബ്രായാ ലേഖനത്തിൽ

പൊതുവായി മൂന്നു കാര്യങ്ങൾ എടുത്തു പറയത്തക്കതായിട്ടുണ്ട്. (1) പുതിയനിയമ പൗരോഹിത്യം യേശുക്രിസ്തുവാകുന്ന മഹാപുരോഹിതനിൽ നിന്ന് അവന്റെ ശരീരമാകുന്ന സഭയ്ക്കു മുഴുവനുമായി ലഭിക്കുന്നതാണ്. (2) മാനവരക്ഷ എന്നേയ്ക്കുമായി സാധിച്ചെടുക്കുന്നതിനായി ദൈവമുൻപാകെ മദ്ധ്യസ്ഥനായി യാഗമർപ്പിക്കുവാനാണ് ഈ പൗരോഹിത്യം മുഖ്യമായും നിലനില്ക്കുന്നത്. (3) മഹാപുരോഹിതനായ യേശുക്രിസ്തു സ്ഥാപിച്ച വി. കുർബാനയിലാണു പുതിയനിയമ പൗരോഹിത്യ ധർമ്മം പ്രധാനകേന്ദ്രമായി പ്രാവർത്തികമാകുന്നത്.

#### (B) വി. പത്രോസിന്റെ ഒന്നാം ലേഖനത്തിൽ (1 പത്രോ. 2:5, 9–10)

(1) ക്രിസ്തുവിൽ വിശ്വസിച്ചു മാമോദീസാ ഏൽക്കുന്ന എല്ലാവരും ക്രിസ്തുവിന്റെ പൗരോഹിത്യത്തിൽ പങ്കാളികളാകുവാൻ വിളിക്കപ്പെട്ടവരാണ്. (2) ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിൽ വ്യക്തികൾക്കായിട്ടല്ല, സഭയ്ക്കു മുഴുവനായിട്ടാണ് പൗരോഹിത്യം നൽകപ്പെടുന്നത്. (3) ഒരു വ്യക്തി ഏകനായി അവനിൽ തന്നെ പുരോഹിതനല്ല. പ്രത്യുത സഭയിൽക്കൂടിയുള്ള കർത്താവിന്റെ പൗരോഹിത്യത്തിൽ പങ്കുചേരുകയാണ്. (4) ഓരോ കുർബ്ബാനയിലും ഓരോ വിശ്വാസിക്കും കർത്താവിന്റെ ബലി

യോടൊപ്പം ദൈവത്തിന് പ്രസാദകരമായ യാഗമായി സ്വയം ബലിയർപ്പി ക്കപ്പെടുമ്പോൾ കർത്താവിന്റെ പൗരോഹിത്യത്തിൽ പങ്കുകാരനാകുന്നു. വി. കുർബാന സംസർഗം നഷ്ടപ്പെടുമ്പോൾ ക്രിസ്തുവിന്റെ പൗരോ ഹിത്യ ധർമ്മത്തിൽ നിന്നു നിഷ്കാസിതനാകുന്നു.

### (C) വെളിപ്പാടു പുസ്തകത്തിൽ (1:5–6, 5:10)

പൗരോഹിത്യവും രാജത്വവും ഒന്നിച്ചു പ്രവർത്തിക്കുക എന്നത് ദൈവ ജനമാകുന്ന സഭയുടെ പൊതുചുമതലയായി കാണാവുന്നതാണ്. വിശുദ്ധ സ്ഥലത്തേക്കു പ്രവേശിക്കുവാൻ വിശുദ്ധജീവിതം അനിവാര്യമാണെന്നും സൂചനകളുണ്ട്. മാനവരാശിയെ മുഴുവനായും 'ദൈവജനമായി' കരുതി അവർക്കുവേണ്ടി രാജകീയ പുരോഹിതവർഗമായി പ്രവർത്തിക്കുകയാണ് പുതിയ ഇസ്രായേലാകുന്ന സഭയുടെ ചുമതല.

### 5. വൈദികർ – അവൈദികർ

അവൈദികർ (laity), വൈദികർ (clergy) എന്നീ പദപ്രയോഗങ്ങൾ ക്രിസ്തീയ സഭയിൽ ഉണ്ടായിരുന്നതായി വേദപുസ്തകം സാക്ഷിക്കുന്നില്ല. ഈ പദങ്ങൾ രണ്ടും പുതിയനിയമത്തിൽ ക്രിസ്തീയ സഭാംഗങ്ങൾക്ക് ഉപയോഗിച്ചു കാണുന്നില്ല. 'ദൈവജനം' (ലാവോസ്) എന്നതിൽ അവൈ ദികരും ഉൾപ്പെടുന്നു. അതുപോലെ clergy എന്ന പദം 'cleros' എന്ന ഗ്രീക്കു പദത്തിൽ നിന്നുണ്ടായതാണ്. അതിന്റെ അർത്ഥം 'അവകാശം' (inheritance, lot or heritage of God) എന്നാണ് (1 പത്രോ. 5:3). അതു 'ദൈവ ജനം' എന്ന നിലയിൽ മാത്രമേ മനസ്സിലാക്കാൻ കഴിയൂ. ചുരുക്കത്തിൽ ക്രിസ്തീയസഭ 'ദൈവജനവും' (laity) ദൈവത്തിന്റെ പൗരോഹിത്യ അവ കാശവും (clergy) ആണ്. റോമൻ കത്തോലിക്കർ ഉപയോഗിക്കുന്നതു പോലെ clergy എന്നും laity എന്നും തരംതിരിച്ചു കാണുവാൻ പ്രയാസ മാണ്.

യഹൂദ പുരോഹിതന്മാർ ക്രിസ്തീയസഭയിൽ ചേർന്നശേഷം (അ. പ്ര. 6:7) അവർ പുരോഹിതന്മാർ എന്ന പേരിൽ അറിയപ്പെട്ടിരുന്നില്ല. യഹൂദ പൗരോഹിത്യക്രമങ്ങൾ യേശുക്രിസ്തു അതുപോലെ സഭയിൽ നിലനിർ ത്തുന്നതായി കാണുന്നില്ല. സഭക്കുള്ളത് യേശുക്രിസ്തുവിന്റെ പൗരോ ഹിത്യമാണ്. ഭരണത്തിന്റെ അധികാരശബ്ദമല്ല. സ്നേഹത്തിന്റെയും സേവനത്തിന്റെയും സഹനത്തിന്റെയും മാതൃകയാണ് യേശുക്രിസ്തു വിന്റെ പൗരോഹിത്യത്തിന്റെ സവിശേഷതകൾ. യേശുക്രിസ്തുവിന്റെ ശുശ്രൂഷ നിർവ്വഹിക്കുന്നതിനു വിവിധ സ്ഥാനികൾ സഭയിലുണ്ടായിരുന്നു. അവയെല്ലാം ഒരേ ലക്ഷ്യത്തോടെ വിവിധ നിലകളിൽ ഒറ്റക്കെട്ടായി പ്രവർ ത്തിക്കുന്നതായിക്കാണാം. കൂടുതൽ ശ്രേഷ്ഠതയുള്ള 'അധികാരികൾ' കൂടുതൽ കഷ്ടം സഹിച്ചു, സത്യവിശ്വാസത്തിൽ ഉറച്ചുനിന്നു മരിക്കാ

നുള്ള സന്നദ്ധതയായിരുന്നു മഹത്വത്തിന്റെ ലക്ഷണം. ഭരിക്കാനുള്ള വ്യഗ്രത ലൗകിക രാജാക്കന്മാരുടേതാണെന്നു പറഞ്ഞ് നിഷേധിക്കപ്പെട്ടിരുന്നു. യഹൂദ സമുദായത്തിന്റെ സംഘടിതമായ പുരോഹിത ഭരണസംവിധാനത്തെ യേശുക്രിസ്തു ചോദ്യം ചെയ്തു. യഹൂദ പൗരോഹിത്യഗണത്തിൽ ഉൾപ്പെടാതിരുന്ന മൂപ്പന്മാരുടെ (ജനത്തിന്റെ കാശീശന്മാർ - Elders or Presbyters) സ്ഥാനവും ചുമതലയുമാണ് അപ്പോസ്തോലന്മാർ നിയമിച്ചാക്കിയ സഭാദ്ധ്യക്ഷന്മാർ (എപ്പിസ്കോപ്പ, കശീശ) വഹിച്ചിരുന്നത്. ക്രിസ്തുവിന്റെ മഹാപൗരോഹിത്യത്തിൽ സഭ മുഴുവനും വി. മാമോദീസായിലൂടെ പങ്കു ചേരുന്നതായും, മഹാപൗരോഹിത്യത്തിന്റെ ദൗത്യമായ ബലിയർപ്പണത്തിൽ സഭ മുഴുവനും പങ്കെടുക്കുമ്പോൾ അതിന് നേതൃത്വം നൽകുവാനായി 'അദ്ധ്യക്ഷസ്ഥാനം' നൽകപ്പെടുന്നവർ വ്യക്തികളായി 'പുരോഹിതനാണെന്ന' വാദത്തിന് വേദപുസ്തകത്തിലോ വേദശാസ്ത്രത്തിലോ അടിസ്ഥാനമില്ലാത്തതാണ്. 'പൗരോഹിത്യം' സഭയ്ക്ക് മുഴുവനായും, 'അദ്ധ്യക്ഷസ്ഥാനം' (അഥവാ പട്ടത്വം, കൈവെപ്പ്) പ്രത്യേക വ്യക്തികൾക്കു സഭയുടെ പൊതു ഉപയോഗത്തിനായും നൽകപ്പെടുന്നതാണ്. പട്ടത്വസ്ഥാനിയില്ലാതെ, സഭയുടെ പൗരോഹിത്യശുശ്രൂഷ അനുഷ്ഠിപ്പാൻ സാധ്യമല്ലാത്തതുപോലെ തന്നെ, സഭാംഗങ്ങളുടെ പങ്കാളിത്തമില്ലാതെ പട്ടത്വശുശ്രൂഷ സഭയിൽ നിർവ്വഹിക്കുവാൻ വ്യക്തികൾക്കും അവകാശമില്ലാത്തതാകുന്നു. പട്ടത്വശുശ്രൂഷ തന്നെ അധികാരത്തിന്റെയല്ല, ഇടയത്വത്തിന്റേതാണ്. 'ഇടയനും ആടുകളും' എന്ന പുതിയ ഘടനയ്ക്കു ക്രിസ്തീയ സഭയിൽ താൻ രൂപം കൊടുത്തു. നല്ല ഇടയനാകുന്ന ക്രിസ്തുവിന്റെ ശബ്ദം കേട്ട് തന്റെ പിന്നാലെ പോകുന്ന ആടുകളാണ് സഭയിലെ എല്ലാ അംഗങ്ങളും. എന്തെങ്കിലും വ്യത്യാസങ്ങൾ അംഗങ്ങൾ തമ്മിലുണ്ടെങ്കിൽ അതു ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും കഷ്ടതയുടെയും മാത്രം. ആരും ആരെയും ഭരിക്കുന്നില്ല. സേവിക്കുക മാത്രം. സഭാഭരണമല്ല, സഭാശുശ്രൂഷയാണ് കർത്താവ് സ്ഥാപിച്ചത്. എന്നിരുന്നാലും സഭയിലെ ശിക്ഷണം, ഐക്യം, വിശ്വാസസംരക്ഷണം എന്നിവ നിലനിർത്തുവാൻ ആവശ്യം വരുന്ന സന്ദർഭങ്ങളിൽ പ്രയോഗിക്കാനായി വേണ്ട അധികാരികൾ ആദ്യംമുതലെ ഉണ്ടായിരുന്നു. സഭ പിന്നീട് വളർന്നപ്പോൾ പല പ്രശ്നങ്ങൾ തരണം ചെയ്യേണ്ടതായി വന്നതുകൊണ്ടു വിപുലമായ ഭരണക്രമം സഭയിൽ നടപ്പാക്കേണ്ടത് പിന്നീട് ആവശ്യമായി തീർന്നു എന്ന് കാണാം.

### ചോദ്യങ്ങൾ

1. പഴയനിയമത്തിലെ 'തെരഞ്ഞെടുപ്പും' പുതിയനിയമത്തിലെ 'കൂട്ടിച്ചേർക്കലും' താരതമ്യപഠനം നടത്തുക.

2. ദൈവജനം എന്ന ആശയം പഴയനിയമത്തിലും പുതിയനിയമത്തിലും എപ്രകാരം വിവരിക്കപ്പെട്ടിരിക്കുന്നു.
3. 'അത്മായർ' – 'പുരോഹിതർ' എന്നീ പ്രയോഗങ്ങളുടെ ന്യൂനതയെന്ത്? അവ രണ്ടായി മനസ്സിലാക്കുന്നതിന്റെ ദോഷങ്ങൾ എന്തെല്ലാം?
4. പുതിയനിയമ പൗരോഹിത്യത്തിന്റെ അർത്ഥവ്യാപ്തി വിശദമാക്കുക?

## പാഠം 3

# രാജകീയ പുരോഹിതവർഗം

❑ ദൈവജനത്തിന്റെ പൗരോഹിത്യ ശുശ്രൂഷ ❑ ദൈവജനത്തിന്റെ രാജത്വശുശ്രൂഷ ❑ ദൈവജനത്തിന്റെ പ്രവാചക ശുശ്രൂഷ

യേശുക്രിസ്തുവിന്റെ രാജത്വം, പ്രവാചകത്വം, പൗരോഹിത്യം എന്നിവയിൽ പങ്കുചേർന്ന് അതാതു കാലങ്ങളിൽ തന്റെ ശുശ്രൂഷ നിറവേറ്റാനായി ദൈവം തെരഞ്ഞെടുത്താക്കിയിരിക്കുന്ന രാജകീയ പുരോഹിതവർഗമാണ് സഭയെന്നു നാം കണ്ടു. കർത്താവിന്റെ ശുശ്രൂഷയിൽ നിന്ന് അന്യമായ ഒരു ശുശ്രൂഷയും സഭയ്ക്കു നിർവ്വഹിക്കാനാവില്ല. യേശുക്രിസ്തുവിന്റെ ദൗത്യം കാലദേശങ്ങൾക്കനുസൃതമായി എപ്രകാരം നടപ്പാക്കാമെന്നതിലേക്കും പരിശുദ്ധാത്മാവ് സഭയെ അനുദിനം നയിക്കുന്നു. സഭയിൽക്കൂടി ഈ ദൗത്യം എപ്രകാരം നിർവ്വഹിക്കപ്പെടുന്നു എന്നത് പൗരോഹിത്യം, രാജത്വം, പ്രവാചകത്വം എന്നിവയുമായി ബന്ധപ്പെടുത്തി ചിന്തിക്കുകയാണ്. ഇവയുടെ വേദപുസ്തക അടിസ്ഥാനം നേരത്തെ നാം പഠിച്ചുകഴിഞ്ഞതാണല്ലോ.

### 1. ദൈവജനത്തിന്റെ പൗരോഹിത്യ ശുശ്രൂഷ

സ്വാഭാവികമായി മനുഷ്യൻ സൃഷ്ടിയുടെ മകുടമാണ്. ദൈവമുമ്പാകെ സൃഷ്ടിയെ പ്രതിനിധാനം ചെയ്യുന്നവനാണ്. സകല സൃഷ്ടിയുടേയും മുമ്പാകെ ദൈവത്തിന്റെ പ്രതിനിധിയുമാണ്. ഈ അർത്ഥത്തിൽ യേശുക്രിസ്തു മാത്രമേ 'പൂർണ്ണ മനുഷ്യനായും' മഹാപുരോഹിതവൃത്തി അനുഷ്ഠിക്കുന്നുള്ളു. താൻ ദൈവമുമ്പാകെ യഥാർത്ഥ സൃഷ്ടിയെ പൂർണമായും പ്രതിനിധാനം ചെയ്യുന്നതിനായി ലോകത്തിൽ മനുഷ്യനായി അവതരിച്ചു. അതേസമയം താൻ സൃഷ്ടിയുടെ മുമ്പാകെ ദൈവത്തെ പൂർണമായും പ്രതിനിധാനം ചെയ്തു. ദൈവത്തെയും സൃഷ്ടിയേയും ബന്ധിച്ചിരിക്കുന്ന, മദ്ധ്യവർത്തിത്വം വഹിക്കുന്ന 'മഹാപുരോഹിതനായി' യേശുക്രിസ്തു ഈ ലോകത്തിൽ ജീവിച്ചു.

ആദാമിന്റെ പാപം മൂലം, ഈ മദ്ധ്യവർത്തിത്വത്തിൽ നിന്നു വീണു പോയ 'മനുഷ്യൻ' മർത്യനായി, മരണവിധേയനായി. ആ അവസ്ഥയിൽ, വീണുപോയ മർത്യന്റെ പൗരോഹിത്യധർമ്മവും അപൂർണ്ണമെന്നു വരുന്നു. ആയതിനാൽ സ്ഥലകാലങ്ങൾക്ക് അതീതമായ യേശുക്രിസ്തുവിന്റെ പൗരോഹിത്യമായും ബന്ധപ്പെട്ട് തന്റെ പരമയാഗത്തിൽ പങ്കുകാരാകുന്നതിലൂടെയാണ്, മർത്യൻ അമർത്യനായി തീരുന്നത്. മാനവരാശി മുഴുവന്റെയും ഏക മദ്ധ്യസ്ഥനായി നിലകൊള്ളുന്ന യേശുക്രിസ്തുവിന്റെ പൗരോഹിത്യം, രക്ഷിക്കപ്പെട്ട സമൂഹമാകുന്ന സഭയിലൂടെയാണ് വർത്തമാനകാലത്തു ലോകത്തിൽ പ്രാവർത്തികമാകുന്നത്.

ഈ പൗരോഹിത്യം വ്യക്തികൾക്കായിട്ടല്ല, സഭയാകുന്ന കർത്തൃശരീരത്തിനു മുഴുവനായിട്ടാണ് നൽകപ്പെട്ടിരിക്കുന്നത്. കുർബാനാനുഷ്ഠാനത്തിനും  അനുഭവത്തിനുമായി ഒന്നിച്ചുകൂടുന്ന സഭ സൃഷ്ടി മുഴുവനും വേണ്ടി സ്രഷ്ടാവായ ദൈവത്തിന്റെ മുമ്പാകെ 'പുരോഹിതനായി' മദ്ധ്യസ്ഥത നടത്തുകയാണ്. സകല മനുഷ്യരുടെയും സങ്കടങ്ങളും സന്തോഷങ്ങളും അങ്കലാപ്പുകളും ആവലാതികളും താത്പര്യങ്ങളും ആകാംക്ഷകളും സ്തുതിപ്പുകളും സ്തോത്രങ്ങളുമെല്ലാം ദൈവസിംഹാസനത്തിനു മുമ്പാകെ ഉണർത്തിക്കുകയും ദൈവേഷ്ടം നടപ്പാക്കുകയും ചെയ്യുക എന്നത് സഭ മുഴുവന്റേയും പൗരോഹിത്യധർമ്മമാണ്. അത് കേവലം ഒരു ശതമാനം വരുന്ന വൈദികരുടെ മാത്രം ചുമതലയായി കരുതി ബാക്കി 99% അവൈദികരും ആ ചുമതലയിൽ നിന്നു മാറിനിൽക്കുന്നതോ മാറ്റപ്പെടുന്നതോ ആയ പ്രവണത സഭയിലുണ്ടെങ്കിൽ അത് ഒരിക്കലും ന്യായീകരിക്കത്തക്കതല്ല.

യഥാർത്ഥത്തിൽ സഭയിലെ അവൈദികരാണ് ലോകജീവിതത്തിലെ വിവിധ തുറകളിൽ പ്രവർത്തിച്ചു മനുഷ്യരുടെ സന്തോഷസന്താപങ്ങൾ അറിയുന്നതും പങ്കിടുന്നതും. അവർ മേൽപറഞ്ഞ പൗരോഹിത്യ ധർമ്മത്തിൽ നിന്നും മാറിനില്ക്കുക എന്നത് സഭയുടെ പൗരോഹിത്യ ധർമ്മത്തിന്റെ പരാജയത്തിനു മുഖ്യ കാരണമാണ്. സഭയിൽ വൈദികർ നടത്തുവാൻ ഭരമേല്പിക്കപ്പെട്ടിരിക്കുന്ന മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് പുറമെ, വ്യക്തികൾ അവരവരുടെ അറിവിലുള്ളവർക്കുവേണ്ടി നടത്താവുന്ന പ്രാർത്ഥനകളെയാണ് ഇവിടെ പരാമർശിക്കുന്നത്. എന്നാൽ ഇപ്രകാരമുള്ള പൗരോഹിത്യധർമ്മം അവൈദികർ ഭംഗിയായി നിർവ്വഹിക്കണമെങ്കിൽ അവരെ ആയതിനെപ്പറ്റി ബോധവാന്മാരാക്കുകയും, വേണ്ടവിധത്തിലുള്ള പരിശീലനങ്ങൾ നൽകുകയും ചെയ്യേണ്ടിയിരിക്കുന്നു: അവരെ ലക്ഷ്യബോധമുള്ളവരാക്കുകയും ആ ലക്ഷ്യപ്രാപ്തിയിലേയ്ക്ക് നയിക്കുവാൻ പര്യാപ്തമാകുന്നവിധത്തിൽ സഭാജീവിതവുമായി ബന്ധിച്ചു കൊണ്ടുപോകുകയും ചെയ്യേണ്ടതു വൈദികരുടെ ചുമതലയാണ്.

'എന്നോടു കേട്ടതെല്ലാം മറ്റുള്ളവരെ ഉപദേശിപ്പാൻ സമർത്ഥരായ വിശ്വസ്ഥ മനുഷ്യരെ ഭരമേല്പിക്ക' (2 തീമോ. 2:1). ഇവിടെയാണു പ്രത്യേക പട്ടത്വഗണത്തിന്റെ പ്രസക്തി സഭയിൽ കൂടുതലായി വ്യക്തമാകുന്നത്. സഭയിലെ അവൈദികരെ സഭയ്ക്കു പുറത്തുള്ളവർക്കുവേണ്ടി വൈദികരാക്കിതീർക്കുവാനുള്ള പരിശീലനം സഭയിൽ പുഷ്ടി പ്രാപിക്കേണ്ടിയിരിക്കുന്നു. ലോകത്തിനു മുഴുവനുമായി പൗരോഹിത്യധർമ്മം അനുഷ്ഠിക്കുന്നതിനായി നിലനില്ക്കുന്ന സഭയിലെ എല്ലാ അംഗങ്ങളും അവരുടെ 'പൗരോഹിത്യധർമ്മം' ലോകത്തിൽ, അവരവരുടെ സാഹചര്യങ്ങളിൽ അനുഷ്ഠിക്കുവാൻ സജ്ജമാക്കപ്പെടുന്ന പ്രക്രിയയാണു സഭാജീവിതത്തിലൂടെ ഓരോ വ്യക്തിക്കും ലഭിക്കേണ്ടത്. അപ്രകാരം സഭാജനങ്ങളെ പരിശീലിപ്പിക്കുവാൻ ആവശ്യമായ പരിശീലനം വൈദികർക്കും ലഭിക്കേണ്ടിയിരിക്കുന്നു.

എല്ലാ സഭാംഗങ്ങളും പ്രായോഗികതലത്തിൽ തങ്ങളുടെ പൗരോഹിത്യ ചുമതലകൾ നിർവ്വഹിക്കുന്നതിൽ പരിശീലിക്കപ്പെടുവാൻ താഴെപ്പറയുന്ന കാര്യങ്ങൾ പാലിക്കുന്നതു നല്ലതായിരിക്കും.

1. യഥാർത്ഥ ഒരുക്കത്തോടും സമർപ്പണത്തോടും കൂടി വി. കുർബാനയിൽ സംബന്ധിക്കുകയും അനുഭവിക്കുകയും ചെയ്തു ജീവനുള്ള യാഗമായി സ്വയം അർപ്പിക്കപ്പെടുന്ന അനുഭവത്തിൽ വളരുക. വി. കുർബാനയ്ക്കു ഒരുക്കം വൈദികർക്കു മാത്രം മതി എന്നു ധരിക്കുന്നതു ശരിയല്ല.

2. സഭയുടെ എല്ലാ ആരാധനകളിലും ആത്മാർത്ഥമായി പങ്കെടുക്കുകയും ദൈവമുമ്പാകെ മറ്റുള്ളവർക്കുവേണ്ടി മദ്ധ്യസ്ഥത നിന്നു പ്രാർത്ഥിക്കുകയും ചെയ്യുക. അലക്ഷ്യമായും, താമസിച്ചു വന്നും പങ്കെടുക്കുന്ന രീതി കഴിയുന്നതും ഒഴിവാക്കുക.

3. കർത്താവിന്റെ പൗരോഹിത്യത്തിൽ പങ്കുകാരനാണെന്ന നിലയിൽ വിശുദ്ധ സ്ഥലത്തേയ്ക്കു പ്രവേശിക്കാനുള്ള വിശുദ്ധ ജീവിതം നയിക്കുക, സ്വയം ദൈവത്തിനായി വിളിച്ചു വേർതിരിക്കപ്പെട്ടവരാണെന്ന ബോധ്യത്തിൽ ജീവിക്കുക.

4. ക്രിസ്തീയ ജീവിതം മാതൃകാപരമായി നയിക്കത്തക്കവിധം സഭയുടെ ഒരു ചെറിയ പതിപ്പും ഘടകവുമായി കുടുംബത്തെ കണക്കാക്കി ക്രിസ്തീയ തത്ത്വങ്ങളും അനുഷ്ഠാനങ്ങളും പാലിക്കുവാൻ ശ്രമിക്കുക. ജനങ്ങൾ ശ്രേഷ്ഠമായ നിലയിൽ കുടുംബജീവിതം നയിക്കുവാൻ സഭ ആഹ്വാനം ചെയ്യുക.

5. സഭയുടെ സജീവ അവയവം എന്ന നിലയിൽ സഭയുടെ എല്ലാ പ്രവർത്തനങ്ങളോടും ആത്മാർത്ഥമായി സഹകരിച്ചു പ്രവർത്തിക്കുക.

6. സഭയുടെ വിശ്വാസം, അനുഷ്ഠാനങ്ങൾ, ചരിത്രം തുടങ്ങിയവയിൽ വേണ്ടത്ര അറിവുള്ളവരായിരിക്കുക.

7. സഭയുടെ ഭരണക്രമങ്ങൾ, കീഴ്‌വഴക്കങ്ങൾ, നിഷ്ഠകൾ എന്നിവ പാലിച്ചു വൈദികരുമായി വിധേയപൂർവം സഹകരിച്ചു പ്രവർത്തിക്കുക.

8. വ്യക്തിജീവിതത്തിൽ ഒരു ദൈവമനുഷ്യനാകത്തക്കവിധം പ്രാർത്ഥനയുള്ള ആത്മീയജീവിതം പുലർത്തി സ്വയം സജ്ജമാകുക.

9. കർത്താവിന്റെ ഗാത്രമായ സഭയുടെ ജീവനിൽ പങ്കുചേർന്നു മറ്റുള്ളവരിലേക്കും ആ ജീവൻ പകർന്നുകൊടുക്കുവാൻ മുഖാന്തരങ്ങളാകേണ്ടതിന് ആവുന്നതെല്ലാം ചെയ്യുക.

10. സഭാജീവിതത്തിൽ നിന്ന് അറ്റുപോയാൽ പൗരോഹിത്യം ഉരിയപ്പെടുന്നു എന്നതിനാൽ സഭയുമായി അഭേദ്യബന്ധം പുലർത്തി പ്രവർത്തിക്കുക.

## 2. ദൈവജനത്തിന്റെ രാജത്വശുശ്രൂഷ

സൃഷ്ടി മുഴുവന്റെയും രാജാവാണു യേശുക്രിസ്തു. ക്രിസ്തുവിന്റെ ശരീരമായ സഭയും ആ രാജത്വത്തിൽ പങ്കുചേരുന്നുണ്ട്. സകലത്തെയും 'അടക്കി' വാഴുവാനുള്ള ചുമതലയോടെ തന്നെയാണു മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത് (ഉല്പ. 1:28). എന്നാൽ വീണുപോയ ആദാമിന് ആ ശക്തിയും സ്വാധീനവും നഷ്ടപ്പെട്ടു. അതു യേശുക്രിസ്തുവിൽ പുനഃസ്ഥാപിതമായി. ഇന്നു സഭയും അതിൽ പങ്കുചേരുന്നു. കർത്താവിന്റെ രാജത്വം പലരും തെറ്റിദ്ധരിക്കുവാനിടയായിട്ടുണ്ട്. യഹൂദന്മാർ അന്നുവരെ അവർ കണ്ടുവന്നിരുന്ന സാമ്രാജ്യശക്തികളുടെ കൂട്ടത്തിലും നിലവാരത്തിലും അത്യുന്നതനായ, ശക്തനായ, സൈന്യാധിപനായ രാജാവിനെ കാണുവാൻ കാത്തിരുന്നു. എന്നാൽ യേശുക്രിസ്തു പറയുന്നു: 'എന്റെ രാജ്യം ഐഹികമല്ല; എന്റെ രാജ്യം ഐഹികമായിരുന്നുവെങ്കിൽ എന്നെ യഹൂദന്മാരുടെ കൈയിൽ ഏല്പിക്കാതിരിക്കത്തക്കവണ്ണം എന്റെ ചേവകർ പോരാടുമായിരുന്നു' (യോഹ. 18:36). കുരിശാണ് യേശുക്രിസ്തുവിന്റെ സിംഹാസനം. അവിടെയാണ് 'ഇവൻ യിസ്രായേല്യ രാജാവ്' എന്നു പീലാത്തോസ് എഴുതിവച്ചത്. പുത്രന്റെ മഹത്വം തന്റെ മരണനാഴികയാണെന്നു കർത്താവു ഗത്സമനയിൽ പ്രാർത്ഥിക്കുന്നു (യോഹ. 17:1-2). യേശുക്രിസ്തുവിന്റെ മരണത്തോടെയാണു സകലവും പൂർണ്ണമാകുന്നത്. പുനരുത്ഥാനത്തിന്റെയും ജീവന്റെയും ഗർജ്ജനം ജഡത്തേയും മരണത്തേയും നടുക്കുന്നവയാണ്. ലോകപ്രകാരമുള്ള ഭരണത്തിന്റെയും ആജ്ഞയുടെയും സ്വരം കർത്താവിന്റെ രാജത്വത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ല, ആവശ്യവുമില്ല.

കഷ്ടത, സ്വയംപരിത്യാഗം, മറ്റുള്ളവരാൽ നിന്ദിക്കപ്പെടൽ, ബാഹ്യമായ പരാജയം എന്നിവയൊക്കെയാണ് കർത്താവിന്റെ രാജ്യത്തിന്റെ മുഖ

മുദ്രകൾ. ഇപ്രകാരം കർത്താവിന്റെ കഷ്ടപ്പാടിലും, പരാജയത്തിലും, മരണത്തിലും പങ്കുചേരുന്നതിലൂടെ മാത്രമേ കർത്താവിന്റെ രാജത്വത്തിലും മഹത്വത്തിലും പങ്കുകാരാകാൻ സാധിക്കൂ. കർത്താവിനെപ്പോലെ തന്നെ താൻ ദാസവേഷം സ്വീകരിച്ച് അനുസരണയോടെ, കഷ്ടപ്പെട്ടു മരിക്കുവാൻ തയ്യാറായെങ്കിൽ മാത്രമേ കർത്താവിന്റെ രാജത്വത്തിൽ പങ്കുചേരാൻ കഴിയൂ. രാജകീയ പ്രൗഢിയും സാമ്രാജ്യശക്തിയും, കഷ്ടപ്പാടില്ലാത്ത സുഖലോലുപമായ ജീവിതശൈലിയും, ലൗകിക വിജയങ്ങൾക്കുവേണ്ടിയുള്ള പോരാട്ടങ്ങളും, ഐഹികസമ്പാദ്യങ്ങൾക്കു വേണ്ടിയുള്ള പരക്കം പാച്ചിലുകളും, അധികാര വടംവലികളും കർത്താവിന്റെ യഥാർത്ഥ രാജത്വത്തിൽ പങ്കുചേരുന്നതിന് സഭയെ തടസ്സപ്പെടുത്തുന്ന ഘടകങ്ങളാണ്. ഇപ്രകാരമുള്ള ഒരു വീക്ഷണം പുലർത്തുന്ന ഒരു സഭയ്ക്ക് ലോകത്തിന്മേൽ വിജയം വരിച്ചു ദൈവരാജ്യം സ്ഥാപിക്കാൻ സാധ്യമല്ല. ലോകത്തെ ക്രിസ്തുവിന്റെ രാജത്വത്തിന്റെ കൊടിക്കീഴിൽ കൊണ്ടുവരുവാൻ ലൗകികമായി സഭയ്ക്ക് സാധിക്കുന്നില്ലെങ്കിൽ ആ ലക്ഷ്യപ്രാപ്തിക്കു വേണ്ടി ലൗകികമായ കെട്ടുറപ്പ് വേണ്ടിവന്നാൽ ഉപേക്ഷിക്കാൻ സഭ തയ്യാറാകുക എന്നതാണ് ക്രിസ്തുവിന്റെ രാജത്വം അംഗീകരിക്കുന്നതിലൂടെ സഭയ്ക്ക് ചെയ്യാനായിട്ടുള്ളത്.

ആയതിനാൽ സഭ മുഴുവനായി സ്വയമേവ കഷ്ടത, ദാരിദ്ര്യം, എളിമ എന്നിവ ധരിച്ചു മരണംവരെ ലോകസേവനം ചെയ്യുവാനായി പരിശീലിപ്പിക്കപ്പെടേണ്ടിയിരിക്കുന്നു. യഥാർത്ഥ മൂല്യം എന്താണെന്നു സഭ ലോകത്തിനു കാണിച്ചു കൊടുക്കണം. അധികാരം എന്നത് സഹനം, സ്നേഹം, സേവനം എന്നിവയാണെന്നു ലോകത്തെ കാണിച്ചുകൊടുക്കേണ്ടതു ദൈവജനത്തിന്റെ രാജത്വ ചുമതലയാണ്. അപ്രകാരം സഭ കർത്താവിന്റെ രാജത്വത്തെ മനസ്സിലാക്കി പ്രവർത്തിക്കുന്നു എങ്കിൽ മാത്രമേ ലോകത്തിൽ നിന്ന് അക്രമം, അനീതി, രോഗം, അജ്ഞത എന്നിവ നീങ്ങി യഥാർത്ഥ സമാധാനം കളിയാടുന്ന ദൈവരാജ്യം സംജാതമാകൂ.

### 3. ദൈവജനത്തിന്റെ പ്രവാചക ശുശ്രൂഷ

ദൈവത്തിന്റെ ആത്മാവിൽ നിറഞ്ഞവനും, ദൈവവചനം വഹിക്കുന്നവനും പ്രഖ്യാപിക്കുന്നവനുമാണ് പ്രവാചകൻ. എന്നാൽ യേശുക്രിസ്തുവാകട്ടെ ദൈവാത്മാവിനെയും ദൈവവചനത്തേയും തന്റെ സ്വന്ത വ്യക്തിത്വത്തിൽ അവതരിപ്പിച്ച് ദൈവേഷ്ടവും ഉദ്ദേശ്യവും വെളിപ്പെടുത്തിയവനാണ്. സഭയുടെ വിളിയും ക്രിസ്തുവിന്റെ ഈ പ്രവാചക ദൗത്യത്തിലേക്കാണ്. ദൈവത്തിന്റെ ഇഷ്ടം, ഉദ്ദേശ്യം എന്നിവ കാലത്തിനും സ്ഥലത്തിനും അനുയോജ്യമായ വിധത്തിൽ കണ്ടുപിടിച്ചു സ്വന്തജഡത്തിലൂടെ ജീവിതത്തിൽ പ്രഖ്യാപിക്കുക എന്നതാണ് സഭയുടെ പ്രവാചക ധർമ്മം.

ദൈവാത്മാവിനെയും ദൈവവചനത്തെയും 'ജഡം ധരിച്ച്' അവതരിപ്പിക്കുന്ന കർത്താവിന്റെ പ്രവാചകദൗത്യം തന്നെയാണ് സഭയായിട്ടും ചെയ്യാനുള്ളത്. ലോകത്തിന് മനസ്സാക്ഷിയും മാതൃകയും ആയി സഭ നിലകൊള്ളേണ്ടിയിരിക്കുന്നു.

ദൈവത്തിന്റെ ഇഷ്ടവും, പദ്ധതിയും അറിയുന്നതിനുള്ള കൂട്ടായ ആരാധനയും, ആലോചനയും, പ്രവർത്തനവും സഭയിലുണ്ടാകണം. മറ്റു മത സാംസ്ക്കാരിക പ്രസ്ഥാനങ്ങളുമായി തോളോടു തോൾ ചേർന്ന് പ്രവർത്തിച്ച് അവരെപ്പറ്റിയും ലോകത്തെപ്പറ്റിയുമുള്ള ദൈവേഷ്ടം സഭ മനസ്സിലാക്കാൻ ശ്രമിക്കണം. മറ്റുള്ളവർക്കുവേണ്ടി സഹിക്കാനും, ജീവൻ തന്നെ അർപ്പിക്കുവാനുമുള്ള സന്നദ്ധതയാണ് സഭയ്ക്കുണ്ടാകേണ്ടത്.

സഭയ്ക്ക് അകത്തുള്ള പ്രവചനവരം സഭാഗാത്രത്തെ പുഷ്ടിപ്പെടുത്തുവാനുള്ളതാണ് (1 കൊരി. 14:4). പഠിപ്പിക്കുക, പ്രസംഗിക്കുക, പ്രബോധിപ്പിക്കുക, പ്രോത്സാഹിപ്പിക്കുക, ഉപദേശിക്കുക തുടങ്ങിയ പ്രവാചക ധർമ്മത്തിലൂടെയുള്ള സഭയുടെ കെട്ടുപണി വൈദികരുടെ മാത്രം ചുമതലയായി മാറ്റിവയ്ക്കാവുന്നതല്ല. അവൈദികർക്കും ഇക്കാര്യത്തിൽ വളരെ കാര്യമായ പങ്കു വഹിക്കുവാനുണ്ട്. അതിന് ആവശ്യമായ പരിശീലനങ്ങളും സഭയിലുണ്ടാകേണ്ടിയിരിക്കുന്നു. ഓരോ ഇടവകയിലും ഈ കാര്യങ്ങൾക്ക് കഴിവും താല്പര്യവുമുള്ള അനേകം അവൈദികരുണ്ടാകും. അങ്ങനെയുള്ളവരെ സഭ കണ്ടുപിടിച്ച് പ്രോത്സാഹിപ്പിക്കുകയും അർഹിക്കുന്ന ഗൗരവത്തോടെ പരിഗണിക്കുകയും ചെയ്യണം. ഓരോ പ്രദേശത്തും ഇപ്രകാരം ചെറിയ ഗ്രൂപ്പുകൾ ക്രമീകരിച്ച് ലോകത്തിൽ നടമാടുന്ന ക്രമക്കേടുകൾക്ക് അവരവരുടെ സാഹചര്യത്തിൽ പരിഹാരം കണ്ടെത്താൻ ശ്രമിക്കാം. ഇപ്രകാരമുള്ള പരിശ്രമങ്ങളിൽ ദൈവാത്മാവിന്റെ നടത്തിപ്പും ദൈവേഷ്ടത്തിന്റെ വെളിപ്പെടുത്തലുകളും ദൈവവചനത്തിന്റെ പ്രഖ്യാപനങ്ങളും നടക്കുമെന്ന് പ്രതീക്ഷിക്കാം. 'ലോകത്തിന്റെ വെളിച്ചവും' 'ഭൂമിയുടെ ഉപ്പും' എന്ന നിലയിൽ പ്രവർത്തിക്കുവാൻ ഇപ്രകാരം കഴിയും. തിന്മയോടു പോരാടാനും അനീതിയെ എതിർക്കുവാനും അക്രമത്തെ തകർക്കാനും കഴിയുന്ന ഒരു സമൂഹത്തെ വാർത്തെടുക്കൽ സഭയുടെ പ്രവാചകദൗത്യമായി കരുതേണ്ടതാണ്. ആയതിന് ദൈവവചനം ജഡത്തിൽ അവതരിപ്പിക്കുക, ദൈവേഷ്ടം അറിഞ്ഞ് പ്രഖ്യാപിക്കുക, സമൂഹത്തിന് മനഃസാക്ഷിയായിരുന്ന്, അക്രമത്തെയും അനീതിയെയും നീക്കുവാൻ പോരാടുക എന്നീ കാര്യങ്ങൾ പ്രവാചകദൗത്യത്തിൽ വളരെ പ്രസക്തങ്ങളാണ്.

**ചോദ്യങ്ങൾ**

1. ദൈവജനത്തിന്റെ 'പൗരോഹിത്യ ശുശ്രൂഷ' എന്നാൽ എന്ത്?
2. ദൈവജനത്തിന്റെ 'രാജത്വ ശുശ്രൂഷ' വിവരിക്കുക.
3. ദൈവജനത്തിന്റെ 'പ്രവാചക ശുശ്രൂഷ' വിലയിരുത്തുക.

## പാഠം 4

# യേശുക്രിസ്തുവിന്റെ ശുശ്രൂഷയും പ്രത്യേക ശുശ്രൂഷാസ്ഥാനികളും

❑ യേശുക്രിസ്തുവിന്റെ വിവിധ ശുശ്രൂഷാ സ്ഥാനനാമങ്ങൾ ❑ പ്രത്യേക ശുശ്രൂഷാ സ്ഥാനികൾ

സഭയിലെ എല്ലാ ശുശ്രൂഷകളും യേശുക്രിസ്തു തുടങ്ങിവച്ച ശുശ്രൂഷയുടെ തുടർച്ചയാണെന്ന് പറയാം. മഹാപുരോഹിതനായ യേശുക്രിസ്തു തന്റെ ശുശ്രൂഷ താഴെപ്പറയുന്ന നിലകളിൽ നിർവ്വഹിക്കുന്നതായി വേദപുസ്തകം സാക്ഷിക്കുന്നു.

### യേശുക്രിസ്തുവിന്റെ വിവിധ ശുശ്രൂഷാ സ്ഥാനനാമങ്ങൾ

**1. ദാസൻ (Servant ഗ്രീക്ക് ഭാഷയിൽ Doulos)**
(ഫിലി. 2:7, മത്തായി 12:18, അ. പ്ര. 3:13).

അധികാരിയായി പ്രവർത്തിക്കാനല്ല, കഷ്ടപ്പെടുവാനും അനുസരിക്കുവാനുമായിട്ടാണ് കർത്താവ് 'ദാസനായി' വെളിപ്പെട്ടത്. പഴയനിയമത്തിലുള്ള യെശയ്യാ പ്രവചനം (യെശയ്യാ 42) ഇവിടെ നിറവേറിയിട്ടുണ്ട്.

**2. ശുശ്രൂഷകൻ (Deacon - Diakonos)**
(റോമ. 15:8-9, ലൂക്കോ. 22:27)

ശുശ്രൂഷിക്കപ്പെടാനല്ല, അനേകരെ ശുശ്രൂഷിക്കുന്നതിനും സേവിക്കുന്നതിനും സഹായിക്കുന്നതിനുമായിട്ടാണ് യേശു വന്നത്. ഉപദേശത്തിൽ മാത്രമല്ല പ്രവൃത്തിയിലൂടെയും താൻ ശുശ്രൂഷകനായി ജീവിച്ചു.

**3. അപ്പോസ്തോലൻ (Apostle - Apostolos)**
(എബ്രാ. 3:1, മർക്കോ. 9:37)

സകല മാനവരാശിയുടെയും രക്ഷയ്ക്കു പ്രത്യേക ദൗത്യവുമായി ദൈവത്താൽ അയയ്ക്കപ്പെട്ടവൻ എന്ന അർത്ഥത്തിൽ (Apostole) പ്രഥമ അപ്പോസ്തോലനായി കർത്താവ് അറിയപ്പെടുന്നു. അയയ്ക്കപ്പെട്ടവനായ താൻ, തന്നെ അയച്ചവന്റെ ഇഷ്ടം പ്രവർത്തിക്കുന്നതുപോലെയുള്ള അപ്പോസ്തോലിക ദൗത്യം സഭയ്ക്കും നിറവേറ്റാനായിട്ടുണ്ട്.

**4. ഉപദേഷ്ടാവ് (Teacher - Didaskalos)**
(മത്തായി 23:8, യോഹ. 13:13)

ശ്രേഷ്ഠഗുരുവായ യേശുക്രിസ്തുവിന്റെ അദ്ധ്യാപന മാതൃകയിലാണ് സഭയിൽ ഉപദേഷ്ടാക്കന്മാർ നിയമിതരായത്. യഥാർത്ഥ പരിജ്ഞാനം

സംരക്ഷിച്ച് ഉപദേശിക്കുന്ന യേശു എന്നും ഉപദേഷ്ടാക്കന്മാരെ പഠിപ്പിച്ചു കൊണ്ടിരിക്കുന്നു.

**5. എപ്പിസ്ക്കോപ്പാ (Bishop - Episcopos)**
(1 പത്രോ. 2:25, 5:4)

'അദ്ധ്യക്ഷൻ' എന്ന പദം കർത്താവിനു നൽകിയിരിക്കുന്നത് Episcopos എന്നാണ് ഗ്രീക്കു മൂലഗ്രന്ഥത്തിൽ കാണുന്നത്. സഭയുടെ മേൽനോട്ടവും ചുമതലയും നിയന്ത്രണവും ഏറ്റെടുക്കുന്നു എന്നർത്ഥം.

**6. ഇടയൻ (Shepherd - Poimenos)**
(1 പത്രോ. 2:25, 1 പത്രോ. 5:4, എബ്രാ. 13:20)

ആടുകൾക്കു വേണ്ടി സ്വന്തം ജീവൻ പോലും ബലിയർപ്പിച്ച നല്ല ഇടയനായ യേശുക്രിസ്തുവിനെയാണ് സഭാംഗങ്ങൾ ഇന്നത്തെ ഇടയന്മാരിൽ ദർശിക്കേണ്ടത് – ആട്ടിൻകൂട്ടത്തിന്റെ മുൻപെ നടന്നു വഴികാണിക്കുന്നവൻ.

**7. മഹാപുരോഹിതൻ (High - Priest, Archiereus)**
(എബ്രാ. 7:26)

യേശുക്രിസ്തു മാത്രമേ യഥാർത്ഥ മഹാപുരോഹിതനായിട്ടുള്ളു. പഴയ നിയമ പൗരോഹിത്യം ഈ മഹാപൗരോഹിത്യത്തിന്റെ നിഴൽ മാത്രമായിരുന്നു. പുതിയനിയമ പൗരോഹിത്യം കർത്താവിന്റെ മഹാപൗരോഹിത്യത്തിന്റെ പൊരുളും തുടർച്ചയുമാണ്. പഴയനിയമ പൗരോഹിത്യം ആ കുടുംബത്തിൽ ജനിക്കുന്നതിലൂടെ ചിലർക്ക് ലഭിക്കുന്നതെങ്കിൽ പുതിയനിയമ പൗരോഹിത്യം വീണ്ടും ജനിക്കുന്നതിലൂടെ കർത്താവിന്റെ നാമത്തിലുള്ള മാമോദീസായിലൂടെ എല്ലാവർക്കും ലഭിക്കുന്നു.

മേൽപ്പറഞ്ഞ ശുശ്രൂഷാസ്ഥാനങ്ങളും അവയുടെ സ്വഭാവവുമൊക്കെ കർത്താവിന്റെ ശരീരമായ സഭയ്ക്കു മുഴുവനുമായി നൽകപ്പെട്ടിരിക്കുന്നു. അഥവാ, കർത്താവിനുള്ള എല്ലാ ശുശ്രൂഷാസ്ഥാനങ്ങളും സഭയാകമാനം പങ്കുചേരുന്നു. കർത്താവിന്റെ ശുശ്രൂഷാ പ്രവർത്തനങ്ങളും ലക്ഷ്യങ്ങളും തന്നെയാണ് ഇന്നത്തെ സഭാ ശുശ്രൂഷയുടെ അടിസ്ഥാനം.

## പ്രത്യേക ശുശ്രൂഷാ സ്ഥാനികൾ

കർത്താവിന്റെ ശുശ്രൂഷ സഭ മുഴുവനുമായി നിർവഹിക്കുന്നു എങ്കിലും പ്രത്യേക സ്ഥാനങ്ങളും അതിനടുത്ത ആത്മീയവരങ്ങളും സഭയിൽ, സകല സത്യത്തിലും വഴിനടത്തുന്ന പരിശുദ്ധാത്മാവ് ഏർപ്പെടുത്തുന്നതായി കാണുന്നു. 'ദൈവം സഭയിൽ ഒന്നാമത് അപ്പോസ്തോലന്മാർ, രണ്ടാമത് പ്രവാചകന്മാർ, മൂന്നാമത് ഉപദേഷ്ടാക്കന്മാർ ഇങ്ങനെ ഓരോരുത്തരെ

നിയമിക്കുകയും പിന്നെ വീര്യപ്രവൃത്തികൾ, രോഗശാന്തികളുടെ വരം, സഹായം ചെയ്യുവാനുള്ള വരം, പരിപാലനവരം, വിവിധ ഭാഷാവരം എന്നിവ നല്കുകയും ചെയ്തു' (1 കൊരി. 12:28). ഇവർ കർത്താവിന്റെ ശുശ്രൂഷ സഭയിൽ തുടർന്നുപോരുന്നവരായിരുന്നു. ഇവർക്കു ദൈവം വ്യക്തിപരമായി വരം നൽകിയതാണെങ്കിലും അവ വ്യക്തിപരമായ ഉപയോഗത്തിനല്ല; സഭയുടെ ആകമാന വളർച്ചയ്ക്കു വേണ്ടി നൽകപ്പെട്ടവയാണ്. ഈ വരങ്ങളിൽ പലതും താല്ക്കാലികവും പ്രത്യേക സാഹചര്യത്തിനും കാലഘട്ടത്തിനും അനുയോജ്യവുമായിരുന്നു. അതാതു കാലങ്ങളിൽ സഭയിൽ ഇപ്രകാരം പ്രത്യേക സ്വഭാവമുള്ള നൽവരങ്ങൾ വ്യക്തികൾക്കു നൽകി. സാഹചര്യത്തിനു യോജിക്കുന്ന പ്രവർത്തനങ്ങൾ പുതിയവിധത്തിൽ നടത്തുന്നതിനു ദൈവാത്മാവു സഭയെ നയിക്കുന്നുണ്ടെന്നു നമുക്ക് ആശ്വസിക്കാം. സാമൂഹ്യ, രാഷ്ട്രീയ, സാംസ്കാരിക മണ്ഡലങ്ങളിൽ ക്രിസ്തീയ സമീപനം പുലർത്തുവാൻ ദൈവിക നൽവരത്തിനായി പ്രതീക്ഷിക്കാം.

സഭയുടെ തെരഞ്ഞെടുപ്പ്, അധികാരപ്പെടുത്തൽ, അംഗീകാരം എന്നീ ക്രമങ്ങളിലൂടെ സഭയുടെ മേൽനോട്ടത്തിനായി ദൈവത്താൽ നിയമിക്കപ്പെടുന്ന ദേശീയ സ്വഭാവത്തോടു കൂടിയ ശുശ്രൂഷാസ്ഥാനികളെയും നാം പ്രത്യേകമായി കാണുന്നുണ്ട്. ഓരോ പ്രദേശത്തേയും സാഹചര്യത്തിനനുസരിച്ച് സഭയുടെ വളർച്ചയിൽ അച്ചടക്കവും സത്യവിശ്വാസവും സംരക്ഷിച്ചുപോരുന്നതിനു വേണ്ടതായ ഭരണസംവിധാനമാണ് ഈ ശുശ്രൂഷാസ്ഥാനികളിലൂടെ സഭയിൽ ദൈവം സ്ഥാപിച്ചത്. ഓരോ പ്രദേശത്തുമുള്ള സഭയിലെ എല്ലാ പ്രവർത്തനങ്ങളും ഏകോപിപ്പിച്ച് ഭംഗിയായും ക്രമമായും നടക്കേണ്ടതിനുള്ള ക്രമീകരണമാണ് മുഖ്യമായും എപ്പിസ്കോപ്പാ, കശീശ്ശാ, ശെമ്മാശൻ എന്നീ സ്ഥാനക്രമങ്ങളിലൂടെ സഭ നിർവ്വഹിച്ചത്. ആദിമസഭയിൽ അപ്പോസ്തോലന്മാർ സഭയുടെ മുഴുവൻ ചുമതലയും മേൽനോട്ടവും നിർവഹിച്ചിരുന്നതുപോലെ ആ സ്ഥാനത്തു നിന്നുകൊണ്ടു തന്നെയാണ് അപ്പോസ്തോലന്മാരുടെ പിൻഗാമികളായി സഭയിൽ മേൽപട്ടക്കാർ ഭരണം നടത്തുന്നത്. ഈ ക്രമങ്ങളെയും ദൈവം തന്നെ സഭയിൽ ഏർപ്പെടുത്തിയതാണ്. അതു താല്ക്കാലികമായി ഒരു സംവിധാനമല്ല. സഭയുള്ളിടത്തോളം സഭയിൽ പട്ടത്വസ്ഥാനികൾ ഭരണം നടത്താനായി ഉണ്ടായിരിക്കണം. ശരീരത്തിന്റെ പ്രവർത്തനങ്ങളെ നിയന്ത്രിക്കാൻ ശരീരത്തിൽ പ്രവർത്തിക്കുന്ന നാഡീവ്യൂഹം തലച്ചോറിൽ നിന്നു നിർദ്ദേശങ്ങൾ വിനിമയം ചെയ്യുന്ന രീതിയിൽ തന്നെ സഭാഗാത്രത്തിലും ശിരസ്സായി പ്രവൃത്തിക്കുന്ന കർത്താവും അതിനോടു ചേർന്നു പ്രവർത്തിക്കുന്ന എപ്പിസ്കോപ്പാ, കശ്ശീശന്മാർ തുടങ്ങിയ നാഡീവ്യൂഹവും എന്നും അനിവാര്യമാണ്. പ്രവർത്തനക്ഷമമല്ലാത്ത നാഡീവ്യൂഹം ശരീരത്തിന് ദോഷം ചെയ്യുന്നതുപോലെയാണു സഭയാകുന്ന കർത്തൃശരീരത്തിലും സംഭവിക്കുന്നത്.

ആയതിനാൽ സഭ മുഴുവനുമായാണ് ക്രിസ്തുവിന്റെ ശുശ്രൂഷ ലോകത്തിൽ നിർവഹിക്കുന്നതെങ്കിലും സഭയ്ക്കുള്ളിൽ ഓരോ അവയവത്തിനും പ്രത്യേകം പ്രത്യേകം സ്ഥാനങ്ങളും ചുമതലകളും ദൈവത്താൽ നൽകപ്പെട്ടിട്ടുണ്ട്. അവ അവരവർ ഉത്തരവാദിത്വത്തോടെ പൊതു നന്മയ്ക്കായി നടത്തിയാൽ മാത്രമേ സഭയുടെ ദൗത്യം പൂർണമാകുകയുള്ളു. എല്ലാ പ്രവർത്തനത്തെയും നിയന്ത്രിക്കുന്ന 'ശിരസ്സായ' കർത്താവുമായി 'നാഡീവ്യൂഹം' വഴി ബന്ധപ്പെട്ടുകൊണ്ടിരുന്നെങ്കിൽ മാത്രമേ ശരീരത്തിന്റെ യഥാർത്ഥ പ്രവർത്തനങ്ങൾ നടപ്പാക്കുവാൻ സാധിക്കൂ. ശിരസ്സിന്റെയും നാഡീവ്യൂഹങ്ങളുടേയും പ്രവർത്തനങ്ങളും മറ്റ് ഓരോ അവയവത്തിന്റെയും പ്രവർത്തനങ്ങളും വ്യത്യസ്തമാണെങ്കിലും, അവയെല്ലാം ഒരേ ജീവൻ തുല്യമായി അനുഭവിക്കുന്നതുപോലെ തന്നെയാണ് സഭയിലും. ആരും ആരേയും തരംതാഴ്ത്താതെ അവരവരുടെ സ്ഥാനത്തിന് അനുയോജ്യമായ നിലയിൽ കർത്താവിന്റെ ദൗത്യം നിർവഹിക്കുന്നതിന് ഒന്നിച്ച്, ഒരേ ലക്ഷ്യത്തിലേക്കു കൂട്ടായി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. 'തലയായവനിൽനിന്നല്ലോ ശരീരം മുഴുവൻ നാഡികളാലും ഞരമ്പുകളാലും ചൈതന്യം ലഭിച്ചും ഏകീഭവിച്ചും ദൈവീകമായ വളർച്ച പ്രാപിക്കുന്നു' (കൊലോ. 2:19). നാഡീവ്യൂഹമില്ലാതെ ശരീരത്തിനും, ശരീരമില്ലാതെ നാഡീവ്യൂഹത്തിനും പ്രവർത്തിക്കുവാൻ കഴിയാത്തതുപോലെ പരസ്പര പൂരകങ്ങളായി പട്ടക്കാരും ജനങ്ങളും സഭയിൽ ഒത്തൊരുമിച്ച് പ്രവർത്തിച്ചാലേ സഭയുടെ യഥാർത്ഥ വളർച്ചയും പ്രവർത്തനവും സുസാധ്യമാകൂ. ശരീരത്തിന്റെ വിവിധ ഭാഗങ്ങളിലെ ആവശ്യങ്ങൾ ശിരസിലെത്തിക്കുന്ന പ്രവർത്തനക്ഷമമായ നാഡീവ്യൂഹവും ആ ആവശ്യങ്ങൾക്ക് തക്കതായ പരിഹാരം ശിരസ്സ് നിർദ്ദേശിക്കുന്നതനുസരിച്ച് കാര്യക്ഷമമായി അവയവങ്ങളിലെത്തിക്കുന്ന നാഡീഞരമ്പുകളും, ആ നിർദേശങ്ങൾ സ്വീകരിച്ച് ഉടനെ നടപ്പാക്കുന്ന വിവിധ അവയവങ്ങളും ശരീരത്തിൽ സജീവമായി പ്രവർത്തിച്ചാലേ ശാരീരിക പ്രവർത്തനങ്ങൾ വിജയപ്രദമാകുകയുള്ളു. ഇതു തന്നെയാണു കർത്തൃശരീരമായ സഭയുടെയും സ്ഥിതി (An Organic relationship). പരസ്പരം അറിയുക, അംഗീകരിക്കുക, പ്രോത്സാഹിപ്പിക്കുക, സഹകരിക്കുക ഇവയെല്ലാം പ്രായോഗികതലത്തിൽ പ്രാധാന്യമർഹിക്കുന്ന ഘടകങ്ങളാണ്.

**ചോദ്യങ്ങൾ**

1. സഭയിലെ വിവിധ ശുശ്രൂഷാ സ്ഥാനങ്ങൾ യേശുക്രിസ്തുവിന്റെ ശുശ്രൂഷയുടെ അടിസ്ഥാനത്തിലാണെന്നു വേദപുസ്തക വെളിച്ചത്തിൽ സമർത്ഥിക്കുക.
2. 'ശിരസ്സ്, നാഡീവ്യൂഹം, അവയവങ്ങൾ എന്നിവ ശരീരത്തിൽ പരസ്പരം

ബന്ധപ്പെട്ട് പ്രവർത്തിക്കുന്നതുപോലെ സഭാഗാത്രവും പ്രവർത്തിക്കുന്നു.' ചർച്ച ചെയ്യുക.

3. 'പൊതു പൗരോഹിത്യം' സഭയ്ക്കു മുഴുവനും, 'പട്ടത്വനൽവരം' വൈദികസ്ഥാനികൾക്കും. ചർച്ച ചെയ്യുക.

## പാഠം 5

# അപ്പോസ്തോലിക സഭാജീവിതം – 1

❑ ആരാധനയിലെ പങ്കാളിത്തം ❑ സഭയുടെ സുവിശേഷദൗത്യത്തിൽ കൂട്ടു പ്രവർത്തനം ❑ സാധുജനസംരക്ഷണത്തിൽ പങ്കാളികൾ ❑ സഭാവിശുദ്ധിയിലെ പങ്കാളിത്തം ❑ സഭയുടെ വളർച്ചയിൽ വിശ്വാസികളുടെ പങ്ക്

അപ്പോസ്തോലിക സഭാജീവിതത്തിൽ വരങ്ങളിലും സ്ഥാനങ്ങളിലും ശുശ്രൂഷകളിലുമൊക്കെ വൈവിധ്യം ഉണ്ടായിരുന്നു. എങ്കിലും കർത്താവിന്റെ ശുശ്രൂഷയും ദൗത്യവും തുടർന്നുകൊണ്ടുപോകുന്നതിൽ അവയെല്ലാം യോജിച്ചു പ്രവർത്തിക്കുന്നതായി വേദപുസ്തക വെളിച്ചത്തിൽ നമുക്ക് കാണാം. ഒരേ ലക്ഷ്യത്തിലേക്കു പൊതു ഉത്തരവാദിത്വത്തോടെ എല്ലാവരും പങ്കുചേർന്നു പ്രവർത്തിക്കുന്നു. ആരെങ്കിലും സഭാജീവിതത്തിൽ നിന്നു മാറിനിന്നാൽ, അതിന്റെ കുറവ് ആ വ്യക്തിക്കു മാത്രമല്ല, സഭയ്ക്കു മുഴുവനായി അനുഭവപ്പെടുന്നു. ആയതിനാൽ എല്ലാവരേയും സഭാജീവിതത്തിൽ പുഷ്ടിപ്പെടുത്താനായി ഏവരും ഒന്നുചേർന്നു പ്രവർത്തിക്കേണ്ടതുണ്ട്.

### 1. ആരാധനയിലെ പങ്കാളിത്തം

സഭയുടെ ജീവൻ ആരാധനയാണ്. ദൈവസംസർഗമില്ലാത്ത അനുഭവത്തിൽ സഭാഗാത്രം നിർജീവമാകുന്നു. താഴെ പറയുന്ന പ്രത്യേകതകൾ ആരാധനയിൽ ദർശിക്കാം.

1. സത്യത്തിലും ആത്മാവിലും ആരാധിക്കുന്നു (യോഹ. 4:24).
2. ക്രിസ്തീയ കൂട്ടായ്മയിലും സഹവർത്തിത്വത്തിലും ജീവിക്കുന്നു (അപ്പോ. പ്ര. 2:42).
3. പഠനവും ഉപദേശവും ആരാധനയുടെ ഭാഗമായി പ്രോത്സാഹിപ്പിക്കുന്നു (അപ്പോ. പ്ര. 20:7).
4. പ്രാർത്ഥനയിൽ ഉറ്റിരിക്കുന്നു (1 തെസ്സ. 5:17).

5. ഞായറാഴ്ചകളിൽ വി. കുർബാന അർപ്പിക്കുകയും അനുഭവിക്കുകയും ചെയ്യുന്നു (അപ്പോ. പ്ര. 20:7, 1 കൊരി. 11:23).
6. കാഴ്ചകളും നേർച്ചകളും സംഭാവനകളും ദൈവിക പ്രവർത്തനങ്ങൾക്കു നൽകുന്നു (1 കൊരി. 16:2, 2 കൊരി. 8:9).

## 2. സഭയുടെ സുവിശേഷദൗത്യത്തിൽ കൂട്ടു പ്രവർത്തനം

സഭ മുഴുവനുമായി കർത്താവിന്റെ രക്ഷണ്യ പ്രവർത്തനം നടത്തുന്നതിനായി അയയ്ക്കപ്പെട്ടതാണ്. ഓരോരുത്തരും അവരവരുടെ സാഹചര്യത്തിൽ കർത്താവിന്റെ സ്ഥാനാപതികളായി അയയ്ക്കപ്പെട്ടവരാണ്. അവരവർ ആയിരിക്കുന്ന സ്ഥാനങ്ങളിലും പ്രവർത്തനമേഖലകളിലും കർത്താവിനെ സാക്ഷിക്കുവാനുമുള്ള ചുമതല ഓരോ സഭാംഗത്തിനുമുണ്ട്. പ്രത്യേകം കുറെ പേരെ സുവിശേഷകന്മാരാക്കി ബാക്കിയുള്ളവർ ആ ദൗത്യത്തിൽ നിന്നും മാറിനിൽക്കുന്നത് ക്രൈസ്തവ സാക്ഷ്യത്തിനെതിരാണ്. സഭയിലെല്ലാവരും സുവിശേഷകരായിരുന്നു. എന്നാൽ ആ ദൗത്യബോധം സഭാംഗങ്ങളിൽ മുഴുവനായും വളർത്തേണ്ടിയിരിക്കുന്നു.

സുവിശേഷ പ്രവർത്തനത്തെ കേവലം 'പ്രസംഗങ്ങളായി' മനസ്സിലാക്കുന്നതിനാലാണ് ഇപ്രകാരം പൊതു സഭാജീവിതത്തിൽ നിന്നു ദൗത്യബോധം നഷ്ടപ്പെടാനിടയായത്. വാക്ക്, പ്രവൃത്തി, രക്തസാക്ഷിത്വം (Witnessing by word, witnessing by deed, witnessing by blood) എന്നീ മൂന്നു തലങ്ങളിൽ ക്രമാനുഗതമായി സുവിശേഷ പ്രവർത്തനത്തെ മനസ്സിലാക്കേണ്ടതാണ്. പ്രസംഗങ്ങൾ മൂലമുള്ള സാക്ഷ്യം എല്ലാ വ്യക്തികൾക്കും ഏതു സാഹചര്യത്തിലും പണ്ഡിതപാമര വ്യത്യാസമില്ലാതെ നടത്താം. ആദിമ സഭാംഗങ്ങൾക്കെല്ലാം ഇപ്രകാരമുള്ള സാക്ഷ്യമുണ്ടായിരുന്നതിനാലാണു സഭ പുഷ്ടി പ്രാപിച്ചു വളർന്നത്. പ്രവൃത്തിയിലൂടെ ഈ ദൗത്യബോധം ജനങ്ങളിൽ വളർത്തിയെടുക്കുകയെന്നതു സഭയുടെ ഏറ്റവും വലിയ കടമയാണ്. മൂന്നാമത്തെ സാക്ഷ്യമാണ് രക്തസാക്ഷ്യം. സഹദേന്മാരുടെ രക്തമാണു, സഭയുടെ വിത്തായി വളർന്നു പന്തലിച്ചത് (Blood of the Martyrs - Seed for the church). ഇന്നു ഭാരതത്തിൽ രക്തസാക്ഷിത്വത്തിനു സാധാരണഗതിയിൽ അവസരമില്ലെങ്കിലും സമീപഭാവിയിൽ വേണ്ടിവരുമ്പോൾ ആ നിലയിലുള്ള സാക്ഷ്യത്തിനായി ജനങ്ങളെ ഒരുക്കേണ്ട വലിയ ചുമതലയിൽ നിന്ന് സഭയ്ക്ക് ഒരിക്കലും ഒഴിഞ്ഞുമാറാനാവില്ല. സഭയിലെ മിഷനറി പ്രവർത്തനങ്ങൾ ആ നിലയിൽ സഭാംഗങ്ങളെ പുഷ്ടിപ്പെടുത്തേണ്ടതിലേക്കു ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതാണ്.

എല്ലാവരും കർത്താവിന്റെ മുന്തിരിത്തോട്ടത്തിലെ വേലക്കാരാണെന്നും പ്രതിഫലേച്ഛ കൂടാതെ അദ്ധ്വാനിക്കേണ്ടവരാണെന്നും നാം വായിക്കുന്നു (മത്താ. 25:14-15).

ലോകമൊക്കെയും പോയി കർത്താവിന്റെ സാക്ഷികളാകുവാനും അനേകരെ കർത്തൃശിഷ്യന്മാരാക്കുവാനും കർത്താവു കല്പിച്ചു (മത്താ. 28:19–20).

കർത്താവിനെ ഘോഷിപ്പാനായി ക്രിസ്തുവിനെ അറിയാത്തവരുടെ അടുക്കലേക്കു പ്രത്യേകം ആളുകളെ ചുമതലപ്പെടുത്തുവാനായി ഉപവസിച്ചു പ്രാർത്ഥിച്ചു കൈവെപ്പു നൽകി പരിശുദ്ധാത്മ നിർദ്ദേശമനുസരിച്ച് അയയ്ക്കുന്ന സഭയെ നാം കാണുന്നുണ്ട് (അ. പ്ര. 13:2, 3; അ. പ്ര. 8:4).

വ്യക്തിപരമായ നിലകളിൽ സുവിശേഷദൗത്യത്തിൽ പങ്കുചേരുന്നതിനു താഴെപ്പറയുന്ന ഉത്തരവാദിത്വം വേദപുസ്തകത്തിൽ കാണാം.

1. ഓരോരുത്തൻ അവനവന്റെ കഴിവനുസരിച്ച് (മത്തായി 25:14–15).
2. പൗലൂസ് ശ്ലീഹായെപ്പോലെ വ്യക്തിപരമായി നാം കടപ്പെട്ടവരാണ് (1 കൊരി. 9:16, റോമ. 1:14).
3. ഭൂമിയിലെ ഉപ്പ്, ലോകത്തിന്റെ വെളിച്ചം എന്നീ നിലകളിൽ (മത്തായി 5:13–16).
4. മറ്റുള്ളവർക്ക് വായിക്കത്തക്ക സാക്ഷ്യപത്രങ്ങളായി ജീവിക്കുന്നതിനാൽ (2 കൊരി. 3:2–5).
5. വചനം പ്രസംഗിക്കുന്നതിലൂടെ - വ്യക്തികളോടും പൊതുവായും (റോമ. 1:15, അ. പ്ര. 20:20, റോമ. 10:14–15).
6. സുവിശേഷ പ്രവർത്തനത്തേയും പ്രവർത്തകരേയും സഹായിക്കുന്നതിലൂടെ (ഫിലി. 1:5).

സഭയുടെ സുവിശേഷദൗത്യം മറന്നുപോയാൽ സഭയുടെ നിലനില്പിന്റെ അർത്ഥം പോലും ചോദ്യം ചെയ്യപ്പെടുന്നു എന്നതിനാൽ യഥാർത്ഥ സുവിശേഷപ്രവർത്തനം ത്വരിതപ്പെടുത്തുവാൻ സഭാമക്കൾ എല്ലാവരും പരിശ്രമിക്കണം.

### 3. സാധുജനസംരക്ഷണത്തിൽ പങ്കാളികൾ

നമ്മുടെ കർത്താവ് പാവപ്പെട്ടവരോടും സാധുക്കളോടും മനസ്സലിവുള്ളവനായിരുന്നു. ആ മനോഭാവം നല്ല ശമര്യാക്കാരന്റെ ഉപമയിലൂടെയും മറ്റു പല സന്ദർഭങ്ങളിലും വെളിപ്പെടുന്നുണ്ട്. ക്രിസ്തീയമായ ഈ സഹതാപ മനോഭാവം ആദിമസഭാ ജീവിതത്തിലും വ്യക്തമായി നിഴലിട്ടു കാണാം. അപ്പോസ്തോലിക സഭയിൽ അതിനു വ്യക്തമായ സൂചനകൾ ലഭിക്കുന്നു.

ആത്മത്യാഗം (2 കൊരി. 8:3–5), സ്നേഹം (2 കൊരി. 8:8), നന്ദി (1 യോഹ. 3:16), സഹതാപം (1 കൊരി. 9:12, 25), ദൈവമഹത്വം (2 കൊരി.

9:12–15), ഹൃദയസമർപ്പണം (2 തീമോ. 6:17–10), സമത്വം (2 കൊരി. 8:14) എന്നീ കാര്യങ്ങളായിരുന്നു സാധുജന സംരക്ഷണ പ്രവർത്തനങ്ങൾക്ക് അടിസ്ഥാന പ്രമാണങ്ങളായി സഭ അംഗീകരിച്ചു നടത്തിക്കൊണ്ടിരുന്നത്.

സാധുജന സംരക്ഷണപ്രവർത്തനങ്ങൾ വ്യക്തികളായും സമൂഹമായും (അ. പ്ര. 9:36, 11:29, 30) ക്രമമായും ആവശ്യാനുസരണവും (1 കൊരി. 16, 16:1 – 2) പൂർണ്ണമനസ്സോടും (2 കൊരി. 9:6–7) കൂടിയായിരുന്നു സഭയിൽ നടത്തിവന്നിരുന്നത്.

ഇന്നും സഭയുടെ ആഭിമുഖ്യത്തിൽ സാധുജനസംരക്ഷണപ്രവർത്തനം കൂടുതൽ വിപുലമായി നടത്തേണ്ടതു, കർത്താവിന്റെ 'മനസ്സലിവു' പാവപ്പെട്ടവർക്ക് എത്തിക്കാനുള്ള മാർഗ്ഗമെന്ന നിലയിൽ, അത്യാവശ്യമാണ്. ലോകത്തെ ക്രിസ്തുവിലേക്കു ആകർഷിക്കുവാൻ സഭാംഗങ്ങൾ വ്യക്തികളായും ഇടവകകളായും പദ്ധതികൾ ആവിഷ്കരിച്ചു നടപ്പാക്കേണ്ടതാണ്.

## 4. സഭാവിശുദ്ധിയിലെ പങ്കാളിത്തം

ദൈവം നമ്മെ അശുദ്ധിക്കല്ല, വിശുദ്ധീകരണത്തിനത്രേ വിളിച്ചത് (1 തെസ. 4:7). കർത്താവിന്റെ ശരീരമായ സഭയോടു വിശുദ്ധ മാമോദീസായിലൂടെ ഒട്ടിച്ചു ചേർക്കപ്പെടുന്നതിനാലും കഴുകി വെടിപ്പാക്കുന്നതിനാലും സഭാംഗങ്ങൾ വിശുദ്ധരായിത്തീരുന്നു (1 കൊരി. 6:11). അവർ 'വിശുദ്ധർ' എന്നു വിളിക്കപ്പെടുന്നു (1 കൊരി. 1:2). കറയും ചുളുക്കവും ഇല്ലാതെ നിഷ്കളങ്കമായി സഭ നിൽക്കുന്നു (എഫെ. 5:26–27). കർത്താവിന്റെ രക്തത്താൽ നാം ശുദ്ധീകരിക്കപ്പെടുന്നു (1 യോഹ. 1:7). ദൈവത്തിന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നെ (1 തെസ്സ. 4:3).

സഭാംഗങ്ങൾ ഈ വിശുദ്ധി നഷ്ടപ്പെടുത്താതെ സൂക്ഷിക്കുവാൻ ചുമതലപ്പെട്ടവരാണ്.

താഴെ പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കുക:

(a) ലോകത്തിന് അനുരൂപരാകാതിരിക്കുക (റോമ: 12:1–2).

(b) ശരീരങ്ങളെ ദൈവത്തിനു സമർപ്പിക്കുക (റോമ. 6:12–14).

(c) അധർമ്മത്തിൽ നിന്നും അവിശ്വാസത്തിൽ നിന്നും അകന്നിരിക്കുക (2 കൊരി. 6:14–15).

(d) പഴയജീവിതരീതികൾ ഉപേക്ഷിച്ചു പുതിയ സൃഷ്ടിയായി ജീവിക്കുക (കൊലോ. 3:1–14).

(e) ലോകത്താലുള്ള കളങ്കം പറ്റാതെ സ്വയം കാത്തുകൊള്ളുക (യാക്കോബ് 1:27).

(f) ദൈവസ്നേഹത്തെ തടസ്സപ്പെടുത്തുന്ന അഴിഞ്ഞുപോകുന്ന

ലൗകികവസ്തുക്കളെ സ്നേഹിക്കാതിരിക്കുക (1 യോഹ. 2:15-17).

(g) ഭക്തിവിരുദ്ധങ്ങളായ സംസാരങ്ങൾ ഒഴിവാക്കുക (2 തീമോത്തി. 2:16).

## 2 സഭയുടെ വളർച്ചയിൽ വിശ്വാസികളുടെ പങ്ക്

കർത്താവിന്റെ പൂർണ്ണതയിലേക്കു സഭ പലവിധത്തിൽ വളർന്നു കൊണ്ടിരിക്കുന്നു. പരിശുദ്ധാത്മാവു സഭയിൽ വിവിധ വരങ്ങൾ നൽകി സകല സത്യത്തിലേക്കും നയിക്കുന്നു, വളർത്തുന്നു. സഭയുടെ വളർച്ചയിൽ സഭാംഗങ്ങൾ എന്തെല്ലാം ചെയ്യാമെന്നു വേദപുസ്തകവെളിച്ചത്തിൽ ചിന്തിക്കാം.

### (a) വളർച്ചയ്ക്കുള്ള മുഖാന്തരങ്ങൾ

ദൈവകൃപയിലും കർത്താവിന്റെ പരിജ്ഞാനത്തിലും വളരണം (2 പത്രോ. 3:18). സ്നേഹത്തിൽ സത്യം സംസാരിച്ചുകൊണ്ടു ക്രിസ്തുവാകുന്ന തലയോളം വളരണം (എഫേ. 4:15). നിർമ്മലരും ഇടർച്ചയില്ലാത്തവരുമായി ദൈവത്തിന്റെ പുകഴ്ചക്കായി ക്രിസ്തുവിനാൽ നീതി ഫലം നിറഞ്ഞവരായി (ഫിലി. 1:9-11) മര്യാദയായി നടക്കുകയും അടങ്ങിപ്പാർക്കുകയും ചെയ്യുക (തെസ്സ. 4:11-12). ദൈവത്തിനു പ്രസാദമുള്ള ആത്മിക യാഗം കഴിപ്പാൻ തക്ക പുരോഹിതവർഗമായി പണിയപ്പെടണം (1 പത്രോ. 2:15). ദൈവത്തിന്റെ സർവ്വായുധവർഗം ധരിച്ചുകൊണ്ടു വളരേണം (എഫേ. 6:10-18), ദൈവത്തിനു കീഴടങ്ങി പിശാചിനോടു എതിർത്തു വളരണം (യാക്കോ. 4:7).

### (b) വളർച്ചയെ തടസ്സപ്പെടുത്തുന്ന കാര്യങ്ങൾ

1. ദുഷ്ടത, ചതിവ്, വ്യാജം, അസൂയ തുടങ്ങിയവ (1 പത്രോ. 2:1-2).
2. ശ്രദ്ധിക്കാൻ മടിയും ഉദാസീനതയും (എബ്രാ. 5:11).
3. യൗവനമോഹങ്ങൾ (2 തിമൊ. 2:22).
4. ബുദ്ധിയില്ലാത്ത മൗഢ്യതർക്കവാദം (2 തീമോ. 2:23).
5. ദ്രവ്യാഗ്രഹം സകല ദോഷത്തിനും ഹേതു (1 തീമോ. 6:10).

### (c) വളർച്ചയെ സഹായിക്കുന്ന ഘടകങ്ങൾ

1. ആത്മീയവാഞ്ഛ (1 പത്രോ. 2:3).
2. ആത്മീയ അഭ്യസനം (എബ്രാ. 5:14).
3. കേട്ട കാര്യങ്ങൾ ശ്രദ്ധയോടെ പാലിക്കുക (എബ്രാ. 2:1).
4. വായന, പ്രബോധനം, ഉപദേശം എന്നിവയിൽ ശ്രദ്ധ (എബ്രാ. 5:14).

5. പത്ഥ്യോപദേശ (പാരമ്പര്യം) ത്തിന് ചേരുന്നതു പ്രസ്താവിക്കുക (തീത്തോ. 2:1).
6. എല്ലാക്കാര്യവും ദൈവത്തോട് അറിയിക്കുക (ഫിലി. 4:6–7) സഭയുടെ വളർച്ച ഒരു ആന്തരിക അനുഭവമാണ്. അതിൽ സഭാംഗങ്ങൾ എല്ലാം പങ്കെടുക്കണം. എല്ലാ സ്ഥാനങ്ങളും, വരങ്ങളും കഴിവുകളും സഭയുടെ വളർച്ചക്കു വേണ്ടിയുള്ളതാകയാൽ ആ ലക്ഷ്യത്തിനായി എല്ലാവരും പരിശ്രമിക്കണം.

**ചോദ്യങ്ങൾ**

1. സഭയുടെ ആരാധനയിൽ പ്രത്യേകം ശ്രദ്ധിക്കേണ്ട ഘടകങ്ങൾ വേദപുസ്തക വെളിച്ചത്തിൽ ചർച്ച ചെയ്യുക.
2. സുവിശേഷപ്രവർത്തനത്തിൽ ഏതെല്ലാം തലങ്ങളിൽ സഭ പ്രവർത്തിക്കുന്നുണ്ട്?
3. സാധുജനസംരക്ഷണം ഏതെല്ലാം വിധത്തിൽ സഭയിൽ നടപ്പാക്കാം?
4. സഭയുടെ വിശുദ്ധിയിലും വളർച്ചയിലും സഭാംഗങ്ങൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ ഏതെല്ലാം?

## പാഠം 6

# അപ്പോസ്തോലിക സഭാജീവിതം – 2

❑ സഭയുടെ ഐക്യം ❑ സഭയിലെ ശിക്ഷണം ❑ സഭാഭരണം

വേദപുസ്തക വെളിച്ചത്തിൽ വിലയിരുത്തുമ്പോൾ സഭയുടെ ശൈശവഘട്ടത്തിൽ സഭാംഗങ്ങൾ ഒത്തൊരുമിച്ച് സഭയുടെ പൂർണ്ണ ജീവിതത്തിൽ പങ്കുകൊള്ളുന്നതായി നാം മനസ്സിലാക്കുന്നു. സഭയുടെ ആരാധന, വിശുദ്ധി, ദൗത്യം, വളർച്ച, എന്നിവയെല്ലാം വ്യക്തിപരമായല്ല, സാമൂഹ്യമായിട്ടാണല്ലോ സഭ നിർവ്വഹിച്ചിരിക്കുന്നത്. അതുപോലെതന്നെ സഭയുടെ ഐക്യം, ശിക്ഷണം, ഭരണം എന്നിവയിലും സഭയൊന്നാകെ പങ്കെടുക്കുന്ന ചിത്രമാണ് വേദപുസ്തകത്തിൽ നാം കാണുന്നത്.

### 1. സഭയുടെ ഐക്യം (Unity)

#### (a) ഐക്യത്തിന്റെ അടിസ്ഥാനം

സഭയുടെ പൊതുസ്വഭാവം തന്നെ നോക്കുമ്പോൾ അംഗങ്ങൾ തമ്മി

ലുള്ള ഐക്യം അനിവാര്യമാണെന്നു കാണാം.

1. ഒരു ശരീരവും ഒരു തലയും (1 കൊരി. 12:20).
2. ഒരു രാജത്വവും ഒരു രാജാവും (മത്താ. 13:24, ലൂക്കോ. 23:1-3).
3. ഒരു കുടുംബവും ഒരു പിതാവും (എബ്രാ. 3:6, എഫേ. 2:19).
4. ഒരു മണവാട്ടിയും ഒരു മണവാളനും (എഫേ. 5:22 - 32).
5. ഒരു ആട്ടിൻകൂട്ടവും ഒരു ഇടയനും (ലൂക്കോ. 12:32).

ഈ പ്രതീകങ്ങളെല്ലാം സഭയുടെ ഐക്യത്തിലേക്കു വിരൽചൂണ്ടുന്നവയാണ്.

### (b) ഐക്യം തടസ്സപ്പെടുത്തുന്ന ഘടകങ്ങൾ

ജഡത്തിന്റെ പ്രവൃത്തിയാണു ഐക്യം നശിപ്പിക്കുന്ന പക, പിണക്കം, ദ്വന്ദ്വപക്ഷം എന്നിവ (ഗലാ. 5:19-20). ശാഠ്യം പൂണ്ട് ഐക്യം നശിപ്പിക്കുന്നവർക്കു കോപവും ക്രോധവും പ്രതിഫലം ലഭിക്കുന്നു (റോമ. 2:8). എന്നാൽ ഐക്യവും സമാധാനവും ഉണ്ടാക്കുന്നവർക്ക് നീതി എന്ന ഫലം ലഭിക്കും (യാക്കോ. 3:18).

### (c) ഐക്യത്തെ പ്രോത്സാഹിപ്പിക്കുന്ന ഘടകങ്ങൾ

ഭിന്നത തീർത്തു ഐക്യം സ്ഥാപിക്കുന്നതിനു താഴെപ്പറയുന്ന ഘടകങ്ങൾ പ്രധാനങ്ങളാണ്.

1. ഉപദേശത്തിന്റെ നിർമ്മലതയും, ഗൗരവവും ആക്ഷേപരഹിതമായ പത്ഥ്യവചനം സംരക്ഷിക്കുക (തീത്തോ. 2:8).
2. യഥാർത്ഥ വിശ്വാസവചനം മുറുകെപിടിക്കുക (തീത്തോ. 1:9).
3. സഭയിൽ ഭിന്നത വരുത്തുന്നവരെ ബുദ്ധിയുപദേശിച്ചിട്ടും അനുസരിക്കുന്നില്ലെങ്കിൽ, സഭയിൽ നിന്ന് ഒഴിവാക്കുക (തീത്തോ. 3:10).
4. മൗഢ്യതർക്കവും, കലഹവും, വാഗ്വാദങ്ങളും ഒഴിഞ്ഞു നിൽക്കുക (തീത്തോ. 3:9, തീമോ. 2:14).
5. തിരുവെഴുത്തുകളെ വ്യക്തിതാത്പര്യങ്ങൾക്കായി വ്യാഖ്യാനിക്കുന്നതു നിരുത്സാഹപ്പെടുത്തുക (പത്രോ. 1:20).
6. ദുരുപദേഷ്ടാക്കളെ ഒഴിച്ചുനിർത്തുക (പത്രോ. 2:1, 3:16, 17).

### (d) ഐക്യത്തിനുള്ള ദൈവിക മാനദണ്ഡം (എഫേ. 4:4-6)

1. ഒരു ശരീരം വിവിധ അവയവങ്ങളുടെ സമാഹാരമാണെങ്കിലും എല്ലാം ഒരുമിച്ച് ഒരേ ലക്ഷ്യത്തിലേക്കു പ്രവർത്തിച്ചു വളരുന്നു.
2. ഒരു ആത്മാവ് ഒരേ ജീവൻ അനുഭവിക്കുന്നു.

3. ഒരു കർത്താവ് യേശുക്രിസ്തുവിന്റെ 'അധികാരവും' ശുശ്രൂഷയും കർത്തൃത്വവും നിറവേറ്റുന്നു.
4. ഒരു വിശ്വാസം ഉപദേശത്തിലുള്ള ഐക്യം സൂക്ഷിക്കുന്നു.
5. മാമോദീസ – സഭാംഗത്വത്തിന്റെ ഏക അടിസ്ഥാനം.
6. ഒരു പിതാവായ ദൈവം: സഹോദരന്മാർ ഒരുമിച്ച് ദൈവത്തെ ആരാധിക്കുന്നതിലുള്ള ഐക്യം.
7. ഏക പ്രത്യാശ: ലക്ഷ്യപ്രാപ്തി വരെയുള്ള ഐക്യം.

നമ്മുടെ കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥനയിൽ, കർത്താവിലുള്ള വിശ്വാസത്തിൽ ലോകം ഒന്നാകേണ്ടതിനും സകല മനുഷ്യരും ദൈവവും ഒന്നാകേണ്ടതിനും പിതാവാം ദൈവത്തോട് മശിഹാതമ്പുരാൻ ആവശ്യപ്പെടുന്നത് ക്രിസ്തീയ ഐക്യത്തിന്റെ അടിസ്ഥാനമായി കാണേണ്ടതാണ് (യോഹ. 17:21). എക്യുമെനിക്കൽ പ്രസ്ഥാനങ്ങളെല്ലാം മേൽപ്പറഞ്ഞ മാനദണ്ഡം വച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

## 2. സഭയിലെ ശിക്ഷണം (Discipline)

സഭയുടെ ലക്ഷ്യത്തിലേയ്ക്കുള്ള വളർച്ചയിൽ സഭയിലെ എല്ലാ അവയവങ്ങളും അതതിന്റെ സ്ഥാനത്ത് ഉത്തരവാദിത്വത്തോടെ പ്രവർത്തിപ്പിക്കേണ്ടത് അത്യാവശ്യമാണ്. സഭാംഗങ്ങൾ ഇക്കാര്യം വേണ്ടത്ര ഗൗരവത്തോടെ പരിഗണിക്കാതെ വരുമ്പോൾ, ആയതു നിയന്ത്രിച്ചു സഭയെ സംരക്ഷിക്കുന്നതിനായി ചില നടപടികൾ സഭയിൽ നടപ്പാക്കേണ്ടത് ആവശ്യമായി വന്നിട്ടുണ്ട്. 'സഭയുടെ ശിക്ഷണകാര്യങ്ങൾ' കർത്താവു ശിഷ്യൻമാരെ നിയമിച്ച് ഏല്പ്പിക്കുന്നതായി നാം കാണുന്നു (ലൂക്കോ. 22:29, 30). കെട്ടുവാനും അഴിക്കുവാനുമുള്ള അധികാരം ശിഷ്യന്മാരെ കർത്താവ് ഭരമേൽപ്പിച്ചിട്ടുണ്ട് (മത്താ. 18:18). എന്നിരുന്നാലും സഭയിലെ എല്ലാ കാര്യങ്ങളും സഭ മുഴുവനായി നടപ്പാക്കിയിരുന്നു എന്നും സഭയുടെ ശിക്ഷണം ഭംഗിയായി നിർവ്വഹിക്കുന്നതിൽ ഓരോ അംഗത്തിനും വേണ്ടത്ര ചുമതലയും പങ്കാളിത്തവും ഉണ്ടായിരുന്നു എന്നും കാണാവുന്നതാണ്.

### a. സഭാദ്ധ്യക്ഷന്മാരുടെ മേൽനോട്ടം

സഭയെ മേയിച്ച് ഭരിപ്പാനായി നിയമിക്കപ്പെട്ട ശുശ്രൂഷാസ്ഥാനികൾ താഴെ പറയുന്നവിധം സഭാംഗങ്ങളെ ശിക്ഷണത്തിൽ നയിക്കുന്നതായി വി. വേദപുസ്തകത്തിൽ കാണുന്നു.

1. ആട്ടിൻകൂട്ടത്തെ സൂക്ഷിക്കുക, മേയിക്കുക, ചെന്നായ്ക്കളിൽനിന്ന് സംരക്ഷിക്കുക, ആത്മീയ വർദ്ധന വരുത്തുക, വിപരീത ഉപദേശങ്ങളിൽ നിന്നു സത്യവിശ്വാസത്തിലേക്കു വഴിനടത്തുക. പ്രതിഫലേച്ഛ കൂടാതെ സേവിക്കുക. മാതൃക കാണിക്കുക (അ. പ്ര. 20:28–35).

2. 'നിങ്ങളുടെ വിചാരണയിലുള്ള ദൈവത്തിന്റെ ആട്ടിൻകൂട്ടത്തെ മേയിച്ചുകൊൾവിൻ' (1 പത്രോ. 5:2-4).

3. നന്നായി ഭരിക്കുന്നവരാകുക (1 തീമോ. 5:17). വചന ശുശ്രൂഷയിലും ഉപദേശിക്കുന്നതിലും അദ്ധ്വാനിക്കുക.

**b. സഭാംഗങ്ങളുടെ ചുമതലകൾ**

1. സ്നേഹത്തോടും ബഹുമാനത്തോടും കൂടെ സഭയിലെ ശുശ്രൂഷാസ്ഥാനികളെ കരുതുക (1 തെസ. 5:12-13).
2. അവരുടെ പ്രവർത്തനത്തെ മാന്യമായി കരുതി യോഗ്യമായ പ്രതിഫലം നൽകുക (1 തീമോ. 5:17-18).
3. എല്ലാ നന്മയിലും ഓഹരി നൽകുക (എഫേ. 6:1).
4. മേലധികാരികളെ അനുസരിച്ചു കീഴടങ്ങിയിരിക്കുക. അവരെ ഞെരുക്കാതെ, സന്തോഷത്തോടെ അവർ പ്രവർത്തിക്കേണ്ടതിന് ഇട നൽകണം (എബ്രാ. 13:18-19).
5. അവർക്കുവേണ്ടി പ്രാർത്ഥിക്കണം (എബ്രാ. 13:18-19).
6. അവരുടെ ജീവാവസാനം ഓർക്കുകയും, അവരുടെ ഓർമ്മ നിലനിർത്തുകയും അവരുടെ വിശ്വാസം അനുകരിക്കുകയും ചെയ്യണം (എബ്രാ. 13:7).
7. ധർമ്മശേഖരം വഴിയായി സഭയിൽ ചെയ്യുന്ന പ്രവർത്തനങ്ങൾക്കു പൂർണ്ണ സഹകരണം നൽകണം (കൊരി 16:1-2, 2 കൊരി. 8:12-15, 9:1, 7).
8. ക്രമംവിട്ടു നടക്കുന്നവരെ ഒഴിഞ്ഞുമാറുക (1 കൊരി. 5:4-13,14:39).

സഭാംഗങ്ങൾ എല്ലാവരും മേൽപ്പറഞ്ഞ ചുമതലകൾ ഉത്തരവാദിത്വത്തോടെ നിറവേറ്റുമ്പോൾ സഭയിൽ യഥാർത്ഥ ശിക്ഷണം നിലനില്ക്കുകയും, സഭ അതിന്റെ ലക്ഷ്യത്തിലേക്കു വളരുകയും ചെയ്യും. സഭാംഗങ്ങൾ പരസ്പരം പ്രോത്സാഹിപ്പിക്കുകയും, നിസ്സഹകരിച്ചു സഭയെ ദുഷിപ്പിക്കുന്നവരെ തീരെ പ്രയോജനമില്ലെങ്കിൽ മാറ്റിനിർത്തുകയും ചെയ്യണം.

**3. സഭാ ഭരണം (Administration)**

സഭയുടെ ക്രമമായ, സാധാരണമായ ജീവിതത്തിൽ, 'ഭരണം' എന്ന ആശയം വിരളമാണെങ്കിലും, 'ഭരണം' ആവശ്യമായി വരുന്ന സന്ദർഭങ്ങൾ സഭയിൽ പലപ്പോഴായി ഉണ്ടായിട്ടുണ്ട് എന്നു വേദപുസ്തകത്തിൽ നിന്നു തന്നെ നമുക്ക് മനസ്സിലാക്കാം. ക്രമം കെട്ടവർക്കെതിരായി ശിക്ഷാ നടപടികൾ (Punishment / disciplinary actions) എടുക്കുന്നതിന് ആവശ്യമായ 'അധികാരം' സഭയിൽ ഏർപ്പെടുത്തിയിട്ടുള്ളത് സഭയുടെ നിലനില്പിനും

വളർച്ചയ്ക്കും അത്യാവശ്യം തന്നെയാണ്. എന്നാൽ കർത്താവിന്റെ അധികാരം തന്റെ ശരീരമായ സഭയ്ക്കു മുഴുവനായി നല്കപ്പെട്ടിരിക്കുന്നു. അത് നടപ്പാക്കുന്നതിലുള്ള ക്രമീകരണമായി സഭ തെരഞ്ഞെടുക്കുന്ന വ്യക്തികളിൽ ദൈവം അധികാരം ഭരമേൽപ്പിക്കുന്നതായി കാണുന്നു. പൗലൂസ് ശ്ലീഹായ്ക്കു പോലും സഭയുടെ അധികാരപ്പെടുത്തൽ കൈവെപ്പിലൂടെ സഭ നൽകുന്നതായി കാണാം (അ. പ്ര. 9:17, 18:13 – 23: 15:26). ദൈവത്തിന്റെ വിളിയും തെരഞ്ഞെടുപ്പും നേരിട്ടോ സഭയിലൂടെയോ മറ്റേതെങ്കിലും രീതിയിലോ ഉണ്ടായാലും സഭയുടെ അധികാരപ്പെടുത്തലും സ്വീകരണവും സഭയിലെ ഏതൊരു 'സ്ഥാനിക്കും' അത്യാവശ്യമാണ്.

കർത്താവ് തന്റെ 12 അപ്പോസ്തോലന്മാരെ ഭരമേല്പിച്ച 'അധികാരം' സഭയിലെ എല്ലാ കാര്യങ്ങളും മേൽനോട്ടം വഹിച്ചു നിയന്ത്രിച്ചുകൊണ്ടു പോകുവാനായിരുന്നു. പുതിയ സ്ഥലങ്ങളിൽ സഭ സ്ഥാപിച്ചപ്പോൾ ആ സ്ഥലങ്ങളിലൊക്കെ പട്ടക്കാരെ അപ്പോസ്തോലന്മാർ നേരിട്ടു വാഴിക്കുന്നതായി കാണുന്നു. എന്നാൽ ഒരു പ്രദേശത്തു സഭയിലെ പ്രാദേശിക തലവന്മാരെ തെരഞ്ഞെടുക്കാനുള്ള 'ചുമതല' ആ പ്രദേശത്തുള്ള സഭയിൽ നിക്ഷിപ്തമായിരുന്നതായി പിന്നീടുള്ള ചരിത്രം പരിശോധിക്കുമ്പോൾ കാണാവുന്നതാണ്. അപ്പോസ്തോലിക സഭയുടെ പ്രാരംഭഘട്ടത്തിൽ താഴെ പറയുന്നവിധത്തിൽ സഭാഭരണം നിർവ്വഹിക്കുന്നതായി കാണാം.

1. സഭാജീവിതത്തിന്റെ പൂർണത വെളിപ്പെടുത്തുന്ന വി. കുർബാനയിൽ യോഗ്യതയോടെ വിശ്വാസികൾ സംബന്ധിച്ചവരെല്ലാം വി. കുർബാന അനുഭവിക്കുകയും ചെയ്തു (1 കൊരി. 11:17, അ. പ്ര. 2:42). ഇവിടെ അപ്പോസ്തോലന്മാരുടെ നേതൃത്വം പ്രാധാന്യമർഹിക്കുന്നു.
2. ശിഷ്യന്മാരുടെ കൂട്ടത്തെ അഥവാ അന്നത്തെ സഭയെ മുഴുവനും വിളിച്ചുവരുത്തി 'ശുശ്രൂഷകരെ' തെരഞ്ഞെടുക്കുവാനായി വി. ശ്ലീഹന്മാരാണ് സഭയെ ചുമതലപ്പെടുത്തുന്നത് (അ. പ്ര. 6:3). സഭയാൽ തെരഞ്ഞെടുക്കപ്പെട്ടവരെ നിയമിച്ചത് അപ്പോസ്തോലന്മാരാണ്.
3. അപ്പോസ്തോലനായ 'മത്ഥിയാസിനെ' തെരഞ്ഞെടുക്കാനായി കൂടിയ 'സഭായോഗത്തിലും' അപ്പോസ്തോലന്മാരും ശിഷ്യസമൂഹവും സ്ത്രീകളടക്കം എല്ലാവരും സംബന്ധിച്ചിരുന്നതായി കാണാം (അ. പ്ര. 1:12–15).
4. വിശ്വാസ സംബന്ധമായ കാര്യങ്ങളിൽ ആലോചിച്ചു തീരുമാനമെടുക്കാൻ വിളിച്ചുകൂട്ടിയ യോഗത്തിലും അപ്പോസ്തോലൻ

മാരും മൂപ്പന്മാരും ജനസമൂഹവും സംബന്ധിക്കുന്നുണ്ട് (അ. പ്ര. 15:6, 12). എന്നാൽ അവരിൽ അപ്പോസ്തോലന്മാർ മാത്രമേ ചർച്ച നയിച്ചു പ്രസംഗിക്കുന്നതായി കാണുന്നുള്ളു. 'ജനസമൂഹം എല്ലാം മിണ്ടാതെ.... കേട്ടുകൊണ്ടിരുന്നു' (അ. പ്ര. 15:12).

5. സഭാപ്രതിപുരുഷന്മാരെ തെരഞ്ഞെടുത്ത് ചുമതലപ്പെടുത്തി അയയ്ക്കുന്നതിൽ അപ്പോസ്തോലന്മാരും മൂപ്പന്മാരായ സഹോദരന്മാരും മാത്രമേ പങ്കെടുക്കുന്നുള്ളു (അ. പ്ര. 15:23).

6. ഇപ്രകാരം അപ്പോസ്തോലന്മാർ, മൂപ്പന്മാർ എന്നിവരുടെ ലേഖനം, കല്പന എന്നിവ ജനസമൂഹം ആശ്വാസവചനമായി സ്വീകരിച്ച് സന്തോഷിക്കുന്നുണ്ട് (അ. പ്ര. 15:30–31).

ചുരുക്കത്തിൽ സഭയുടെ ഭരണം അപ്പോസ്തോലന്മാരോ, അവരാൽ അധികാരപ്പെട്ട സ്ഥാനികളോ ആണ് നടത്തിയിരുന്നത്. സഭയിലെ സ്ഥാനികളെ തെരഞ്ഞെടുക്കാനുള്ള അവകാശം സഭ മുഴുവനും (വൈദികരും അവൈദികരും) കൂടിവരുന്ന ജനസമൂഹത്തിന് അപ്പോസ്തോലന്മാർ നൽകിയിരുന്നെങ്കിലും, തെരഞ്ഞെടുത്ത അപ്പോസ്തോലിക കൈവെപ്പിന് ലഭിച്ചുകഴിഞ്ഞ 'സഭാശുശ്രൂഷകരുമായി' അനുസരണത്തിലും വിധേയത്വത്തിലും സഹകരിച്ചു പോരുന്ന ഭരണക്രമമാണ് അപ്പോസ്തോലികസഭയിൽ നാം കാണുന്നത്. 'വൈദികർ' ദൈവികാധികാരം പ്രാപിച്ചിട്ടുള്ള സ്ഥാനികളാണ്. സഭയ്ക്കു വേണ്ടിയുള്ള അവരുടെ എല്ലാ പ്രവർത്തനങ്ങളെയും പിന്താങ്ങി വിജയിപ്പിക്കേണ്ടത് ഓരോ സഭാംഗത്തിന്റെയും കർത്തവ്യവും അവകാശവുമാണ്.

## ചോദ്യങ്ങൾ

1. 'സഭയുടെ ഐക്യം' വേദപുസ്തക വെളിച്ചത്തിൽ വിലയിരുത്തുക?
2. സഭയുടെ ശിക്ഷണകാര്യങ്ങൾ ശരിയായി നടപ്പാക്കുന്നതിൽ സഭാംഗങ്ങളുടെ ചുമതലകൾ ഏവ?
3. സഭാഭരണത്തിൽ വിശ്വാസികൾ സഹകരിച്ച് പ്രവർത്തിക്കേണ്ടത് എങ്ങനെയെല്ലാം?

## യൂണിറ്റ് 2

# ദൈവജന പങ്കാളിത്തം ആദിമ സഭാജീവിതത്തിൽ

## പാഠം 1

## ആദിമ സഭാജീവിതം പ്രസക്തിയും പ്രത്യേകതകളും

❑ പ്രസക്തി ❑ ആദിമസഭയുടെ പ്രത്യേകതകൾ

### പ്രസക്തി

ശൈശവാവസ്ഥയിലായിരുന്ന അപ്പോസ്തോലിക സഭയുടെ വളർച്ച ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിൽ പരിശുദ്ധാത്മ വ്യാപാരത്താൽ വളരെ ത്വരിതഗതിയിലായിരുന്നു. പുതിയ ചുമതലകളും, പ്രവർത്തനങ്ങളും, ശൈലികളും വളർന്നുകൊണ്ടിരിക്കുന്ന സഭയിൽ, രൂപം പ്രാപിച്ചുവന്നു. ഒരു മനുഷ്യശിശുവിന്റെ വളർച്ചയുടെ വിവിധ ഘട്ടങ്ങളിൽ ആ ശിശുവിന് ആവശ്യാനുസരണം വസ്ത്രങ്ങളും മറ്റും ഓരോ പ്രായത്തിനും സന്ദർഭമനുസരിച്ച് നിർമ്മിക്കുന്നതു പോലെയും, വളർന്നു വരുംതോറും ശിശുസഹജമായ പ്രവർത്തനങ്ങളിൽ നിന്നും പൂർണ്ണതയും പക്വതയും പ്രാപിക്കുന്നതുപോലെയും, ക്രൈസ്തവ സഭയുടെ വളർച്ചയിൽ പരിശുദ്ധാത്മാവു പല പുതിയ അനുഭവങ്ങളിലേക്ക് സഭയെ നയിച്ചിട്ടുണ്ട്, നയിക്കുന്നുമുണ്ട്.

അങ്ങനെ കഴിഞ്ഞ 20 നൂറ്റാണ്ടുകളായി സഭ തുടർച്ചയായി വളർന്നുകൊണ്ടിരിക്കുകയാണ്. മാനുഷിക ബലഹീനതകൾ മൂലം ചില 'കുസൃതി'കളൊക്കെ ചില പ്രായത്തിൽ സഭയിലും ഉണ്ടായിട്ടുണ്ടെങ്കിലും, ഇവയെല്ലാം വളർച്ചയുടെ ഘടകങ്ങളായി പരിഗണിച്ച്, പൂർണ്ണത പ്രാപിക്കാനുള്ള പ്രതീക്ഷയോടെ സഭയിപ്പോഴും വളർന്നുകൊണ്ടിരിക്കുകയാണ്. ജനിച്ചുവീണ അവസ്ഥയിൽ നിസ്സഹായനായി കിടക്കുന്ന, ബാലാരിഷ്ടത നേരിടുന്ന ശിശു, എന്നും അപ്രകാരം തന്നെ കിടക്കാനുള്ളതാണ് എന്ന് നാം വാദിക്കുകയില്ലല്ലോ. അതുപോലെ തന്നെ, ക്രിസ്തീയസഭയും ഒന്നാം നൂറ്റാണ്ടിൽ വി. വേദപുസ്തകത്തിൽ ചിത്രീകരിക്കപ്പെടുന്നതുപോലെ മാത്രം എന്നും നിലകൊള്ളണമെന്നും വാദിക്കുന്നതിലർത്ഥമില്ല. വിവിധ വരങ്ങൾ, പ്രവർത്തനമേഖലകൾ, നൂതന ശൈലികൾ എന്നിവ കാലങ്ങൾക്കും ദേശങ്ങൾക്കും സന്ദർഭങ്ങൾക്കും അനുസരിച്ച് സഭയിൽ പരിശുദ്ധാത്മാവ് തന്നെ ഏർപ്പെടുത്തി, സഭയെ സകല സത്യത്തിലും വഴി നടത്തുന്നു എന്ന് ന്യായമായി നാം അംഗീകരിക്കേണ്ടിയിരിക്കുന്നു.

എന്നാൽ, മനുഷ്യശിശു വളരുമ്പോൾ ജനനത്തിൽ ഉണ്ടായിരുന്ന അവയവങ്ങളുടെ ഘടനയ്ക്കു മാറ്റമോ, കുറവോ, കൂടുതലോ ഉണ്ടാകാതെ തന്നെ വിവിധ പ്രവർത്തനങ്ങൾക്ക് പ്രാപ്തമായിത്തീരുന്നതുപോലെ, സഭയിലും വളർച്ചയെന്ന പേരിൽ അവയവങ്ങളെ നീക്കുകയോ പ്രവർത്തന രഹിതമാക്കുകയോ ചെയ്യുന്ന പ്രവണത ശരീരത്തിനു ദോഷം ചെയ്യുന്നതു പോലെ തന്നെ 'പുതിയ' അവയവങ്ങളെ കൂട്ടിച്ചേർക്കുന്നതും സഭാശരീരത്തിന് ദോഷം ചെയ്യുമെന്ന് ഓർക്കണം. അതേസമയം കൂടുതൽ പ്രവർത്തനക്ഷമമാക്കേണ്ടതിന് അവയവങ്ങൾക്ക് ആവശ്യാനുസരണം വേണ്ടതായ സംരക്ഷണോപാധികൾ ഏർപ്പെടുത്തുന്നത് ആവശ്യമാണ്. മനുഷ്യൻ വളർന്നുവരുമ്പോൾ പാദരക്ഷ, ഉടുപ്പുകൾ, കണ്ണട, താങ്ങുവടി എന്നിവയൊക്കെ ഉപയോഗിക്കുന്നതുപോലെ സഭയിലും കാലദേശങ്ങൾക്ക് അനുസരണമായി ചില വ്യതിയാനങ്ങൾ ന്യായമായി പ്രതീക്ഷിക്കാം. ഇതിനെല്ലാം ശരിയായ മാനദണ്ഡം സകല സത്യത്തിലും വഴിനടത്തുന്ന പരിശുദ്ധാത്മാവാണെന്നും ഓർക്കേണ്ടതാണ്. ചുരുക്കത്തിൽ, സഭ ഇന്നും വളർന്നുകൊണ്ടിരിക്കുന്നെന്നും, ഘടനാപരമായി മാറ്റം സംഭവിക്കാതെ, പ്രവർത്തനമേഖലകളിലും രീതികളിലും കാഴ്ചയിലും കാണുന്ന വ്യത്യാസങ്ങൾ വളർച്ചയുടെ ലക്ഷണമായി പരിഗണിക്കേണ്ടതാണെന്നും പ്രത്യേകം കരുതണം.

അതുപോലെ തന്നെ 'പുതിയനിയമ കാലഘട്ടം' ഒന്നാം നൂറ്റാണ്ടിൽ ആരംഭിച്ചത് ഇപ്പോഴും കർത്താവിന്റെ രണ്ടാമത്തെ വരവു വരെ തുടർന്നു കൊണ്ടിരിക്കുന്നു എന്നും 'പഴയനിയമ വേദപുസ്തകത്തിൽ' പഴയ യിസ്രായേൽ ചരിത്രം കൂടി ഉൾപ്പെടുത്തിയിരിക്കുന്നതുപോലെ 'പുതിയനിയമ വേദപുസ്തക'ത്തിൽ പുതിയ യിസ്രായേലാകുന്ന സഭയുടെ ചരിത്രവും ഉൾപ്പെടുന്നു എന്നു നാം മനസ്സിലാക്കണം. ഒന്നാം നൂറ്റാണ്ടിലെ ശൈശവ സഭയെ വിവരിക്കുന്ന 'പുതിയനിയമം' സഭയുടെ ഘടനയുടെ 'ആധികാരിക ഡയറി' എന്നതുപോലെ, വിവിധ നൂറ്റാണ്ടുകളിലെ സഭയുടെ വളർച്ചയുടെയും പ്രവർത്തനശൈലികളുടെയും 'ആധികാരിക ഡയറി'യായി പിന്നീടുള്ള എഴുത്തുകളും സഭാചരിത്രവും പരിഗണിക്കേണ്ടതാണ്. പരിശുദ്ധാത്മ വ്യാപാരത്തിലാണ് സഭ നയിക്കപ്പെടുന്നതെങ്കിൽ ആ ചരിത്രവും പുതിയനിയമ വേദപുസ്തകത്തിന്റെ ഉത്തരഭാഗമായി പരിഗണിക്കപ്പെടേണ്ടതാണ്. 'വേദപുസ്തകം മാത്രം മതി'യെന്ന വാദം ഈ സാഹചര്യത്തിൽ നിലനിൽക്കുകയില്ല.

### ആദിമസഭയുടെ പ്രത്യേകതകൾ

സഭയുടെ ജനനം, മാമോദീസാ, ചില ശൈശവകാല സംഭവങ്ങൾ എന്നിവ മാത്രമേ വേദപുസ്തകത്തിൽ നാം കാണുന്നുള്ളു. പെന്തി

ക്കോസ്തി പെരുന്നാളിനു ശേഷം സഭയുടെ സാഹചര്യങ്ങൾ ദ്രുതഗതിയിൽ മാറിക്കൊണ്ടിരുന്നു. 'ഭൂമിയുടെ അറ്റത്തോളം' വ്യാപിച്ചുകൊണ്ടിരുന്ന സഭയുടെ വളർച്ചയിൽ താഴെപ്പറയുന്ന ഘടകങ്ങൾ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

### 1. യഹൂദ സ്വാധീനം

യഹൂദ പുരോഹിതന്മാരുൾപ്പെടെ അനേക യഹൂദന്മാർ ക്രിസ്തീയ സഭയിൽ ചേരുവാൻ ഇടയായതിനാൽ (അ. പ്ര. 6:7) യഹൂദരീതികൾ സഭയുടെ ആരാധനയിലും മറ്റും കയറിവരുന്നു. പ്രധാനമായും മോശൈക ന്യായപ്രമാണരീതിയിലുള്ള നിയമപരമായ സമീപനം, ബലിയനുഷ്ഠാനപരമായ ആരാധന, യഹൂദ പൗരോഹിത്യ മാതൃകയിൽ 'ശുശ്രൂഷകർ' പുരോഹിതവൃന്ദമായി പ്രത്യേകം വേർതിരിയുന്ന പ്രവണത എന്നിവ. ഒന്നാം നൂറ്റാണ്ടിൽ യഹൂദന്മാരുടെ എതിർപ്പുകൾ ശക്തമായി സഭയിൽ നിലനിന്നിരുന്നതിനാൽ ഇത്തരം പ്രവണതകൾ, യഹൂദരീതികൾ സഭയിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

### 2. യവന, റോമാ സംസ്കാരങ്ങൾ

യരുശലേമിനു പുറത്തു സഭ വ്യാപിക്കാൻ തുടങ്ങിയതോടെ യവന, റോമാ സംസ്കാരങ്ങളുടെയും ആചാരങ്ങളുടെയും സ്വാധീനം ആദിമസഭയിൽ ഉണ്ടാകുവാനിടയായി. ഇവയിൽ ചിലതെല്ലാം ഇടർച്ചയ്ക്കു കാരണമായതിനാൽ, വിശ്വാസം, ആചാരം, ഭരണം എന്നീ കാര്യങ്ങളിൽ സഭ വ്യക്തമായ നിർവ്വചനങ്ങളും പ്രഖ്യാപനങ്ങളും നിയമസംഹിതകളും ഉണ്ടാക്കുകയും അവ നടപ്പാക്കേണ്ടതിലേക്ക് വേണ്ട ശിക്ഷണ നടപടികൾ സ്വീകരിക്കുകയും ചെയ്തു.

### 3. സഭാഭരണം – ശ്രേഷ്ഠവരം

'വിവിധ വരങ്ങൾ' സഭയിൽ നൽകപ്പെട്ടവ വ്യക്തിപരമായി ദുർവിനിയോഗിക്കപ്പെടുവാനിടയാകുകയും പല കള്ള പ്രവാചകന്മാരും എഴുന്നേറ്റു സഭയിൽ കലഹമുണ്ടാക്കുകയും ചെയ്തപ്പോൾ അവയെ എല്ലാം നിയന്ത്രിക്കുവാനുള്ള സംവിധാനമായി സകല വരങ്ങൾക്കുമുപരിയായി സഭാഭരണം നടത്തുന്നതിനു പ്രത്യേക വരമുള്ള അധികാരികൾക്ക് അഥവാ ഭരണകർത്താക്കൾക്കു സഭയിൽ പ്രഥമസ്ഥാനം ലഭിച്ചു.

### 4. ആത്മീയ മാന്ദ്യം

ഭരണത്തിനു പ്രാധാന്യം വർദ്ധിച്ചതോടുകൂടി സഭയിൽ ആത്മീയ വർദ്ധനയ്ക്ക് ഉതകുന്ന പ്രവർത്തനങ്ങളും നൽവരങ്ങളും ശുഷ്ക്കമായിക്കൊണ്ടിരുന്നു. ഇതിനൊരു തിരിച്ചടി എന്നവിധം ചില കൂട്ടർ (ഉദാ. മൊണ്ടാന

മതക്കാർ) ഭരണകർത്താക്കൾക്ക് എതിരായി പ്രവർത്തിക്കാൻ തുടങ്ങി. ഇതിന്റെ ഫലമായി 'ഭരണകർത്താക്കളും' 'ഭരിക്കപ്പെടുന്നവരും' എന്ന ചിന്തയിൽ 'Rulers and the ruled' എന്ന വിഭാഗീയ മനോഭാവം സഭയിൽ ഉടലെടുത്തു. ഈ ചിന്തയാണു പിൽക്കാലത്തു 'വൈദിക – അവൈദിക' ബന്ധത്തിന് ഉലച്ചിൽ തട്ടുവാൻ കാരണമാക്കിയത്.

**5. ഭിന്നതകൾ, വിശ്വാസ വിപരീതങ്ങൾ**

വേണ്ടത്ര നിയന്ത്രണമില്ലാതെ വന്നതിനാൽ പലതരമുപദേശങ്ങൾ സഭയ്ക്കുള്ളിൽ മുളച്ചു തുടങ്ങി. സത്യവിശ്വാസത്തെ ഉറപ്പിക്കുക, സഭാംഗങ്ങളെ സഭയോടും ഭരണനേതൃത്വത്തോടും കൂറും ഭക്തിയുമുള്ളവരാക്കിത്തീർക്കുക എന്നീ ലക്ഷ്യത്തോടെ നിരവധി ലേഖനങ്ങൾ സഭാപിതാക്കന്മാർ രചിച്ചു തുടങ്ങി. 'അധികാരത്തെപ്പറ്റിയുള്ള' ഊന്നലുകൾ വൈദിക – അവൈദിക ബന്ധത്തിൽ വിള്ളലുണ്ടാക്കി.

**6. സുന്നഹദോസുകൾ, കാനോനകൾ, വിശ്വാസ പ്രമാണങ്ങൾ**

സഭയ്ക്കകത്തുണ്ടാകുന്ന ഭിന്നതകൾക്കു പുറമെ, യഹൂദന്മാർ, യവനന്മാർ തുടങ്ങിയവരിൽ നിന്നുമുള്ള ഉപദ്രവങ്ങൾക്കെതിരായും സഭ പോരാടേണ്ടി വന്നതിനാൽ, സഭയിൽ സത്യവിശ്വാസം ക്രോഡീകരിക്കുന്നതിനുമായി 'സഭാ സുന്നഹദോസുകൾ' കൂടി വിശ്വാസപ്രമാണങ്ങൾ ഉണ്ടാക്കി. വേദവിപരീതികളേയും സഭാഗാത്രത്തിനു ദോഷകരമായി പ്രവർത്തിക്കുന്നവരേയും സഭ 'മുടക്കി.' അപ്രകാരമുള്ള ശിക്ഷണനടപടികൾക്കാവശ്യമായ അധികാരാവകാശങ്ങൾ നേതൃത്വത്തിന് ലഭിക്കത്തക്ക കാനോനാകൾ ഉണ്ടാക്കേണ്ടതും സഭയുടെ നിലനിൽപ്പിനും വളർച്ചയ്ക്കും ആവശ്യമായി വന്നു.

**7. പീഡനങ്ങൾ**

യഹൂദന്മാരിൽ നിന്നും, ജാതികളിൽ നിന്നും, ചക്രവർത്തിമാരിൽ നിന്നും നിരവധി പീഡനങ്ങൾ ആദിമസഭ സഹിക്കേണ്ടി വന്നിട്ടുണ്ട്. അങ്ങനെയുള്ള ഘട്ടങ്ങളിൽ സഭയിൽ ആന്തരികമായ വിശ്വാസ സ്ഥിരതയും ഐക്യവും ലക്ഷ്യബോധവും ഉണ്ടായിരുന്നു. സഭാംഗങ്ങൾ എല്ലാവരും പരസ്പരം കുറ്റപ്പെടുത്താതെ ഒത്തൊരുമിച്ച് അവരവരുടെ നിലയിൽ ഉത്തരവാദിത്വത്തോടെ സഭാജീവിതം നയിച്ച് ഉത്തമസാക്ഷ്യം നൽകിയിരുന്നു. ആ നിലയിൽ ചിന്തിക്കുമ്പോൾ പീഡനകാലഘട്ടം സഭയുടെ വളർച്ചയിൽ സുപ്രധാനമായി കണക്കാക്കാവുന്നതാണ്.

**8. ലൗകിക സുഖലോലുപത**

നാലാം നൂറ്റാണ്ടിന്റെ ആരംഭം വരെയും സഭയിൽ പീഡനം തുടർന്നെ

ങ്കിലും സഭയുടെ സാധാരണ ജീവിതം അത്യന്തം മാതൃകാപരമായിരുന്നു. നിയമങ്ങളും ശിക്ഷണ നടപടികളുമെല്ലാം സഭയുടെ അസാധാരണ സാഹചര്യങ്ങളിൽ പ്രയോഗിക്കുവാനുള്ളവയായിരുന്നു. എന്നാൽ എ. ഡി. 313-ൽ കുസ്തന്തീനോസ് ചക്രവർത്തിയുടെ മിലാൻ ശാസനം മൂലം ക്രൈസ്തവ സഭയെ രാജകീയ മതമായി ഉയർത്തുകയും ക്രൈസ്തവ പീഡനങ്ങൾ നിർത്തൽ ചെയ്കയും ചെയ്തതോടെ താല്ക്കാലികാശ്വാസം ക്രിസ്ത്യാനികൾക്കുണ്ടായെങ്കിലും സഭയുടെ ചരിത്രത്തിൽ പിന്നീട് ഉണ്ടായ പല ന്യൂനതകൾക്കും അതു കാരണമായി എന്ന് ചിന്തിക്കുന്നവരുണ്ട്. സുഖലോലുപതയും രാജകീയ പ്രൗഢിയും സഭയുടെ മുഖമുദ്രയായിത്തീർന്നു. ഭരണകർത്താക്കൾ സഭയിലെ യഥാർത്ഥ ആത്മീയ വളർച്ചയ്ക്ക് ആവശ്യമായ കാര്യങ്ങൾക്ക് പ്രാധാന്യം കൊടുക്കാതിരുന്നതിനാൽ സഭയുടെ ഭാവി ചരിത്രം ഇരുളടഞ്ഞതായിത്തീർന്നു. എന്നിരുന്നാലും, പരിശുദ്ധാത്മാവ് നയിക്കുന്ന 'സഭ' അതിന്റെ ലക്ഷ്യത്തിലേക്കുള്ള പ്രയാണം തുടർന്നു.

**ചോദ്യങ്ങൾ**

1. ആദിമസഭയുടെ പ്രസക്തിയും പ്രാധാന്യവും വ്യക്തമാക്കുക.
2. ആദിമസഭയുടെ സാഹചര്യങ്ങളും പ്രത്യേകതകളും ചൂണ്ടിക്കാണിക്കുക.

## പാഠം 2

# ആദിമ സഭാംഗങ്ങളുടെ പേരുകളും, പദവികളും, അവകാശങ്ങളും, ചുമതലകളും

❑ സഭാംഗങ്ങൾക്കു നൽകപ്പെട്ടിരുന്ന നാമങ്ങൾ ❑ വിശ്വാസികളുടെ പദവികൾ ❑ വിശ്വാസികളുടെ അവകാശങ്ങളും ചുമതലകളും

സഭ വളർന്നുവരുമ്പോൾ അംഗങ്ങൾക്കു ചുമതലാപരമായി പ്രത്യേകതകൾ ഉണ്ടാകുന്നതായി കാണാം. ഭരണം നടത്തുന്ന വൈദികരും (Rulers) ഭരണവിധേയരാകുന്ന വിശ്വാസികളും (Believers) എന്നിങ്ങനെ രണ്ടു പ്രധാന വിഭാഗങ്ങൾ നാലാം നൂറ്റാണ്ടോടു കൂടി സഭയിൽ ഉണ്ടായിരുന്നു. ഇവർക്കു പുറമെ വിശ്വാസം പഠിച്ചുകൊണ്ടു സഭയിലേക്കു ചേരാൻ കാത്തിരുന്ന ഒരു കൂട്ടം സ്നാനാർത്ഥികൾ (Catechumens) സഭയിലെ അപൂർണ അംഗങ്ങളായി പരിഗണിക്കപ്പെട്ടു വന്നു.

ഭരണകർത്താക്കളിൽ തന്നെ എപ്പിസ്കോപ്പന്മാർ, കശീശന്മാർ, ശെമ്മാശന്മാർ എന്നീ മൂന്നു വിഭാഗങ്ങൾ പ്രത്യേക അധികാരാവകാശങ്ങളോടെ സഭയിൽ പ്രവർത്തിച്ചുവന്നു.

### 1. സഭാംഗങ്ങൾക്കു നൽകപ്പെട്ടിരുന്ന നാമങ്ങൾ

പ്രധാനമായി രണ്ടു തരത്തിലുള്ള പേരുകൾ നമുക്കു കാണാം. ഒന്നാമതായി ക്രിസ്ത്യാനികൾ സ്വീകരിച്ചതും അവകാശപ്പെട്ടിരുന്നതുമായവ. രണ്ടാമതായി പുറജാതിക്കാരും വേദവിപരീതികളും ക്രിസ്ത്യാനികളെ ആക്ഷേപിച്ചു വിളിച്ചിരുന്നവ. സഭാംഗങ്ങൾക്ക്, വേദപുസ്തകത്തിൽ ഉപയോഗിച്ചിട്ടുള്ള 'വിശുദ്ധന്മാർ', 'ശിഷ്യർ', 'വിശ്വാസികൾ', 'ക്രിസ്ത്യാനികൾ' എന്നീ പേരുകൾക്കു പുറമെ പല പുതിയ പേരുകൾ നൽകപ്പെട്ടു. പേരുകളിൽക്കൂടി അവരുടെ സ്വഭാവത്തേയും ജീവിതരീതികളെയും പറ്റി കുറെ കാര്യങ്ങൾ നമുക്കു മനസ്സിലാക്കാമെന്നതിനാൽ അവ ചുരുക്കമായി ആദ്യം പരിശോധിക്കാം.

### A. ആദിമ സഭാംഗങ്ങൾ സ്വീകരിച്ച പേരുകൾ

| പേര് | പ്രസക്തി | സൂചന നൽകുന്നവർ | കാലം എ. ഡി. |
|---|---|---|---|
| 1. 'ജസ്സിയൻസ്' (Jesseans) | 'യേശു' എന്ന പേരിനോടു ചേർത്ത് | എപ്പിഫാനിയസ്<br>ഫൈലോ | 315 |
| 2. ആത്മീയ വൈദ്യർ (Spiritual physicians) | രോഗശാന്തി നൽകുന്നവർ | യൂസേബിയോസ് | 260 |
| 3. 'സത്യദൈവാരാധകർ' (Worshippers of true God) | സത്യദൈവാരാധനയിൽ നിഷ്ഠയുള്ളവർ | തെർത്തുല്യൻ | 160 |
| 4. മത്സ്യങ്ങൾ (Fishes) (IKTUS) | 'ദൈവപുത്രനായ യേശു ക്രിസ്തു രക്ഷകൻ' എന്ന ഗ്രീക്കു പ്രയോഗത്തിന്റെ ആദ്യത്തെ 5 അക്ഷരങ്ങൾ ചേർക്കുമ്പോൾ<br>'IKTUS' | ഓപ്റ്റേറസ്<br>റോമിലെ ക്ലീമീസ് | 370<br>96 |
| 5. 'പരിജ്ഞാനികൾ' | യഥാർത്ഥ ദൈവിക പരിജ്ഞാനം അറിയാവുന്നവർ | അത്തോനാസ്യോസ്<br>സോക്രട്ടീസ് | 325<br>380 |

| | | | |
|---|---|---|---|
| 6. 'ദൈവവാഹകർ' ക്രിസ്തുവാഹകർ (Theopher or Christopher) | യേശുക്രിസ്തുവിനെ അഥവാ ദൈവത്തെ കൊണ്ടുനടക്കുന്നവരായി കാണപ്പെട്ടവർ | ഇഗ്നാത്തിയോസ് | 107 |
| 7. സഭാംഗങ്ങൾ (Ecclesiastics) | സഭയായി കൂടിച്ചേർന്ന് കൂട്ടായ്മ ആചരിക്കുന്നവർ | യൂസേബിയോസ്<br>യെരുശലേമിലെ കൂറിലോസ് | 260<br>315 |
| 8. വിശ്വാസമക്കൾ (Sons of Faith) | സത്യവിശ്വാസം പാലിക്കുന്നവർ ദൈവവിശ്വാസത്തിൽ ഉറച്ചു നിൽക്കുന്നവർ | ജോൺ ക്രിസോസ്റ്റം<br>തിയോഡോററ്റ് | 347<br>393 |
| 9. നസ്രായക്കാർ (നസ്രാണികൾ) (Nazarenes) | നസ്രായനായ യേശുവിന്റെ അനുയായികൾ | ജറോം | 342 |

## B. സഭാംഗങ്ങൾ നിരാകരിച്ച പരിഹാസപ്പേരുകൾ

| | | | |
|---|---|---|---|
| 1. 'യഹൂദന്മാർ' (Jews) | യഹൂദ ആചാരങ്ങൾ കൂടുതൽ സ്വാധീനം ചെലുത്തിയപ്പോൾ യഹൂദന്മാരായി തെറ്റിദ്ധരിക്കപ്പെട്ടവർ | തെർത്തുല്യൻ | 160 |
| 2. ഗലീലക്കാർ (Galileeans) | പൊതുവെ അവഗണിക്കപ്പെട്ടിരുന്നവർ | നാസിയാൻസിലെ ഗ്രീഗോറിയോസ്<br>തിയഡോറ്റ് | 329<br>393 |
| 3. 'നിരീശ്വരന്മാർ' (Atheists) | അദൃശ്യനായ ദൈവത്തെ ആരാധിക്കുന്നവർ | ജസ്റ്റിൻ മാർട്ടിയർ<br>അത്താനാഗോറസ് | 100 |
| 4. 'ചതിയന്മാർ' (Imposters) | മത്താ. 27:63 ൽ യേശുവിനെ 'ചതിയൻ' എന്നു കുറ്റപ്പെടുത്തുന്നു, അദ്ദേഹത്തിന്റെ അനുയായികൾ | ജസ്റ്റിൻ മാർട്ടിയർ | 100 |
| 5. 'മന്ത്രവാദികൾ' (Magicians) | അത്ഭുതങ്ങൾ പ്രവർത്തിച്ചിരുന്നവർ | അഗസ്റ്റിൻ | 354 |
| 6. 'അന്ധവിശ്വാസികൾ' (Superstitious) | കർത്താവ് ഉയിർത്തേഴുന്നേറ്റത് അന്ധവിശ്വാസമായി അവിശ്വാസികൾ പരിഗണിച്ചിരുന്നു. | പ്രോഫൈറി<br>പ്ലിനി<br>ടാസിറ്റസ് | |

മേൽവിവരിച്ച പേരുകളിൽക്കൂടി ആദിമസഭയിലെ ക്രിസ്ത്യാനികളെ കുറയൊക്കെ വിലയിരുത്തുവാൻ സാധിക്കുന്നു. വേദവിപരീതികളെ യാതൊരു കാരണവശാലും 'ക്രിസ്ത്യാനികൾ' എന്ന പേർ വിളിക്കരുത് എന്ന് തെർത്തുല്യൻ, അത്താനാസ്യോസ്, ഹിലാരി, ജറോം എന്നിവർ പറയുന്നുണ്ട്. സത്യവിശ്വാസം പഠിച്ചുകൊണ്ടിരിക്കുന്ന സ്നാനാർത്ഥികളെ (Catechumen) സഭയിലെ അപൂർണ അംഗങ്ങളായി പരിഗണിച്ചുകൊണ്ടു ക്രിസ്ത്യാനികളുടെ കൂട്ടത്തിൽ ഉൾപ്പെടുത്താമെന്ന് കുസ്തന്തീനോപോലീസിൽ 381 ൽ കൂടിയ സുന്നഹദോസ് അനുവദിക്കുന്നുണ്ട്. സഭാംഗങ്ങളിൽത്തന്നെ അനുതാപികൾ (Penitents), പിശാച് ബാധിച്ചവർ (Energumens) എന്നിവരെ Catechumen ന്റെ വിഭാഗത്തിലാണ് പരിഗണിച്ചിരുന്നത്. സന്യാസീസന്യാസിനിമാർ സഭാംഗങ്ങളുടെ കൂട്ടത്തിൽത്തന്നെ പരിഗണിക്കപ്പെട്ടിരുന്നെങ്കിലും അവർക്കു പ്രത്യേക ചില വേഷങ്ങളും അടയാളങ്ങളും ഉണ്ടായിരുന്നു.

ഓരോ സ്ഥലനാമങ്ങളോടു ചേർന്നു മാത്രമെ യഥാർത്ഥ സഭ അറിയപ്പെട്ടിരുന്നുള്ളൂ. വേദപുസ്തകത്തിലെ വിവിധ സഭകൾ അറിയപ്പെട്ടിരുന്നത് അങ്ങനെയാണ്. ഒരു വ്യക്തിയുടെ പേരിൽ ഏതെങ്കിലും കൂട്ടങ്ങൾ അറിയപ്പെട്ടിരുന്നത് വേദവിപരീതികളുടെ വിഭാഗങ്ങൾ മാത്രമാണ് (ഉദാ: മൊണ്ടാന മതക്കാർ, അറിയോസുകാർ, നെസ്തോറുകാർ etc. ആ നിലയിൽ യാക്കോബായക്കാർ, മാർത്തോമ്മാക്കാർ എന്ന പേരുകളും ന്യൂനതയുള്ളവയാണ്).

## 2. വിശ്വാസികളുടെ പദവികൾ

താഴെപ്പറയുന്ന പ്രത്യേക പദവികളിൽ വിശ്വാസികൾ പരിഗണിക്കപ്പെട്ടിരുന്നു.

**1. 'പ്രകാശിതർ' (The illuminate):** വി. മാമോദീസായിലൂടെ പ്രകാശമക്കളായിത്തീർന്നവർ എന്ന നിലയിലും, മറ്റുള്ളവർക്കു പ്രകാശം പകർന്നു കൊടുക്കേണ്ടവർ എന്ന അർത്ഥത്തിലും ഈ പദവി നൽകപ്പെട്ടു (എബ്രാ. 6:4). ദൈവരാജ്യത്തിലെ മർമ്മങ്ങൾ വെളിപ്പെടുത്തിക്കിട്ടിയവർ, വെളിച്ചത്തിലേക്ക് ആനയിക്കപ്പെട്ടവർ എന്നീ നിലകളിലും ഈ പദവി അന്വർത്ഥമാണ്.

**2. ഉപനീതർ (പ്രവേശിക്കപ്പെട്ടവർ) (The initiated):** സഭയിലേക്ക് പ്രവേശിക്കപ്പെട്ടവർ, സ്വർഗീയ രഹസ്യങ്ങൾ (കൂദാശകൾ) അനുഭവിക്കുവാൻ അനുവദിക്കപ്പെട്ടവർ, ക്രിസ്തീയ രൂപാന്തരപ്രക്രിയയിലേക്ക് പ്രവേശിക്കപ്പെട്ടവർ എന്നീ അർത്ഥങ്ങൾ കൊടുക്കാം.

**3. പൂർണതയിൽ പങ്കുകാർ (The Perfect):** ക്രിസ്തീയ ജീവിതത്തി

ലൂടെ ദൈവത്തിന്റെ 'സൽഗുണ സമ്പൂർണതയിലേക്ക്' വളർന്നുകൊണ്ടിരിക്കുന്നവർ, പൂർണത പ്രാപിപ്പാനുള്ള പരിശ്രമം അനുസ്യൂതം തുടർന്നുകൊണ്ടിരിക്കുന്നവർ എന്നീ അർത്ഥങ്ങൾ നൽകാം.

**4. സ്വർഗീയ വത്സലന്മാർ (The favourites of Heaven):** പ്രാർത്ഥന കൊണ്ടും ജീവിതം കൊണ്ടും ദൈവത്തെ പ്രസാദിപ്പിക്കുന്നവർ, മറ്റുള്ളവർക്കായി മദ്ധ്യസ്ഥത നടത്തിയാൽ ദൈവം സ്വീകരിക്കത്തക്കവിധം ദൈവത്തോടു നിത്യമായ സ്നേഹത്തിൽ വസിച്ചു ദൈവത്തിന്റെ വാത്സല്യം അനുഭവിക്കുന്നവർ എന്ന പദവി തെർത്തുല്യൻ രേഖപ്പെടുത്തുന്നുണ്ട്.

വേദപുസ്തകത്തിൽ പരാമർശിക്കപ്പെടുന്ന ദൈവമക്കൾ വിശുദ്ധന്മാർ, വിശ്വാസികൾ, ശിഷ്യന്മാർ തുടങ്ങിയ പദവികളും പിൽക്കാലത്തും സഭയിൽ പ്രയോഗത്തിലിരുന്നതായി കാണുന്നുണ്ട്. മേൽപ്പറഞ്ഞ 'പദവികൾ' അഭിമാനകരമായിക്കരുതി, അതിന് അനുയോജ്യമായ ജീവിതശൈലി ശീലിച്ചിരുന്ന ആദിമ ക്രിസ്ത്യാനികൾക്ക് മറ്റുള്ളവരെ ആകർഷിക്കാൻ കഴിഞ്ഞതിൽ അത്ഭുതപ്പെടാനില്ല. ഇന്നും ഇപ്രകാരമുള്ള ഒരു സമീപനം സഭാംഗങ്ങളിൽ ഉണ്ടായെങ്കിലേ ക്രിസ്തീയ സാക്ഷ്യം ഫലപ്രദമാകുകയുള്ളൂ.

## 3. വിശ്വാസികളുടെ അവകാശങ്ങളും ചുമതലകളും

### 1. വി. കുർബാനാനുഭവം

ഏറ്റവും പ്രധാനമായ അവകാശം കർത്താവിന്റെ ബലിയർപ്പണത്തിൽ, വി. കുർബാനാനുഭവത്തിൽ പങ്കുകാരാകുക എന്നതാണ്. മാമോദീസായിൽക്കൂടി ലഭിക്കുന്ന പൗരോഹിത്യധർമം നിറവേറ്റപ്പെടുന്നത് പ്രധാനമായി വി. കുർബാനാനുഭവത്തിലാണ്. കർത്താവിന്റെ തിരുബലിയിൽ പങ്കുകൊള്ളുവാനുള്ള അവകാശത്തെ വളരെ വിലയേറിയതായി ആദിമ ക്രിസ്ത്യാനികൾ പരിഗണിച്ചിരുന്നു. വി. കുർബാനയിൽ എല്ലാവരും യോഗ്യമായി സംബന്ധിക്കുകയും സംബന്ധിക്കുന്നവരെല്ലാം വി. കുർബാന അനുഭവിക്കുകയും അതിനുശേഷം സമൂഹത്തിൽ മാതൃകായോഗ്യമായി ജീവിക്കുകയും ചെയ്തിരുന്നു എന്നതാണ് ആദിമസഭയുടെ യഥാർത്ഥ ജീവിത വൈശിഷ്ട്യം. ഇന്ന് ഈ അവകാശം അധികപങ്കു ക്രിസ്ത്യാനികളും സ്വയം നഷ്ടപ്പെടുത്തിക്കൊണ്ട് അവരുടെ പദവികളിൽനിന്നും വീണുകൊണ്ടിരിക്കുകയാണ്. മുടക്ക് (Ex-communication) എന്നത് കുറ്റം ചെയ്യുന്ന സഭാംഗങ്ങൾക്കും വേദവിപരീതികൾക്കും വി. കുർബ്ബാന (Holy Communion) നിഷേധിക്കലാണ്. ആ നിലയിൽ ഇന്നു മിക്ക ആളുകളും സ്വയം 'മുടക്കപ്പെട്ടവരായി' ആരാധനയിൽ സംബന്ധിക്കാനും സംബന്ധിക്കാതിരിക്കാൻ പോലും ഇടയാകുന്നു എന്നത് ഇന്നത്തെ ക്രൈസ്തവ സമൂഹത്തിന്റെ ഏറ്റവും വലിയ ബലഹീനതയാണ്. ഈ ദുഃസ്ഥിതി മാറു

ന്നതിനും മാറ്റുന്നതിനും സഭാംഗങ്ങൾ എല്ലാം പരിശ്രമിക്കേണ്ടത് അത്യാവശ്യമായ കാര്യമാണ്.

### 2. കൂദാശകളിലെ പങ്കാളിത്തം

സഭയുടെ എല്ലാ ആരാധനകളിലും കൂദാശകർമ്മങ്ങളിലും പങ്കുകാരാകാനുള്ള അവകാശമാണ് അടുത്തത്. സഭയിലെ എല്ലാ ആരാധനയും കൂദാശകളും വൈദികർ മാത്രമായോ അവൈദികർ മാത്രമായോ നടത്തുകയല്ല. സഭ മുഴുവനും കൂടി അനുഷ്ഠിക്കുകയാണ്. അവിശ്വാസികൾക്കും അയോഗ്യമായി ജീവിക്കുന്ന സഭാംഗങ്ങൾക്കും പങ്കെടുക്കാൻ അവകാശമില്ലാത്ത കൂദാശകളിലും ശുശ്രൂഷകളിലും പങ്കെടുക്കാനുള്ള അവകാശം യഥാർത്ഥ സഭാംഗങ്ങൾ വേണ്ടവിധത്തിൽ വിനിയോഗിക്കേണ്ടതാണ്. സഭയുടെ ഔദ്യോഗിക ആരാധനകളിൽ പൂർണ പങ്കാളിത്തത്തിന് യോഗ്യതയില്ലാത്തവരെ മാറ്റിനിർത്തുന്ന രീതി വളരെ വ്യക്തമായി ആദിമസഭയിൽ കാണുന്നുണ്ട്. ഇന്നു സത്യവിശ്വാസികൾ ഈ കാര്യങ്ങളിൽ നിന്നും മാറി നിൽക്കുന്നതും അയോഗ്യരായ 'വിശ്വാസികളും' 'യോഗ്യത ഇല്ലാത്ത' 'അവിശ്വാസികളും' ഈ സ്വർഗ്ഗീയ മർമ്മങ്ങളിൽ അലക്ഷ്യമായി പങ്കെടുക്കുവാൻ ഇടയാകുന്നു എന്നതും സഭയുടെ ആത്മീയ വളർച്ചയ്ക്കു തടസ്സമായി നിൽക്കുന്ന കാര്യങ്ങളാണ്. ഇതിനൊരു പരിഹാരം കണ്ടെത്തേണ്ടത് അത്യന്താപേക്ഷിതമാണ്. സത്യവിശ്വാസികളായ അംഗങ്ങളെല്ലാവരും തങ്ങളുടെ പദവി മനസ്സിലാക്കി അവകാശങ്ങൾ അനുഭവിക്കുവാൻ തയ്യാറാകുന്നില്ലെങ്കിൽ പദവികളിൽ നിന്നും വീണുപോകുന്നവരായിത്തീരുന്നു എന്ന് ഗൗരവമായി ഓർക്കേണ്ടതാണ്.

### 3. 'കർത്തൃപ്രാർത്ഥന' (Lord's Prayer)

കർത്തൃപ്രാർത്ഥന ചൊല്ലുവാനുള്ള അവകാശം, വി. മാമോദീസായിൽ കൂടി ദൈവത്തെ പിതാവായി സ്വീകരിച്ചു മക്കളായി വളരുന്നവർക്കു മാത്രമായി ആദിമസഭ പരിഗണിച്ചു. സ്നാനാർത്ഥികൾ ഒന്നോ രണ്ടോ വർഷം വിശ്വാസം പഠിച്ച് മാമോദീസാ ഏല്ക്കാനായി തയ്യാറെടുക്കുന്ന അവസാന ഘട്ടത്തിൽ മാത്രമേ അവരെ കർത്തൃപ്രാർത്ഥന പഠിപ്പിച്ചിരുന്നുള്ളു. വി. കുർബാനയിൽ വിശ്വാസികളേ 'കർത്തൃപ്രാർത്ഥന' ചൊല്ലിയിരുന്നുള്ളു. വളരെ പ്രധാന സന്ദർഭങ്ങളിൽ മാത്രമേ വിശ്വാസികൾ 'കർത്തൃപ്രാർത്ഥന' ചൊല്ലിയിരുന്നുള്ളു. വി. കുർബാനയിൽ വിശ്വാസികൾ മാത്രമാണ് 'ദൈവമക്കൾ' എന്ന പദവിയിൽ ദൈവത്തെ 'പിതാവ്' എന്ന് സംബോധന ചെയ്തു പ്രാർത്ഥിച്ചിരുന്നത്. കർത്തൃപ്രാർത്ഥനയുടെ ശരിയായ അർത്ഥം ഗ്രഹിച്ച് പ്രാർത്ഥിക്കുവാനുള്ള നമ്മുടെ അവകാശം പലപ്പോഴും നാം വേണ്ടത്ര വിനിയോഗിക്കാറില്ല.

**4. സഭയുടെ പഠിപ്പിക്കലുകൾ, അനുഷ്ഠാനങ്ങൾ എന്നിവ അറിഞ്ഞിരിക്കുക (Teachings & Practices)**

സഭയിലെ എല്ലാ ഉപദേശങ്ങളും പഠിപ്പിക്കലുകളും പ്രസംഗങ്ങളും കേൾക്കുവാനും അനുഷ്ഠാനങ്ങൾ മനസ്സിലാക്കുവാനുമുള്ള അവകാശം സത്യവിശ്വാസികൾക്കു മാത്രമായി നിയന്ത്രിക്കപ്പെട്ടിരുന്നു. സ്നാനാർത്ഥികൾക്കും അവിശ്വാസികൾക്കും നിഷേധിക്കപ്പെട്ടിരുന്ന അവകാശമായിരുന്നു ഇത്. ധാർമികവും സാമൂഹ്യവുമായ പൊതുക്കാര്യങ്ങളെക്കുറിച്ചുള്ള ക്രിസ്തീയ വീക്ഷണങ്ങൾ പൊതുവെ പ്രസംഗിക്കപ്പെട്ടിരുന്നെങ്കിലും, സ്വർഗീയ രഹസ്യങ്ങൾ ഉൾക്കൊള്ളുന്ന മർമ്മ പ്രധാനങ്ങളായ പഠിപ്പിക്കലുകളും ഉപദേശങ്ങളും അനുഷ്ഠാനങ്ങളും വിശ്വാസികൾക്ക് മാത്രമായി, വളരെ ഗൗരവമായി നൽകപ്പെട്ടിരുന്നതായി ആദിമ സഭാചരിത്രം സാക്ഷിക്കുന്നു. 'നിങ്ങളുടെ മുത്തുകളെ പന്നികൾക്കിടയിൽ വിതറരുത്' എന്ന കർത്തൃകല്പനയെ മാനിച്ചുകൊണ്ട് സത്യവിശ്വാസധർമ്മങ്ങൾ നാൽക്കവലകളിൽ വിതറിനടക്കുന്ന സമ്പ്രദായം ആദിമസഭയിൽ കാണുന്നില്ല. സത്യക്രിസ്ത്യാനികളായി ജീവിക്കുന്ന ക്രിസ്ത്യാനികളെക്കണ്ട് ആ ജീവിതം പകർത്താൻ ആഗ്രഹിച്ച് വി. മാമോദീസാ സ്വീകരിക്കാൻ തയ്യാറായി വരുന്ന അക്രൈസ്തവരെ വിശ്വാസാചാരങ്ങൾ പഠിപ്പിക്കുക എന്നത് (Catechism) സഭയുടെ പ്രധാന ചുമതലയായിരുന്നു. അപ്രകാരം ക്രിസ്ത്യാനികളാകാൻ തീരുമാനിച്ചവരോടും ക്രിസ്തീയ വിശ്വാസത്തിൽ ചേർന്ന് ജീവിക്കുന്നവരോടും വീണ്ടും 'സുവിശേഷം' അറിയിക്കുക എന്നത് വിരോധാഭാസമാണ്. അവർക്ക് മതബോധനമാണാവശ്യം. സുവിശേഷപ്രവർത്തനം ക്രിസ്തുവിനെ അറിയാത്തവരുടെ ഇടയിലുള്ള പ്രവർത്തനമാണ്. ഈ കാര്യം തെറ്റിദ്ധരിച്ചുകൊണ്ടാണ് ഇന്ന് പല സുവിശേഷകന്മാരും പ്രവർത്തിക്കുന്നത്. ദൈവിക രഹസ്യങ്ങൾ ദുഷിക്കപ്പെടുവാൻ ഇടയാകുന്നതോടൊപ്പം സത്യവിശ്വാസത്തിൽ നിലനിൽക്കുന്നവർക്കും അതിനായി ആഗ്രഹിച്ചുവരുന്നവർക്കും ധാരാളമായി പകർന്നുകൊടുക്കാനുള്ള സന്ദർഭങ്ങളും സഭയിൽ ഏർപ്പെടുത്തേണ്ടതാണ്. സത്യവിശ്വാസികൾ അവയിൽ പങ്കെടുക്കാനുള്ള അവകാശവും അവസരവും നഷ്ടപ്പെടുത്താതിരിക്കുകയും ചെയ്യണം. 'രഹസ്യം, രഹസ്യം ഉടയനോരുളി, രഹസ്യം എനിക്കും എൻ വീട്ടുകാർക്കും' എന്ന പാട്ടിലെ മർമ്മം നാം ഉൾക്കൊള്ളേണ്ടതാണ്. അംബ്രോസ്, അഗസ്തീനോസ്, തിയോഡോറെറ്റ് എന്നിവർ സത്യവിശ്വാസികൾക്കു മാത്രമുള്ള ഈ അവകാശത്തെപ്പറ്റി വളരെ ശക്തമായി പറയുന്നുണ്ട്.

**ചോദ്യങ്ങൾ**

1. ആദിമ സഭാംഗങ്ങൾക്കു നൽകപ്പെട്ടിരുന്ന പേരുകളും അവയുടെ പ്രസക്തിയും വിവരിക്കുക?

2. സഭാംഗങ്ങളുടെ പദവികൾ ഏവ? അവ എപ്രകാരം പ്രാധാന്യമർഹിക്കുന്നു?

3. ആദിമ സഭാംഗങ്ങളുടെ അവകാശങ്ങളും ചുമതലകളും ഇന്നത്തെ സഭാജീവിതവുമായി താരതമ്യപ്പെടുത്തി വിലയിരുത്തുക?

4. 'സുവിശേഷം' അക്രൈസ്തവർക്കും 'മതപരിശീലനം' വിശ്വാസികൾക്കും ഒരേസമയം നടക്കേണ്ടത് സഭയുടെ ദൗത്യമാണ്. വിലയിരുത്തുക?

## പാഠം 3

# ആദിമ സഭാജീവിതം – 1
# വൈദിക – അയ്മേനി ബന്ധം

❑ പദ വിശകലനം ❑ വൈദിക – അയ്മേനി ബന്ധം ❑ അയ്മേനികൾ ഏതെല്ലാം നിലകളിൽ ❑ വൈദികഗണം ❑ വൈദികരുടെ പ്രത്യേക സ്ഥാനങ്ങളും ചുമതലകളും ❑ വൈദികരോടുള്ള ബഹുമാനാദരവുകൾ

### പദ വിശകലനം

സഭയുടെ ശൈശവഘട്ടത്തിൽ 'വൈദിക – അയ്മേനി' വ്യത്യാസങ്ങൾ പ്രകടമായിരുന്നില്ലെന്ന് നാം കണ്ടു. എന്നാൽ സഭ വളർന്നുവരുംതോറും യഹൂദ സ്വാധീനത്തിൽ പ്രത്യേക വൈദികഗണം സഭയിൽ രൂപംകൊള്ളുന്നതായി കാണുന്നുണ്ട്. അത്മായർ (Lay) എന്ന പദം ആദ്യമായി ഉപയോഗിച്ചു കാണുന്നത് റോമിലെ വി. ക്ലീമ്മീസ് (Ca. AD 96) ആണ്. "മഹാപുരോഹിതന് അദ്ദേഹത്തിന്റേതായ പ്രത്യേക ചുമതലകൾ നൽകപ്പെട്ടിരിക്കുന്നു. പുരോഹിതന്മാർക്ക് അവരവരുടെ സ്ഥാനങ്ങളും ഭരമേല്പിക്കപ്പെട്ടിരിക്കുന്നു. ലേവ്യർക്ക് അവരുടേതായ കർത്തവ്യങ്ങൾ ഉണ്ട്. അത്മായർ അത്മായ നിയമങ്ങൾ പാലിക്കുവാൻ കടപ്പെട്ടിരിക്കുന്നു" (ക്ലീമ്മീ. 1, 1 കൊരി. 40:5). ഇവിടെ 'Lay' എന്ന പദം വിശേഷണമായി ഉപയോഗിച്ചിരിക്കുന്നത് വൈദികകാര്യങ്ങളിൽ വേണ്ടത്ര പരിജ്ഞാനം ഇല്ലാത്തവൻ എന്ന അർത്ഥത്തിലാണ്. നാലാം നൂറ്റാണ്ടോടു കൂടി മാത്രമാണ് 'അത്മായൻ' എന്ന പദം സഭയിൽ ഉപയോഗിക്കാൻ തുടങ്ങിയത്. 'ഒൽമൊ' എന്ന സുറിയാനി പദത്തിന് 'ലോകം' എന്നാണർത്ഥം. സന്യാസപ്രസ്ഥാനം ആരംഭിച്ചപ്പോൾ ലോകം ത്യജിച്ചവർ എന്ന നിലയിൽ സന്യാസികൾ അറിയപ്പെട്ടു. ആയതിനാൽ സന്യാസികളല്ലാത്തവർ എന്ന അർത്ഥത്തിലാണ്

'അത്മായർ' എന്ന പദം ഉപയോഗത്തിലിരുന്നത്. റോമൻ കത്തോലിക്കാ സഭയിൽ വൈദികരെല്ലാം അവിവാഹിതരായതിനാൽ അവൈദികർക്കെല്ലാം 'അത്മായർ' എന്ന പദം ഉപയോഗത്തിൽ വന്നതു നമ്മുടെ സഭയിലും പ്രയോഗിച്ചു തുടങ്ങിയതായിരിക്കാം. 'അവൈദികർ' എന്ന പദമാണ് കൂടുതൽ അന്വർത്ഥമായി തോന്നുന്നത്. ഇക്കാര്യം മുൻപാഠങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ടല്ലോ.

'വൈദികർ' എന്നു പിൽക്കാലത്തു വിശേഷിപ്പിക്കപ്പെട്ട 'clergy' എന്ന പദം 'cleros' എന്ന ഗ്രീക്കു വാക്കിൽ നിന്നും ഉണ്ടായതാണ്. ഈ പദം ആദ്യമായി ഉപയോഗിക്കുന്നത് രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ഐറേനിയസ് (Ca. AD 130) ആണ്. 'ഹിജനസ്' എന്നയാൾ അപ്പോസ്തോലന്മാരിൽ നിന്നുള്ള പിന്തുടർച്ചയുടെ 9-ാമത്തെ 'cleros' അവകാശിക്കുന്നു (ഐറേ. 1:27, 1). എന്നാൽ സഭയെ മുഴുവനുമായി സൂചിപ്പിക്കത്തക്കവിധം cleros (inheritance of God) എന്ന പദം വി. പത്രോസ് ശ്ലീഹാ ഉപയോഗിക്കുന്നതു സഭയുടെ പ്രാരംഭദശയിലാണ് (1 പത്രോ. 5:3). പിന്നീട്, എവിടെയെങ്കിലും കുറെ ക്രിസ്ത്യാനികൾ പുതുതായി ഉണ്ടായാൽ അവരെ നിയന്ത്രിച്ചു പരിപാലിക്കുക, അവർക്കായി കൂദാശാനുഷ്ഠാനങ്ങൾ നടത്തുക, അവരെ നിയന്ത്രിച്ചു പരിപാലിക്കുക തുടങ്ങിയ കാര്യങ്ങൾക്കായി വൈദികരെ പ്രത്യേക ചുമതലകൾ കൊടുത്തു നിയമിക്കുന്ന രീതി പൗരാണിക കാലം മുതൽ തന്നെ സഭയിലുണ്ടായിരുന്നതായി എപ്പിഫാനിയോസ് (315 -) രേഖപ്പെടുത്തുന്നുണ്ട്. അതേസമയം വേദവിപരീതികളുടെ കൂട്ടത്തിൽ വൈദിക - അവൈദിക വ്യത്യാസം പുലർത്താതെ വൈദിക സ്ഥാനികളുടെ ചുമതലകൾ മാറി മാറി എല്ലാവരും ചെയ്തുവന്നിരുന്നു എന്നു തെർത്തുല്യൻ പറയുന്നു.

### വൈദിക - അയ്മേനി ബന്ധം

വി. ഇഗ്നാത്തിയോസിന്റെ (Ca. AD 35-107) ലേഖനങ്ങളിൽ വൈദികരെ, പ്രത്യേകിച്ചു എപ്പിസ്കോപ്പായെ എപ്രകാരം ബഹുമാനിക്കണം എന്ന് എടുത്തുപറയുന്നുണ്ട്. ബിഷപ്പിനെ കർത്താവിനെയെന്നപോലെ കാണണമെന്നും (എഫേ. 6:1b) ദൈവത്തോടുള്ള വിധേയത്വം കാണിക്കുന്നതിനായി ബിഷപ്പിനെ എതിർക്കരുതെന്നും (എഫേ. 5:3b) ബിഷപ്പിനെ ബഹുമാനിക്കുന്നവൻ ദൈവത്താൽ ആദരിക്കപ്പെടുമെന്നും, ബിഷപ്പിന്റെ സമ്മതമില്ലാതെ പ്രവർത്തിക്കുന്നവർ പിശാചിനെ സേവിക്കുന്നു എന്നും (സ്മിർണ 9:1) കർത്താവുള്ളിടത്തു സഭയുള്ളതുപോലെ ബിഷപ്പുള്ളിടത്ത് ജനം കൂടട്ടെ എന്നും (സ്മിർണ 8:2), മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ എന്നിവരെ കൂടാതെ സഭയിൽ പ്രവർത്തിക്കുന്നവർക്ക് ഉത്തമ മനഃസാക്ഷിയില്ലെന്നും (ട്രാല്യൻസ് 7:2b) ക്രിസ്തു ദൈവത്തോടും, സഭ

ക്രിസ്തുവിനോടും ചേർന്നു നിൽക്കുന്നതുപോലെതന്നെ സഭ ബിഷപ്പിനോടു ചേർന്നു നില്ക്കണമെന്നും (എഫെ. 5:1) വേദവിപരീതികൾ ചെയ്യുന്നതുപോലെ മാമോദീസാ, വി. കുർബാന എന്നിവ ബിഷപ്പിനെ കൂടാതെ നടത്തുവാൻ അനുവാദമില്ല എന്നും (സ്മിർണ 8:2b) ബിഷപ്പിനെ കൂടാതെ യാതൊന്നും സഭയിൽ ചെയ്തുകൂടെന്നും (മാഗ്നീ. 4:7, ടല്യ. 2:2; ഫിലി. 7:2, സ്മിർണ 8:1) വി. ഇഗ്നാത്തിയോസ് പറയുന്നു.

റോമിലെ വി. ക്ലീമ്മീസും, സഭയിലെ മൂപ്പന്മാരെ ബഹുമാനിക്കുവാനും, കീഴടങ്ങി അനുസരിപ്പാനും ജനങ്ങളോട് ആവശ്യപ്പെടുന്നു. അദ്ദേഹം ഇപ്രകാരം ക്രിസ്തുവിനോട് പ്രാർത്ഥിക്കുന്നു: ‘കർത്താവേ, സഭയെ ഭരിക്കുവാനുള്ള അധികാരം അങ്ങ് അവർക്കു നൽകിയിരിക്കുന്നു. നീ അവർക്കു നൽകിയിരിക്കുന്ന മാനവും മഹത്വവും ഞങ്ങൾ തിരിച്ചറിഞ്ഞ് അവർക്കു വിധേയപ്പെട്ടിരിക്കുകയും, അവിടുന്ന് അവർക്കു നൽകിയിരിക്കുന്ന ഭരണകർത്തവ്യങ്ങൾ ഇടർച്ച കൂടാതെ അവർ നിർവ്വഹിക്കുവാൻ ഇടയാകുകയും ചെയ്യണമെന്നുള്ളതാകുന്നു നിന്റെ ഇഷ്ടം.....’ (ക്ലീമ്മീ. 1 കൊരി. 61:11), കൊരിന്ത്യസഭയിൽ വൈദികർക്കെതിരെ ശക്തമായ എതിർപ്പുകൾ ഉണ്ടായിരുന്നതായും ചില വൈദികരെ എതിർത്തു സ്ഥാനത്തു നിന്ന് അവർ നീക്കിക്കളഞ്ഞതായും ക്ലീമ്മീസ് രേഖപ്പെടുത്തുന്നുണ്ട് (ക്ലീമ്മീ. 1 കൊരി. 44:6).

സഭയുടെ സാധാരണ ജീവിതത്തിൽ വൈദികരെ കൂടാതെ അവൈദികർ മാത്രമായോ അവൈദികരെ കൂടാതെ വൈദികർ മാത്രമായോ യാതൊന്നും പ്രവൃത്തിച്ചിരുന്നില്ല. സഭ മുഴുവനും കൂടി ദൈവജനമായും (laos) ദൈവത്തിന്റെ അവകാശമായും (Cleros) പരിഗണിക്കപ്പെട്ട് ഒന്നിച്ച് പ്രവർത്തിച്ചുവന്നു. എന്നാൽ എതിർപ്പുകളും ഭിന്നതകളും ക്രമക്കേടുകളും ഉണ്ടായ പ്രത്യേക സാഹചര്യങ്ങളിൽ ഓരോരുത്തരുടെയും പ്രത്യേക സ്ഥാനങ്ങളും ചുമതലകളും അധികാരങ്ങളും കൂടുതൽ ഊന്നിപ്പറയേണ്ടിവന്നു. ആ സാഹചര്യത്തിലാണ് മേല്പറഞ്ഞ പ്രത്യേകതകൾ വൈദികർക്കു പിതാക്കന്മാർ കല്പിക്കുന്നത്. സഭയ്ക്കു നാശം വരുത്തുന്ന അവൈദികരെ നേരിടുന്നതിന് ദൈവാധികാരം സഭയ്ക്ക് ആവശ്യമായതുപോലെ തന്നെ, ചില വൈദികർ വേദവിപരീതികളായും ധിക്കാരികളായും തീർന്നപ്പോൾ അവർക്കെതിരെ നടപടി സ്വീകരിക്കുന്നതിനുള്ള സഭയുടെ പൊതുവായ പൗരോഹിത്യാധികാരവും എന്നും സംരക്ഷിക്കപ്പെട്ടിട്ടുണ്ട്. സഭയുടെ സാധാരണമായ ജീവിതത്തിൽ, യഥാർത്ഥ അധികാരം കർത്താവ് കാണിച്ച സ്നേഹം, സഹനം, സേവനം എന്നിവയായിരുന്നു. മറിച്ചു കാണുന്ന ലൗകിക അധികാരം അസാധാരണ സാഹചര്യങ്ങളിൽ മാത്രം നടത്താനുള്ളതായിട്ടാണു സഭയിൽ നിലനില്ക്കുന്നത്.

## അയ്മേനികൾ ഏതെല്ലാം നിലകളിൽ

വി. മാമോദീസായിൽക്കൂടെ യേശുക്രിസ്തുവിന്റെ പൗരോഹിത്യം സഭയിലെ എല്ലാ വ്യക്തികളും അവകാശിക്കുന്നു. സഭയുടെ പ്രാരംഭദിശയിലെന്നവണ്ണം, വൈദികരെ ലഭിക്കുവാൻ തീരെ സാധിക്കാത്ത സാഹചര്യത്തിൽ വി. മാമോദീസാ നൽകി അക്രൈസ്തവനെ വിശ്വാസിയാക്കുവാൻ ഓരോ വിശ്വാസിക്കും അടിയന്തിര അനുവാദം തെർത്തുല്യൻ നൽകുന്നുണ്ട്. എന്നാൽ തെർത്തുല്യൻ പിന്നീട് വേദവിപരീതത്തിൽ വീണുപോയി. ചില രാജ്യങ്ങളിൽ സുവിശേഷഘോഷണം നടത്തി ജനങ്ങളെ മാനസാന്തരപ്പെടുത്തുന്ന ഒരു സ്ത്രീയുൾപ്പെടെയുള്ള അവൈദികരെ സോക്രട്ടീസ്, റൂഫിൻ, തിയോഡോറററ്റ് എന്നീ ചരിത്രകാരന്മാർ ചൂണ്ടിക്കാണിക്കുന്നുണ്ട്.

സഭയിൽ പൊതുകർമ്മങ്ങൾ പൊതുവായി അനുഷ്ഠിക്കുവാൻ അനുവാദമില്ലാത്തവർ എന്ന നിലയിൽ 'സ്വകാര്യ വ്യക്തികൾ' (Private men) എന്നു വിശ്വാസികൾ വിളിക്കപ്പെട്ടിരിക്കുന്നതായി തിയോഡോററ്റ് രേഖപ്പെടുത്തുന്നു. വി. പൗലോസ് ശ്ലീഹാ കോരി. 14:16 –ൽ 'ആത്മവരമില്ലാത്തവൻ' (idiotes = idiot = unlearned) എന്നു പറയുന്നത് അവൈദികനെ ഉദ്ദേശിച്ചാണെന്ന് ക്രിസോസ്റ്റം പറയുന്നു: "അവൈദികരുടെ ചുമതലയെക്കുറിച്ച് അദ്ദേഹം ഇപ്രകാരം പറയുന്നു. ഒരു സന്യാസിയോ പുരോഹിതനോ അല്ല, ലൗകികനാണെന്നു ('Secular') പറഞ്ഞു വചനം പഠിക്കുന്നതിൽ നിന്നും ഒഴിഞ്ഞുമാറാനാവില്ല. ദൈവകല്പന.... എല്ലാ വിശ്വാസികൾക്കും ബാധകമാണ്."

## വൈദികഗണം

സഭയിൽ പരസ്യമായ, പൊതു ശുശ്രൂഷകളിൽ ഉൾപ്പെടുന്നവരെയും പിൽക്കാലത്തു വൈദികഗണമായി പരിഗണിച്ചിരുന്നു. ഒന്നും രണ്ടും നൂറ്റാണ്ടുകളിൽ ബിഷപ്പ്, കശീശ്ശാ, ശെമ്മാശൻ എന്നിവർ മാത്രം വൈദികഗണത്തിൽ ഉൾപ്പെട്ടിരുന്നെങ്കിലും പിന്നീട് വായനക്കാർ (കോറൂയോ), സംഗീതക്കാർ (മ്സമറോനോ), മെഴുകുതിരി പിടിക്കുന്നവർ (യൗഫദ്യക്കിനോ) എന്നിവരേയും വൈദികഗണത്തിൽ ചേർത്തു തുടങ്ങിയതായി വി. സിപ്രിയൻ രേഖപ്പെടുത്തുന്നതിനു പുറമെ, 325 ലെ നിഖ്യാ സുന്നഹദോസും അംഗീകരിച്ചതാണ്. പിന്നീട് പാശ്ചാത്യ സഭയിൽ മറ്റു ചില സ്ഥാനികൾ കൂടി വൈദികഗണത്തിലെ കീഴ്സ്ഥാനികളായി പരിഗണിക്കപ്പെടുന്നുണ്ട്. വൈദികഗണത്തിന് 'കാനൻ' (Canon or Catalogue) എന്ന പേരും ലഭിച്ചിട്ടുണ്ട്. ഒരു പ്രദേശത്തെ സഭയിലെ വൈദികരുടെ പേരുൾപ്പെടുന്ന പട്ടികയിൽ ഉൾപ്പെട്ടവർ എന്ന അർത്ഥത്തിലാണ് ആ പദം ഉപയോഗിക്കുന്നത്. നിഖ്യാ സുന്നഹദോസ് രേഖകളിലും വി. കൂറിലോസും

ഈ പദം എടുത്തുപറയുന്നു.* ‘അതിവിശുദ്ധ സ്ഥലത്തെ ക്രമം’ (The order of the Sanctuary) എന്ന വിശേഷണവും വൈദികർക്കു മാത്രമായി നാസ്സിയാൻസിലെ വി. ഗ്രിഗോറിയോസ് ഉപയോഗിക്കുന്നു (Oration 20).

## വൈദികരുടെ പ്രത്യേക സ്ഥാനങ്ങളും ചുമതലകളും

പ്രാരംഭ സഭയിൽ ബിഷപ്പ്, കശ്ശീശാ എന്നിവരെ ‘അപ്പോസ്തോലന്മാർ’ എന്നു വിളിച്ച് ബഹുമാനിച്ചിരുന്നതായി തിയോഡോററ്റ്* വ്യക്തമാക്കുന്നു (Com. on 1 തിമോ. 3:1) സഭയാൽ ‘അയയ്ക്കപ്പെട്ടവർ’ എന്ന അർത്ഥത്തിലാണ് തീത്തൂസ്, തീമോത്തി എന്നിവരെ ‘അപ്പോസ്തോലന്മാർ’ എന്നു വിശേഷിപ്പിച്ചിരുന്നതായും ഇപ്രകാരം മനുഷ്യരാൽ ‘അയയ്ക്കപ്പെട്ട’ അപ്പോസ്തോലന്മാരിൽ നിന്നും താൻ വ്യത്യസ്തനിലയിൽ ദൈവത്താൽ നേരിട്ട് ‘അയയ്ക്കപ്പെട്ട’വനാണെന്നാണ് വി. പൗലൂസ് അവകാശപ്പെടുന്നതെന്ന് സെ. അംബ്രോസ് പറയുന്നു (Com. on Eph. IV). എന്നാൽ അപ്പോസ്തോലന്മാർ ചെയ്തിരുന്ന അത്ഭുതസിദ്ധികൾ അവരുടെ സാർവ്വലൗകീകാധികാരം, ജീവിതവിശുദ്ധി എന്നിവ പിൽക്കാലത്തു വൈദികവൃന്ദത്തിന് നഷ്ടമായതോടെ ‘അപ്പോസ്തോല പിൻഗാമി’ എന്ന പ്രയോഗം ഉപയോഗത്തിൽ വന്നു. അങ്ങനെ ഓരോ ബിഷപ്പും അപ്പോസ്തോലിക പദവി അലങ്കരിക്കുന്ന ‘സിംഹാസനത്തിന്’ അവകാശിയായി പരിഗണിക്കപ്പെട്ടു. പിന്നീടു രാജകുമാരൻ (Prince), ഗവർണ്ണർ എന്നീ പദവികളും ബിഷപ്പുമാർക്കു നൽകുന്നതായി ഓറിജൻ, യൂസേബിയോസ്, ക്രിസോസ്റ്റം എന്നിവർ രേഖപ്പെടുത്തുന്നു.* പ്രസിഡണ്ട്, ഇൻസ്പെക്ടർ എന്നീ പദവികളും അവർക്കു നൽകുന്നതായി യൂസേബിയോസ്, ജസ്റ്റിൻ മാർട്ടിയൻ എന്നിവർ പറയുന്നു.* മറ്റു വൈദികരുടെയും മേൽനോട്ടം വഹിക്കുന്നതിൽ പ്രധാന പുരോഹിതൻ എന്ന പദവിയും സെ. അംബ്രോസ് ഉപയോഗിക്കുന്നു. പല ബിഷപ്പന്മാരും പിതാവ് എന്ന അർത്ഥത്തിൽ ‘പാപ്പാ’ എന്നു വിളിക്കപ്പെടുന്നതായി കാണുന്നുണ്ട്. അലക്സാണ്ട്രിയായിലെ കൂറിലോസിനെ അക്കാലത്തു ‘പാപ്പാ’ എന്നു വിളിച്ചിരുന്നു. അനുതാപികൾക്കു മോചനം നൽകിയിരുന്ന കുമ്പസാര ‘പിതാക്കന്മാരും’ Benedictus papa എന്ന പേരിൽ അറിയപ്പെട്ടിരുന്നു.* നാസ്സിയാൻസിലെ ഗ്രീഗോറിയോസിനെ ‘നിഖ്യായിലെ രണ്ടാമത്തെ കൗൺസിലും, ക്രിസോസ്റ്റത്തെ തിയോഡോഷ്യസ് ചക്രവർത്തിയും ‘പിതാക്കന്മാരുടെ പിതാവ്’ (father of fathers) എന്നു വിശേഷിപ്പിക്കുന്നുണ്ട്. ഗ്രീഗോറിയോസ് (നാസിയാൻസിലെ) തന്റെ പിതാവിനെ ഉൾപ്പെടെ പല ബിഷപ്പുമാരേയും പാത്രിയർക്കീസ് എന്നു വിളിക്കുന്നുണ്ട്.*

‘ക്രിസ്തുവിന്റെ വികാരി’ (Vice Chirst) എന്ന പദവിയും ബിഷപ്പന്മാർക്കു നൽകിയിരുന്നതായി വി. സിപ്രിയന്റെ ലേഖനങ്ങളിൽ കാണുന്നു. ‘മാലാഖമാർ’, ‘ദൈവദൂതന്മാർ’ (Angles) എന്ന പദവിയും നൽകപ്പെട്ടിരു

ന്നതായി കാണുന്നു (1 കൊരി. 11:10 ൽ 'ദൂതന്മാർ' നിമിത്തം സ്ത്രീകൾ തല മൂടണമെന്നു പറയുന്നതും വെളി. 1:20 ൽ 'ഏഴു സഭയുടെ ദൂതന്മാരാകുന്നു' എന്നു പറയുന്നതും ബിഷപ്പുമാരെ ഉദ്ദേശിച്ചാണെന്ന് അംബ്രോസിയാസ്റ്റർ, അഗസ്തീനോസ്, എപ്പിഫാനിയോസ് എന്നിവർ വ്യാഖ്യാനിക്കുന്നുണ്ട്.

## വൈദികരോടുള്ള ബഹുമാനാദരവുകൾ

ബിഷപ്പന്മാരെ ബഹുമാനിക്കുന്ന രീതികളും ചൂണ്ടിക്കാണിക്കപ്പെടുന്നുണ്ട്. ചക്രവർത്തി പോലും തലവണങ്ങി ബിഷപ്പിൽ നിന്നും ആശീർവാദം പ്രാപിക്കുന്ന രീതിയെക്കുറിച്ച് തിയോഡോറെറ്റ്, ക്രിസോസ്റ്റം എന്നിവർ ചൂണ്ടിക്കാണിക്കുന്നു. രാജാക്കന്മാർ പോലും ബിഷപ്പുമാരുടെ കൈമുത്തുന്നതിന് വിമുഖരായിരുന്നില്ല എന്ന് അംബ്രോസും, മിലിത്തിയോസ് ബിഷപ്പ് അന്ത്യോഖ്യയിൽ ആദ്യമായി ചെന്നപ്പോൾ അവിടുത്തെ ജനങ്ങൾ എല്ലാവരും അദ്ദേഹത്തിനെ കൈമുത്തി ബഹുമാനിച്ചിരുന്നു എന്ന് ക്രിസോസ്റ്റവും രേഖപ്പെടുത്തുന്നു. ജനങ്ങൾ 'ഹോശന്നാ' പാടി സ്വീകരിക്കുന്ന പതിവ് ആവശ്യമില്ലാത്തതാണ് എന്ന് ജറോം വിലക്കുന്നുണ്ട്.* Your Honour എന്നു ജഡ്ജിമാരെ വിളിച്ചിരുന്നതുപോലെ തന്നെ ബിഷപ്പുമാരെയും സംബോധന ചെയ്തിരുന്നതായി അപ്പോലിനാരീസ്, ജറോം, അഗസ്തീനോസ് എന്നിവർ സൂചിപ്പിക്കുന്നു.

## ചോദ്യങ്ങൾ

1 ആദിമസഭയിൽ അയ്മേനികൾ എന്ന പദത്തിന്റെ അർത്ഥവ്യാപ്തി ചർച്ച ചെയ്യുക.

2 ആദിമസഭയിൽ വൈദിക – അയ്മേനി വ്യത്യാസം എത്രമാത്രം പ്രസക്തമായിരുന്നു എന്നു പരിശോധിക്കുക.

3 ആദിമസഭയിൽ വൈദികരെ ഏതെല്ലാം നിലകളിൽ അയ്മേനികൾ ബഹുമാനിച്ചിരുന്നു?

4. ആദിമസഭാജീവിതത്തിൽ വൈദികരുടെ സ്ഥാനങ്ങളും ചുമതലകളും ഏതെല്ലാം?

## കുറിപ്പുകൾ

* See Bingham, "Antiquities of the Christiian Church", London, p. 13-14, 1878.

# പാഠം 4

# ആദിമസഭാജീവിതം – 2
# അയ്മേനികളുടെ പങ്കാളിത്തം ആരാധനയിൽ

❑ ആരാധന വിശ്വാസികളുടെ മാത്രം അവകാശം ❑ പതിവായുള്ള വിശുദ്ധ കുർബാനാനുഭവം ❑ വഴിപാടുകളും കാണിക്കയും ❑ സഭ മുഴുവനുമായി ആരാധിക്കുന്നു ❑ ആരാധന മാതൃഭാഷയിൽ ❑ ആരാധനാക്രമങ്ങൾ ❑ അയ്മേനികൾ വചനശുശ്രൂഷയിൽ ❑ അയ്മേനികളുടെ ജീവിതസാക്ഷ്യം

ആദിമ ക്രൈസ്തവരുടെ യഥാർത്ഥ ജീവിതം ആരാധനയിലധിഷ്ഠിതമായിരുന്നു. ഒന്നിച്ച് ആരാധിച്ച്, ഒന്നിച്ച് ജീവിച്ചിരുന്ന ആ സമൂഹം ആത്മീയമായി ഉന്നതനിലവാരം പുലർത്തിയിരുന്നു. ആരാധന പൊതുവായും സ്വകാര്യമായും നടത്തിവന്നിരുന്നു. സഭയുടെ പൊതുവായ ആരാധന നയിച്ചിരുന്നത് വൈദികരാണെങ്കിലും സഭയിലെ എല്ലാ വിശ്വാസികളും അവയിൽ സജീവമായി പങ്കെടുക്കുന്ന പതിവ് അന്നത്തെ സഭയ്ക്കു ജീവൻ നൽകി. വി. കുർബാനാനുഭവത്തിനായി ഒന്നിച്ചുകൂടുന്ന കൂട്ടത്തെ (Eucharistic Assembly) കാതോലിക സഭയുടെ പൂർണ്ണതയുൾക്കൊള്ളുന്ന ഏറ്റവും ചെറിയ ഘടകമായി പരിഗണിച്ചു. ആദിമസഭയിലെ ആരാധന ജീവിതത്തിൽ പ്രകടമായിരുന്ന അവൈദിക പങ്കാളിത്തത്തെക്കുറിച്ചുള്ള ഏതാനും കാര്യങ്ങൾ പരിശോധിക്കാം.

## 1. ആരാധന വിശ്വാസികളുടെ മാത്രം അവകാശം

സഭാവിശ്വാസത്തിൽ ക്രമമായി ജീവിക്കുന്ന എല്ലാ വിശ്വാസികളും സഭയുടെ എല്ലാ ആരാധനകളിലും ശുശ്രൂഷകളിലും അനുഷ്ഠാനങ്ങളിലും പൂർണ്ണ പങ്കാളികളായിരുന്നു. സഭയുടെ എല്ലാ ഉപദേശങ്ങളും മർമ്മങ്ങളും ഗ്രഹിക്കത്തക്കവിധം അവർ അർഹതയുള്ളവരാണ്. ക്രമക്കേടുകൾ മൂലം ചില അംഗങ്ങളെ സഭയുടെ ശിക്ഷണ നടപടികൾക്ക് വിധേയമായി വേർതിരിച്ചു (മുടക്കി) നിർത്താറുണ്ടെങ്കിലും സഭയിലെ സാധാരണ അംഗങ്ങൾ എല്ലാവരും തങ്ങളുടെ ആരാധനയിലെ പങ്കാളിത്തം വിലയേറിയ അവകാശമായി കരുതിയിരുന്നു. വി. കുർബാന തന്നെ രണ്ടു പ്രധാന ഭാഗങ്ങളായി വേർതിരിച്ച് ആദ്യഭാഗം വിശ്വാസം പഠിക്കുന്നവർക്കും (Catechumens) സഭയുടെ ശിക്ഷണനടപടികൾക്ക് വിധേയരായ അനുതാപികൾക്കും പങ്കെടുക്കാവുന്ന വചനശുശ്രൂഷയും (Liturgy of the word) തുടർന്നു 2–ാം ഭാഗം വി. കുർബാന അനുഭവിക്കുവാൻ യോഗ്യതയുള്ള വിശ്വാസികൾക്കും

(liturgy of the sacrament) ആയി നടത്തപ്പെടുന്നു. വചനശുശ്രൂഷയിൽ പ്രാർത്ഥനകളും സങ്കീർത്തനങ്ങളും വേദവായനകളും ഓരോ വായനയേയും തുടർന്നു പ്രസംഗങ്ങളും ഗുണദോഷങ്ങളും ഉണ്ടായിരുന്നു. രണ്ടാമത്തെ ഭാഗമായ ബലിയർപ്പണ ശുശ്രൂഷയിൽ സഭയുടെ ശിക്ഷണ നടപടികൾക്കു വിധേയരല്ലാത്ത പൂർണ്ണവിശ്വാസികൾ എല്ലാവരും സംബന്ധിക്കുകയും, സംബന്ധിക്കുന്ന എല്ലാവരും വി. കുർബാന അനുഭവിക്കുകയും ചെയ്തിരുന്നു. ഇപ്രകാരമുള്ള രീതി തെർത്തുല്യൻ പ്രത്യേകം എടുത്തു പറയുന്നുണ്ട് (ANF. vol. III p. 262). Apostolic Constitution എന്ന ഗ്രന്ഥത്തിൽ വചനശുശ്രൂഷയുടെ അവസാനത്തിൽ ശെമ്മാശ്ശൻ ഇപ്രകാരം വിളിച്ചു പറയുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്: 'കേൾവിക്കാരായി വന്നിട്ടുള്ളവരും അവിശ്വാസികളുമായവരെല്ലാം ഇനിയുള്ളതിൽ സംബന്ധിക്കരുത്.... വി. കുർബാന അനുഭവിക്കുവാൻ അയോഗ്യരായവരെല്ലാം പുറത്തിറങ്ങിപ്പോകണം. വിശ്വാസം പഠിക്കുന്നവരോ, കേൾവിക്കാരോ, അവിശ്വാസികളോ വേദവിപരീതികളോ സംബന്ധിക്കരുത്' (Bingham, J., *The Antiquities*, p. 568).

### 2. പതിവായുള്ള വിശുദ്ധ കുർബാനാനുഭവം

പതിവായുള്ള വിശുദ്ധ കുർബാനാനുഭവമായിരുന്നു യഥാർത്ഥ സഭാംഗത്വത്തിനുള്ള മാനദണ്ഡം. വി. കുർബാനയിൽ സംബന്ധിക്കാതിരിക്കുന്നവരോ, അത് അനുഭവിക്കാതെ പോകുന്നവരോ സഭയിൽ പൂർണ്ണ പങ്കാളികളായി പരിഗണിക്കപ്പെട്ടിരുന്നില്ല. ക്രമമായി വി. കുർബാന അനുഷ്ഠിക്കുന്നതിനും തീക്ഷ്ണത കാണിക്കണമെന്ന് വി. ഇഗ്നാത്തിയോസ് എഫേസ്യ സഭയ്ക്ക് എഴുതുന്നുണ്ട് (എഫേ. 13). ജസ്റ്റിൻ മാർട്ടിയർ ഇപ്രകാരം വ്യക്തമായി എഴുതിയിരിക്കുന്നു: 'അപ്പോൾ സന്നിഹിതരായിരിക്കുന്ന എല്ലാ അംഗങ്ങളും വി. കുർബാന അനുഭവിക്കുന്നു. സംബന്ധിക്കാൻ തീരെ പ്രയാസത്തിലിരിക്കുന്നവർ, രോഗികൾ മുതലായവർക്കു വേണ്ടി ശെമ്മാശൻ കൊണ്ടുപോയി കൊടുക്കുന്നു' (Apol. 2, p. 97, 98).

എല്ലാ ഞായറാഴ്ചകളിലും പെരുന്നാളുകളിലും നടത്തപ്പെടുന്ന ആരാധനകളിലും പൂർണ്ണമായി പങ്കെടുക്കാത്തവരൊന്നും സഭയിലെ പൂർണ്ണ അംഗങ്ങളായി പരിഗണിക്കപ്പെട്ടിരുന്നില്ല. ആ നിലയിലാണ് വൈദികർ മാത്രം പൂർണ്ണ അംഗങ്ങളും ഭൂരിപക്ഷം അയ്മേനികൾ അപൂർണ്ണ അംഗങ്ങളുമായുള്ള വേർതിരിവ് പിൽക്കാലത്ത് സഭയിൽ കടന്നുവരാൻ ഇടയായത്. കുമ്പസാരിച്ച് വി. കുർബാന അനുഭവിച്ചിരിക്കണം എന്ന നിയമം പാശ്ചാത്യസഭയിൽ Lateran council തീരുമാനമുണ്ടായിട്ടുണ്ട്. എന്നാൽ നവീകരണ പ്രസ്ഥാനത്തോടെ ക്രമമായി വി. കുർബാനാനുഭവത്തിന് കൂടുതൽ പ്രാധാന്യം നൽകപ്പെട്ടു. ആദിമസഭയിലെ രീതി വി. കുർബാനാനുഭ

വത്തിന്റെ കാര്യത്തിൽ പുനഃസ്ഥാപിക്കപ്പെടേണ്ടത് സഭയുടെ ആത്മീയ വളർച്ചയ്ക്കും ക്രിസ്തീയ സാക്ഷ്യത്തിനും അത്യന്താപേക്ഷിതമാണ്.

### 3. വഴിപാടുകളും കാണിക്കയും

വി. കുർബാനയ്ക്ക് ആവശ്യമായ 'അപ്പവും വീഞ്ഞും' വിശ്വാസികൾ ദേവാലയത്തിൽ കാഴ്ച (Oblations) കൊണ്ടുവരുന്നതിൽ നിന്നുമാണ് എടുത്തിരുന്നത്. ജനങ്ങളുടെ കാഴ്ചയാണ് ദൈവസന്നിധിയിൽ അർപ്പിക്കപ്പെട്ടിരുന്നത്. ഇന്നും ബൈസന്റൈൻ സഭകളിൽ ജനങ്ങൾ കൊണ്ടുവരുന്ന അപ്പത്തിന്റെ ഒരംശം ബലിയർപ്പിക്കാനായി സ്വീകരിക്കുന്ന പതിവുണ്ട്. കൃഷിക്കാർ തങ്ങളുടെ ആദ്യഫലങ്ങൾ കൊടുക്കുന്ന പതിവുണ്ടായിരുന്നു. ദേവാലയത്തിൽ കാണിക്ക (Offertory) നൽകുന്ന രീതിയും ആദിമസഭയിൽ കാണുന്നുണ്ട്. ഇപ്രകാരം ലഭിക്കുന്ന തുകകൾ വിധവകളേയും അനാഥരേയും രോഗികളേയും ജയിലിൽ കഴിയുന്ന വിശ്വാസികളെയുമൊക്കെ സഹായിപ്പാനായി ബിഷപ്പ് സൂക്ഷിച്ച് കൈകാര്യം ചെയ്തിരുന്നതായി ജസ്റ്റിൻ മാർട്ടിയർ രേഖപ്പെടുത്തുന്നു (Apol. 2. p. 98-99). അതുപോലെയുള്ള പതിവ് സഭയിലുടനീളം ഉണ്ടായിരുന്നതായി തെർത്തുല്യൻ, സിപ്രിയൻ എന്നിവരും ചൂണ്ടിക്കാണിക്കുന്നുണ്ട് (Bingham, p. 752 f). ഇപ്രകാരമുള്ള കാഴ്ചകളും വഴിപാടുകളും സംഭാവനകളുമൊക്കെ സഭയിലെ ക്രമമായ അംഗങ്ങളിൽ നിന്നു മാത്രമേ സ്വീകരിച്ചിരുന്നുള്ളു. അവിശ്വാസികളിൽ നിന്നും വേദവിപരീതികളിൽ നിന്നും സഭയുടെ ശിക്ഷണനടപടികൾക്ക് വിധേയരായിരിക്കുന്നവരിൽ നിന്നും ഇവ സ്വീകരിച്ചിരുന്നില്ലെന്നതു പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. പരസ്യമായി ദൂഷ്യങ്ങളിൽ ഏർപ്പെട്ടു ജീവിക്കുന്നവർ, സഹോദരന്മാരുമായി പിണങ്ങിക്കഴിയുന്നവർ, അഴിമതിക്കാർ, അന്യായമായി ന്യായം വിധിക്കുന്നവൻ, മദ്യപാനികൾ, വിശ്വാസവിപരീതികൾ, ദൈവദൂഷണക്കാർ, കള്ളന്മാർ, വ്യഭിചാരികൾ, ബിംബാരാധനക്കാർ, കൊലപാതകികൾ തുടങ്ങിയവരിൽ നിന്നൊന്നും സഭ സംഭാവന, വഴിപാട് തുടങ്ങിയവ സ്വീകരിക്കുകയില്ലാതിരുന്നതിനാൽ വഴിപാടു നൽകുന്നത് യഥാർത്ഥ സഭാംഗങ്ങളുടെ അവകാശമായി പരിഗണിക്കപ്പെട്ടിരുന്നു.

### 4. സഭ മുഴുവനുമായി ആരാധിക്കുന്നു

വൈദികനും ജനങ്ങളും ഒന്നിച്ചാണ് ആരാധന നടത്തിയിരുന്നത്. വൈദികൻ മാത്രം നടത്തുന്ന ആരാധനയിൽ കേൾവിക്കാരോ കാഴ്ചക്കാരോ ആയിട്ടല്ല വിശ്വാസികൾ പങ്കെടുക്കുന്നത്. എന്നാലോ വിശുദ്ധ മാമോദീസായിലൂടെ ഓരോ വിശ്വാസിയും കർത്താവിന്റെ ശരീരമായ സഭയുടെ പൊതു പൗരോഹിത്യത്തിന്റെ ചുമതലയിലാണ് ആരാധന നടത്തുന്നത്. വി. കുർബാന തക്സാകൾ പരിശോധിച്ചാൽ 'ഈ ബലിയർപ്പിക്കാൻ

ഞങ്ങളെ യോഗ്യരാക്കേണമെ' എന്നു വൈദികൻ പ്രാർത്ഥിക്കുന്നു. വൈദികന്റെ ഓരോ പ്രാർത്ഥനയ്ക്കും ജനങ്ങളുടെ 'ആമ്മീൻ' വളരെ പ്രാധാന്യമുള്ളതാണ്. വി. കുർബാന മാത്രമല്ല, സഭയുടെ എല്ലാ ശുശ്രൂഷാക്രമങ്ങളും സഭ മുഴുവനുമായി സഭയ്ക്കു വേണ്ടിയാണ് നടത്തപ്പെടുന്നത്. ആയതിനാൽ ആരാധനയിൽ നിന്നും ശുശ്രൂഷാനുഷ്ഠാനങ്ങളിൽ നിന്നും യഥാർത്ഥ സഭാംഗങ്ങളാരും തന്നെ ഒഴിഞ്ഞുനിൽക്കാൻ പാടുള്ളതല്ല. വൈദികൻ കൂടാതെ ജനങ്ങൾ മാത്രമായോ, ജനങ്ങൾ കൂടാതെ വൈദികൻ മാത്രമായോ നടത്തുന്ന ആരാധനകളും ശുശ്രൂഷകളും ക്രിസ്തീയ വീക്ഷണത്തിൽ ഒരിക്കലും ന്യായീകരിക്കത്തക്കതല്ല. ഇന്നു പലയിടത്തും കാണുന്ന ഇത്തരത്തിലുള്ള പ്രവണത നിരുത്സാഹപ്പെടുത്തേണ്ടതാണ്.

### 5. ആരാധന മാതൃഭാഷയിൽ

ആരാധനയിൽ പങ്കുകൊള്ളുന്ന എല്ലാവർക്കും പൂർണ്ണമായി ഗ്രഹിക്കത്തക്കവിധം മാതൃഭാഷയിലാണ് ആരാധന നടത്തപ്പെട്ടിരുന്നതെന്നു കാണുന്നുണ്ട്. ഓറിജൻ പറയുന്നു: 'ഗ്രീക്കുകാർ ആരാധനയിൽ ഗ്രീക്കു ഭാഷ ഉപയോഗിക്കുന്നു, റോമാക്കാർ റോമാ ഭാഷയിലും. ആയതിനാൽ ഓരോരുത്തരും അവനവന്റെ ഭാഷയിൽ ദൈവത്തോടു പ്രാർത്ഥിക്കട്ടെ. എല്ലാ ഭാഷകളും മനസ്സിലാകുന്ന ദൈവം അവരുടെ വിവിധ ഭാഷകളെ ഒരു ഭാഷയായിത്തന്നെ കരുതിക്കൊള്ളും' (Contra Celsum, LIB. 8. p. 402). പൊതു ആരാധനയിൽ വി. വേദപുസ്തകം വായിക്കുന്നതിനെപ്പറ്റി ജസ്റ്റിൻ മാർട്ടിയർ പറയുന്നു: "ജനങ്ങൾക്ക് മനസ്സിലാകാത്ത ഭാഷയിലാണ് വായന നടത്തുന്നതെങ്കിൽ അതു വലിയ തെറ്റായ രീതി തന്നെയാണ്" (Apol. 2 p. 98). സിപ്രിയനും മാതൃഭാഷയിൽ ആരാധന നടത്തേണ്ടതാണെന്ന് അനുകൂലിച്ചു പറയുന്നുണ്ട് (Bingham, p. 595). ജനപങ്കാളിത്തം എത്രമാത്രം ഗൗരവമായി ആദിമസഭ കണക്കാക്കിയിരുന്നു എന്ന് ഇതുകൊണ്ടു മനസ്സിലാക്കാം.

### 6. ആരാധനാക്രമങ്ങൾ

പൊതുആരാധനയിൽ ചില 'ക്രമങ്ങൾ' (Set forms of prayers) ആണ് ഉപയോഗിച്ചിരുന്നത് എന്ന് കാണുന്നു. ആരാധനയുടെ ഐകരൂപ്യം (Uniformity) ഇപ്രകാരം സംരക്ഷിച്ചുവന്നിരുന്നതായി മനസ്സിലാക്കാം. ആദ്യനൂറ്റാണ്ടുകളിൽ ഓരോ പ്രദേശത്തെയും ബിഷപ്പ് സ്വയമായി പ്രാർത്ഥന എഴുതിയുണ്ടാക്കി ആരാധനയിൽ ഉപയോഗിച്ചിരുന്നു. അപ്രകാരം പല 'ക്രമങ്ങൾ' നാം കാണുന്നുണ്ട്. ആരാധനയിൽ ഉപയോഗിക്കുന്ന പ്രാർത്ഥനകളെപ്പറ്റി വി. ഇഗ്നാത്തിയോസ് ഇപ്രകാരം രേഖപ്പെടുത്തുന്നു. "നിങ്ങൾക്ക് സ്വയം ശരിയായി തോന്നുന്നതെല്ലാം ഉണ്ടാക്കാൻ ശ്രമിക്കരുത്. പൊതുവായി ഒരു പ്രാർത്ഥനയുണ്ടായിരിക്കട്ടെ; ഒരു അപേക്ഷ ഒരു

മനസ്സ്. .... ഒരു പ്രത്യാശ” (മഗ്നീ:7). അലക്സന്ത്രിയായിലെ ക്ലീമ്മീസും ഇപ്രകാരം ആരാധനയിൽ എല്ലാവരും ഒരുപോലെ പങ്കെടുക്കുന്നതിന് ‘ഒരു ശബ്ദം’ ഉണ്ടാകാൻ ആവശ്യപ്പെടുന്നുണ്ട് (Epitome, p. 974). തെർത്തു ല്യൻ, ഐറേനിയസ്, ഓറിജിൻ, ഹിപ്പോലിറ്റസ് തുടങ്ങിയവരെല്ലാം പൊതു ആരാധനയിൽ പ്രാർത്ഥനാക്രമങ്ങൾ ഉപയോഗിച്ചിരുന്നതിനെപ്പറ്റി പരാ മർശിക്കുന്നുണ്ട് (Bingham, p. 752f). സ്വകാര്യ പ്രാർത്ഥനകളിൽ നിമിഷ പ്രാർത്ഥനകളോ വാചാപ്രാർത്ഥനകളോ ഉപയോഗിക്കുന്നത് സഭ തടഞ്ഞി രുന്നു എന്ന് ഇത് അർത്ഥമാക്കുന്നില്ല. സഭയുടെ പൊതുആരാധനയിൽ പൊതു ആരാധനാക്രമങ്ങൾ ഉണ്ടായിരുന്നത് എല്ലാവരുടെയും ഐകരൂ പത്തിലുള്ള സജീവ പങ്കാളിത്തത്തിനു വേണ്ടിയായിരുന്നു.

## 7. അയ്മേനികൾ വചനശുശ്രൂഷയിൽ

ആരാധനയിൽ പ്രസംഗിക്കുന്നതിന് ചുരുക്കം ചില സന്ദർഭങ്ങളിൽ വൈദികർ അയ്മേനികളെ അനുവദിച്ചിരുന്നതായി കാണുന്നുണ്ട്. യൂസേ ബിയോസ് (എ. ഡി. 260) എഴുതുന്നു: “സഭയെ പോഷിപ്പിക്കത്തക്ക കഴി വുള്ള വ്യക്തികളുള്ളിടത്ത് ജനങ്ങളോട് പ്രസംഗിക്കുവാൻ ‘ബിഷപ്പന്മാർ’ അവരെ ക്ഷണിക്കുമായിരുന്നു” (Ecclesiastical History and the Martyrs of Palestine, Vol. 1. p. 194). ആദിമസഭയിൽ പ്രസംഗങ്ങളും ഉപദേശങ്ങളും നൽകുവാൻ പ്രാപ്തിയും പരിശീലനവും ഉള്ള വ്യക്തികൾ ഉണ്ടായിരുന്നു എന്നും, അവർക്കു വൈദികർ അവസരങ്ങൾ നൽകിയിരുന്നു എന്നും കാണുന്നത് ഇന്നും വളരെ പ്രോത്സാഹനമർഹിക്കുന്ന വസ്തുതയാണ്.

## 8. അയ്മേനികളുടെ ജീവിതസാക്ഷ്യം

അയ്മേനികളിൽ നിന്നു തന്നെ ധാരാളം പരിശുദ്ധന്മാരും ശുദ്ധിമതി കളും, സഹദേന്മാരും, വിശ്വാസ സമർത്ഥകരും സഭയിൽ ഉണ്ടായിരുന്ന തായി കാണുന്നുണ്ട്. ഉദാ: ബഹനാം സഹദായും സഹോദരി സാറായും, ഗീവർഗീസ് സഹദാ, മർത്തശ്മൂനി, കുറിയാക്കോസ് സഹദാ, യൂലിത്തി, മോണിക്കാ, 40 സഹദേന്മാർ, നിരവധി രക്തസാക്ഷികൾ ആദിയായവർ.

### ചോദ്യങ്ങൾ

1. ആരാധനയും വി. കുർബാനാനുഭവവും വിശ്വാസികളുടെ മാത്രം അവ കാശമായിരുന്നു എന്ന് സമർത്ഥിക്കുക.
2. സഭ മുഴുവനായുള്ള ആരാധനയിൽ ഏതെല്ലാം വിധത്തിൽ ദൈവജന പങ്കാളിത്തം പ്രകടമാക്കുന്നു?
3. വിശ്വാസികളുടെ പൂർണ്ണ പങ്കാളിത്തം സഭാജീവിതത്തിൽ ഉറപ്പുവരു ത്തുവാൻ ആദിമസഭ സ്വീകരിച്ചിരുന്ന സമീപനങ്ങൾ ഏവ? പുതിയ സമീപനങ്ങൾ നിർദ്ദേശിക്കാമോ?

## പാഠം 5

# ആദിമസഭാജീവിതം – 3
# അയ്മേനികളും സഭാഭരണവും

❑ ഭരണാധികാരം ആർക്ക്? എവിടെനിന്ന്? ❑ വൈദിക തെരഞ്ഞെടുപ്പും അയ്മേനികളും ❑ അയ്മേനികളും സഭാകൗൺസിലുകളും

### ഭരണാധികാരം ആർക്ക്? എവിടെനിന്ന്?

യേശുക്രിസ്തുവിന്റെ ശുശ്രൂഷയാണ് സഭ ലോകത്തിൽ നിർവ്വഹിക്കുന്നത്. യേശുക്രിസ്തുവിന്റെ ശുശ്രൂഷ നയിക്കാനുള്ള അധികാരം തന്റെ ശരീരമായ സഭയ്ക്ക് താൻ നൽകി. എന്നാൽ സഭയിൽ എപ്രകാരം പ്രയോഗത്തിലിരുന്നു, ആര് അധികാരം കൈകാര്യം ചെയ്തു എന്ന് പരിശോധിക്കേണ്ടത് ആവശ്യമാണ്. സഭയിൽ അപ്പോസ്തോലന്മാരെ പ്രത്യേകം അധികാരം നൽകി, സഭയെ ഭരിക്കാനായി കർത്താവ് തന്നെ പ്രത്യേകം നിയമിച്ചാക്കുന്നുണ്ട്. അപ്പോസ്തോലന്മാർക്കു ശേഷം ഭരണാധികാരികളായി എപ്പിസ്കോപ്പാ, കശ്ശീശാ, ശെമ്മാശൻ എന്നീ മൂന്നു നിലകളിലുള്ള വൈദികഗണത്തെ, വൈദികരും ജനങ്ങളും കൂടിവരുന്ന സഭ തെരഞ്ഞെടുക്കുകയും അങ്ങനെ സഭയാൽ തെരഞ്ഞെടുക്കപ്പെട്ടവരിൽ അപ്പോസ്തോലിക കൈവെപ്പിനാൽ നൽകപ്പെടുന്ന പരിശുദ്ധാത്മ നൽവരം പ്രാപിച്ചവരെ പ്രത്യേക സ്ഥലങ്ങളിൽ ഭരണച്ചുമതല നടത്തുന്നവരായി സഭയിൽ ആദിമുതലേ കാണുന്നുണ്ട്. ഇങ്ങനെ സഭയാൽ തെരഞ്ഞെടുക്കപ്പെട്ട് അപ്പോസ്തോലിക പിൻതുടർച്ചയുള്ള കൈവെപ്പു മുഖാന്തരം സഭയിൽ ഭരണകർത്താക്കളായി ദൈവത്താൽ ഉയർത്തപ്പെടുന്നവരെ സഭയിലെ അംഗങ്ങളെല്ലാവരും സ്വീകരിച്ച് അനുസരിച്ചുവരുന്ന പാരമ്പര്യമാണ് ആദിമസഭയിൽ കാണുന്നത്.

കോൺഗ്രിഗേഷണൽ (നവീകരണ) സഭക്കാർ അവകാശപ്പെടുന്നതുപോലെ അയ്മേനികളിൽ നിക്ഷിപ്തമായിരിക്കുന്ന ദൈവീകാധികാരം വൈദികർക്ക് സഭയിലെ തെരഞ്ഞെടുപ്പിലൂടെ ലഭിക്കുന്നു എന്നും, അങ്ങനെ തെരഞ്ഞെടുക്കപ്പെടുന്ന വൈദികർ നിശ്ചിതകാലത്തേയ്ക്കു മാത്രം പ്രത്യേകം നിയോഗിക്കപ്പെട്ട ചുമതലകൾ നിർവ്വഹിക്കുന്നവരായി സഭയാൽ നിയമിക്കപ്പെട്ടവരാണെന്നും കാലാവധി കഴിഞ്ഞാൽ വൈദികരെ സ്ഥാനത്തു നിന്ന് നീക്കി മറ്റൊരാളെ നിയമിക്കാൻ സഭയ്ക്ക് അധികാരമുണ്ടെന്ന് വാദിക്കുന്നത് സഭയുടെ യഥാർത്ഥ പാരമ്പര്യമനുസരിച്ച് ശരിയല്ല. പട്ടത്വനൽവരത്തെ നിഷേധിക്കുന്ന സമീപനമാണിത്.

റോമൻ കത്തോലിക്കാസഭയുടെ ചിന്താഗതി മറ്റൊരു ധ്രുവത്തിലേ

യ്ക്കാണ്. കർത്താവിന്റെ അധികാരം മുഴുവൻ വി. പത്രോസ് എന്ന ഏക വ്യക്തിയിലും അദ്ദേഹത്തിന്റെ പിൻഗാമികളിലും മാത്രം നിക്ഷിപ്തമായിരിക്കുന്നു എന്നും വി. പത്രോസിന്റെ പിൻഗാമികളാൽ നിയമിക്കപ്പെടുന്ന വൈദികസ്ഥാനികൾക്കു മാത്രമേ സഭയിലധികാരമുള്ളു എന്നും ആണ് ആ സഭയുടെ നിലപാട്. അപ്പോൾ അവൈദികർ കേവലം 'അത്മായർ' മാത്രമാകും. അതുകൊണ്ടുതന്നെ സഭയിൽ വൈദികരെ തെരഞ്ഞെടുക്കുവാനും സ്വീകരിക്കുവാനും അവൈദികർക്ക് യാതൊരു അധികാരവുമില്ല. വൈദികർ അനുഷ്ഠിക്കുന്ന കൂദാശകളിലും ആരാധനകളിലും സംബന്ധിച്ച് അനുഗ്രഹം പ്രാപിക്കുക മാത്രമേ അവൈദികർക്ക് ചെയ്യാനുള്ളു.

ഓർത്തഡോക്സ് സഭകളിൽ ആദിമ സഭയിലെന്നപോലെ അല്മേനി – വൈദിക വ്യത്യാസം വ്യക്തമാക്കാതെ പൂർണ്ണസഭയൊന്നിച്ച് വൈദിക സ്ഥാനികളെ തെരഞ്ഞെടുക്കുകയും അപ്പോസ്തോലിക പിൻതുടർച്ചയുള്ള മേൽപ്പട്ടക്കാർ കൈവെപ്പു നൽകി അധികാരപ്പെടുത്തുകയും ആ അധികാരപ്പെടുത്തൽ സ്ഥിരമായ സ്വഭാവത്തോടു കൂടിയതായി സഭ ആകമാനം സ്വീകരിക്കുകയും അപ്രകാരം സ്വീകരിക്കപ്പെട്ട വൈദികരെ സഭ ആകമാനം അനുസരിച്ച് ജീവിക്കുകയും ചെയ്യുന്നു. അസാധാരണ ഘട്ടങ്ങളിൽ മാത്രമേ ഭരണാധികാരം നിർവ്വചിച്ചു പ്രയോഗിക്കേണ്ടി വരാറുള്ളു. സാധാരണഗതിയിൽ അവൈദികരും വൈദികരുമൊന്നിച്ച് ഏകമനസ്സോടെ സഭയുടെ എല്ലാ കാര്യങ്ങളും നിർവഹിച്ചുവരുന്നു. എന്നിരുന്നാലും സഭയെ മേയിച്ചു ഭരിക്കാനുള്ള വരം 'ജനം' കൊടുക്കുന്നതല്ല. പട്ടാഭിഷേക ശുശ്രൂഷയിലെ കൈവയ്പ്പിലൂടെ ലഭിക്കുന്ന അപ്പോസ്തോലിക അധികാരം പരിശുദ്ധാത്മാവ് നൽകുന്നതാണ്. അത് പിൻവലിക്കാനോ നിരോധിക്കാനോ ജനത്തിന് അവകാശമില്ലാത്തവിധം സ്ഥിരസ്വഭാവമുള്ളതാണ്.

## വൈദിക തെരഞ്ഞെടുപ്പും അയ്മേനികളും

സഭയൊന്നിച്ചുകൂടിയാണ് വി. മത്ഥിയാസ് ശ്ലീഹായെ തെരഞ്ഞെടുത്തത് (അ. പ്ര. 1:14–26). ശ്ലീഹന്മാരുടെ നിർദ്ദേശമനുസരിച്ച് സഭയൊന്നിച്ച് തെരഞ്ഞെടുത്ത ആദ്യത്തെ ഏഴു ശെമ്മാശന്മാരെ അപ്പോസ്തോലന്മാരാണ് നിയമിക്കുന്നത് (അ. പ്ര. 6:3). സഭയാൽ തെരഞ്ഞെടുക്കപ്പെടുന്നവർക്ക് അപ്പോസ്തോലിക കൈവെപ്പിലൂടെ പ്രത്യേക ഭരണാധികാര നൽവരം അഥവാ 'പട്ടത്വം' നൽകുന്നതായി ആദിമസഭയിലും കാണുന്നുണ്ട്.

ഡിഡാക്കെയിൽ (15:1–2) ഇപ്രകാരം കാണുന്നു: 'കർത്താവിനു കൊള്ളാവുന്നവരായ മേലദ്ധ്യക്ഷന്മാരെയും സഹായികളെയും നിങ്ങൾ തന്നെ തെരഞ്ഞെടുക്കുവിൻ. .... അവരെ നിന്ദിക്കരുത്.' റോമിലെ ക്ളീമ്മീസ് കൊരിന്ത്യർക്കു എഴുതുമ്പോൾ (44:3) 'മുഴുവൻ സഭയുടേയും

സമ്മതത്തോടെ (Consent) നിയമിക്കപ്പെട്ടവർ' എന്നു വൈദികരെ വിശേഷിപ്പിക്കുന്നുണ്ട്. എന്നാൽ ആ ലേഖനത്തിൽ തന്നെ പുതുതായി സംഘടിപ്പിക്കപ്പെട്ട സഭയിൽ അപ്പോസ്തോലന്മാർ നേരിട്ടു ഭരണകർത്താക്കളെ നിയമിക്കുന്നതായി പറയുന്നുണ്ട്: 'They appointed their first converts, after testing them by the spirit' (42.4). എന്നാൽ സഭ രൂപംകൊണ്ടു കഴിഞ്ഞിടത്തെല്ലാം സഭയൊന്നിച്ച് വൈദികരെ തെരഞ്ഞെടുക്കുന്നതായിട്ടാണ് ആദിമസഭയിൽ പൊതുവായി കാണുന്നത്. റോമിലെ ഹിപ്പോലിറ്റസ് ഈ പതിവ് വ്യക്തമായി ചൂണ്ടിക്കാണിക്കുന്നു: 'Let the Bishops be ordained choosen by all the people....and when he has been proposed and found acceptable to all the people.... with the agreement of all let the Bishop lay hands on him. And all shall keep silence praying in their heart for the descent of the spirit' (Dix, Gregory, ed. The treatise on the Apostolic tradition of St. Hyppolytus of Rome, p. 2-3). സിപ്രിയനും ഇതേപ്പറ്റി പറയുന്നു. 'വൈദികരുടെ സാക്ഷ്യവും സഭയുടെ തെരഞ്ഞെടുപ്പും കൂടാതെയുള്ള പട്ടംകൊട സാധുതയുള്ളതല്ല' (Bingham, *Antiquities of Christian church*, p. 133).

സഭയൊന്നിച്ചു വൈദിക സ്ഥാനാർത്ഥികളെ തെരഞ്ഞെടുക്കുന്നു. അപ്പോസ്തോലാധികാരം പട്ടംകൊട ശുശ്രൂഷയിലൂടെ അവർക്കു നൽകപ്പെടുന്നു. സഭയാകമാനം അവരെ സ്വീകരിക്കുന്നു. വേദവിപരീതം തുടങ്ങിയ കാരണങ്ങളാൽ വൈദികരെ അവരുടെ പ്രവർത്തനങ്ങളിൽ നിന്നും മുടക്കുവാൻ സഭയ്ക്ക് അധികാരമുണ്ടെങ്കിലും അവർ മുടക്കപ്പെട്ട കാരണത്താൽ അവൈദികരായിത്തീരാത്തവിധം സ്ഥിരമായ കൗദാശിക മുദ്ര കൈവെപ്പിലൂടെ സ്വീകരിക്കുന്നുണ്ടെന്നു അപ്പോസ്തോലിക പിന്തുടർച്ച അവകാശപ്പെടുന്ന സഭകളെല്ലാം ഊന്നിപ്പറയുന്നുണ്ട്. ഓരോ വിശ്വാസിയും മുടക്കപ്പെട്ടാലും മാമോദീസയിലൂടെ ലഭിച്ച ക്രിസ്ത്യാനി എന്ന പദവി നഷ്ടപ്പെടുന്നില്ല. കർത്താവു സഭയ്ക്ക് നൽകിയ അപ്പോസ്തോലാധികാരം സഭയുള്ളിടത്തോളം കാലം സഭയുടെ ഘടനയിൽത്തന്നെ എന്നും നിലനിൽക്കുന്നു എന്നും അതു വൈദികസ്ഥാനികളിലൂടെ കൈമാറി വരുന്നു എന്നും കാണാം. കർത്താവു ദൈവത്താൽ അയയ്ക്കപ്പെട്ടതുപോലെയും, 12 അപ്പോസ്തോലന്മാർ കർത്താവിനാൽ അയയ്ക്കപ്പെട്ടതുപോലെയും, മേൽപട്ടക്കാർ അപ്പോസ്തോലന്മാരാൽ അയയ്ക്കപ്പെട്ടതുപോലെയും, പട്ടക്കാരും മേൽപട്ടക്കാരാൽ അയയ്ക്കപ്പെട്ടവരായി സഭയിൽ അപ്പോസ്തോലികമായ ദൈവികാധികാരം കൈകാര്യം ചെയ്യുവാൻ പ്രത്യേകം നിയുക്തരായിത്തീരുന്നു. എന്നാൽ വൈദികർ സഭയാൽ സഭയ്ക്കു വേണ്ടി സഭയിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ടവരാണെന്നതും പ്രത്യേകം പ്രസ്താവിക്കേണ്ടതാണ്. വിശ്വാസത്തിന്റെ സാക്ഷികളും സംരക്ഷകരും അയ്മേനികളാണ്. ആയതിനാലാണു വിശ്വാസത്തിന്റെ വക്താക്കളായി വൈദി

കരെ വിശ്വാസികളിൽ നിന്നും തെരഞ്ഞെടുക്കത്തക്കവിധം അയ്മേനികൾ യോഗ്യരായിത്തീരുന്നത്. സഭയുടെ ചരിത്രം നോക്കുമ്പോൾ സത്യവിശ്വാസത്തിനെതിരായി നിലകൊണ്ടിട്ടുള്ള യൂനോമിയസ്, അറിയൂസ്, നെസ്തോറിയോസ് തുടങ്ങിയ ബിഷപ്പന്മാരെ നീക്കം ചെയ്തു സഭയിലെ സത്യവിശ്വാസം സംരക്ഷിക്കുവാൻ അവൈദികർ വഹിച്ചിട്ടുള്ള പങ്ക് വളരെ പ്രാധാന്യമർഹിക്കുന്നുണ്ട്. വൈദിക തെരഞ്ഞെടുപ്പിൽ മാത്രമല്ല, വേദവിപരീതികളായി മുടക്കപ്പെട്ട വൈദികരെ തിരസ്കരിക്കുന്നതിലും അവരോടു നിസഹകരിച്ചു സത്യവിശ്വാസം സംരക്ഷിക്കുന്നതിലും അവൈദികർക്കു കാര്യമായ പങ്കു വഹിക്കാനുണ്ട്.

### അയ്മേനികളും സഭാ കൗൺസിലുകളും

ആദ്യത്തെ രണ്ടു സഭായോഗങ്ങളിലും അവൈദികർ പങ്കെടുക്കുന്നതായി വേദപുസ്തകത്തിൽ കാണുന്നുണ്ട്. ഒന്നാമത് വി. മത്ഥിയാസ് ശ്ലീഹായെ തെരഞ്ഞെടുക്കാൻ കൂടിയത് (അ. പ്ര. 11:14-26), രണ്ടാമതു വിശ്വാസ സംബന്ധമായി തീരുമാനം എടുക്കുന്നതിനു യറുശലേമിൽ കൂടിയത് (അ. പ്ര. 15). ഈ രണ്ടു യോഗങ്ങളിലും അവൈദികർ നിശ്ശബ്ദരായി പ്രാർത്ഥനാപൂർവ്വം പങ്കെടുക്കുകയും ശ്ലീഹന്മാരുടെ അഭിപ്രായം കേട്ടു സ്വീകരിച്ചു നടപ്പാക്കുകയുമാണ് ചെയ്യുന്നത്.

സഭയുടെ പിൽക്കാലത്തുള്ള കൗൺസിലുകളിലും ഇപ്രകാരം അവൈദികർ പങ്കെടുക്കുന്ന പതിവു തുടരുന്നതായി കാണുന്നുണ്ട്. സിപ്രിയൻ തന്റെ ഭരണരീതിയെ ഇപ്രകാരം വൈദികരോട് അറിയിക്കുന്നു: ‘I have not been able to reply myself, since from the first commencement of my episcopate I made up my mind to do nothing on my own private opinion without your councel (ഉപദേശം, ആലോചന) and without the consent (സമ്മതം) of the people’ (Cypr. Ep. 5:4, A.N.F. Vol. 5, p. 283). ഇവിടെ മൂന്നു കാര്യങ്ങൾ ശ്രദ്ധേയമാണ്. (1) തീരുമാനം എടുക്കുന്നത് ബിഷപ്പാണ്. (2) എന്നാൽ തീരുമാനിക്കുന്നതിനു മുമ്പു വൈദികരുടെ അഭിപ്രായവും ഉപദേശവും ആലോചനയും (counsel) ബിഷപ്പ് പരിഗണിച്ചിരുന്നു. (3) തീരുമാനം അവൈദികരുടെ സമ്മതത്തോടെ (consent) യാണു സഭയിൽ ബിഷപ്പു നടപ്പാക്കിയിരുന്നത്.

ആയതിനു തക്ക പരിജ്ഞാനം വൈദികർക്കും അയ്മേനികൾക്കും നൽകുന്നതിൽ ആദിമസഭ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. സഭായോഗങ്ങളിൽ ബിഷപ്പും തന്നോടുചേർന്ന വൈദികരും അയ്മേനി പ്രതിനിധികളും പങ്കെടുക്കുമായിരുന്നു. 258 ലെ കാർത്തേജ് കൗൺസിൽ, 305 ലെ Elvira കൗൺസിൽ, 325 ലെ നിഖ്യ കൗൺസിൽ, 517 ലും 529 ലും കൂടിയ കൗൺസിലുകൾ എന്നിവയിലൊക്കെ മേല്പട്ടക്കാരോടൊപ്പം വൈദികരും

അയ്മേനി പ്രതിനിധികളും സംബന്ധിച്ചിരുന്നതായി തെളിവുകളുണ്ട് (Place of the laity in the Church, London, 1918. p. 60-61).

എന്നാൽ അവൈദികർ മിക്കവാറും നിശ്ശബ്ദരായി നില്ക്കുകയോ, ആവശ്യപ്പെടുമ്പോൾ മാത്രം അഭിപ്രായങ്ങൾ പറയുകയോ ചെയ്യുന്നതായിട്ടാണു പല സന്ദർഭങ്ങളിലും കാണുന്നത്. ഒരിക്കൽ ബിഥിന്യായിലെ മേല്പട്ടക്കാർ വാലന്റീനിയൻ ചക്രവർത്തിയോടു വിശ്വാസസംബന്ധമായ കാര്യത്തിൽ തീരുമാനിക്കേണ്ടതിലേക്ക് സഭാ കൗൺസിൽ കൂടുവാൻ അനുവാദം ചോദിച്ചപ്പോൾ ആ ചക്രവർത്തി ഇപ്രകാരം മറുപടി പറഞ്ഞതായി സോസോമൻ എന്ന ചരിത്രകാരൻ രേഖപ്പെടുത്തിയിട്ടുണ്ട്. 'I am but one of the laity, and therefore no right to interfere in these transactions, let the priests to whom such matters apprertain assemble where they please' (Place of the laity...., p. 62).

വൈദികരുടെ മേൽ ശിക്ഷണനടപടികളെടുക്കുന്ന കൗൺസിലുകളിൽ അവൈദികർ പങ്കെടുക്കരുതെന്നു മാത്രമല്ല, അയ്മേനിയായ ചക്രവർത്തിക്കുപോലും വൈദികരുടെ മേൽ ശിക്ഷണകാര്യങ്ങളിൽ ഇടപെടുവാൻ സഭയുടെ ഘടനയും പാരമ്പര്യവും അനുവദിക്കുന്നില്ല എന്നും ബിഷപ്പ് അംബ്രോസ് പറയുന്നുണ്ട് (Ambrose works, Tome ii, p. 932). അതുപോലെ, വിശ്വാസകാര്യങ്ങളിൽ തീരുമാനമെടുക്കുന്നതിനോ അപ്രകാരമുള്ള സഭായോഗങ്ങളിൽ വോട്ടു രേഖപ്പെടുത്തുന്നതിനോ അയ്മേനികൾക്ക് അനുവാദമുള്ളതായി കാണുന്നില്ല.

**ചോദ്യങ്ങൾ**

1. സഭയിലെ 'ഭരണാധികാരം നടപ്പാക്കുന്നത് വൈദികരുടെ ചുമതലയായി ആദിമസഭ പരിഗണിച്ചു'. ഈ പ്രസ്താവന വിലയിരുത്തുക.
2. വൈദികരുടെ തെരഞ്ഞെടുപ്പിലും സഭാകൗൺസിലുകളിലും എന്തുമാത്രം പങ്കാളിത്തം അയ്മേനികൾക്ക് ആദിമസഭ നൽകിയിരുന്നു?
3. സഭയിലെ ഭരണാധികാരത്തെക്കുറിച്ചു റോമൻ കത്തോലിക്കാ, പ്രോട്ടസ്റ്റന്റ്, ഓർത്തഡോക്സ് എന്നീ സമീപനങ്ങൾ താരതമ്യപ്പെടുത്തി വിലയിരുത്തുക.

## പാഠം 6

# ആദിമസഭാ ജീവിതം - 4
# അയ്മേനികളോടുള്ള ശിക്ഷാനടപടികൾ

❑ വിവിധ തരത്തിലുള്ള ശിക്ഷാരീതി ❑ ആരെല്ലാം? ഏതെല്ലാം വിധത്തിൽ? ❑ പത്തു കല്പനകളോടുള്ള സമീപനം ❑ ശിക്ഷാനടപടികൾക്കു ശേഷം അനുതാപികളെ തിരിച്ചെടുക്കുന്നവിധം

### വിവിധ തരത്തിലുള്ള ശിക്ഷാരീതി

ആദിമസഭയിൽ ക്രൈസ്തവ സാക്ഷ്യത്തിനെതിരായി ജീവിക്കുന്നവരെ പ്രത്യേകം കണ്ടുപിടിച്ച് അവരെ ഗുണദോഷിക്കുകയും ശാസിക്കുകയും ചെയ്യുന്ന പതിവുണ്ടായിരുന്നതിനാൽ സഭാംഗങ്ങൾ എല്ലാവരും ഉത്തമ ജീവിതം നയിക്കുവാൻ കരുതലുള്ളവരായിരുന്നു. അയോഗ്യമായി ജീവിക്കുന്നവനെ യോഗ്യതയുള്ള സഭാംഗങ്ങളോടൊപ്പം ദൈവസന്നിധിയിൽ ആരാധിക്കുന്നതിനോ, വിശ്വാസിക്കടുത്ത അവകാശങ്ങളിൽ പങ്കുചേരുന്നതിനോ സാധിക്കാത്ത നിലയിൽ ചില നടപടികൾ ആദിമസഭയിലുണ്ടായിരുന്നത് അപ്രകാരമുള്ള വ്യക്തികളെ നഷ്ടപ്പെടുത്താനായിട്ടല്ല; അവർ മുഖാന്തരം മറ്റുള്ളവർ ദുഷിക്കാതിരിക്കാനും അവർ തന്നെ ആത്മശോധന നടത്തി സ്വയം തിരുത്തി അനുതപിച്ചു തിരിച്ചുവരുവാനുമുള്ള ഒരു അവസരം ഉണ്ടാക്കുന്നതിനായിരുന്നു. വിശ്വാസഭ്രംശം (apostacy), കൊലപാതകം (Murder), വ്യഭിചാരം (Adultery) എന്നീ മൂന്നു പാപങ്ങൾ ഏറ്റവും ഗൗരവമായി ആദിമസഭയിൽ കരുതപ്പെട്ടിരുന്നു. ഈ പാപങ്ങൾ ചെയ്യുന്നവർക്കു വളരെ കഠിനമായ പ്രായശ്ചിത്തങ്ങൾ സഭ കല്പിച്ച് സമൂഹത്തിൽ നിന്നും വേർപ്പെടുത്തി വർഷങ്ങളോളം അനുതാപകാലം നിശ്ചയിച്ച് മുടക്കി നിർത്തുമായിരുന്നു. പാപങ്ങളുടെ ഗൗരവമനുസരിച്ച് പ്രായശ്ചിത്തത്തിന്റെ കാലാവധി കുറഞ്ഞിരിക്കും. ഏതായാലും യഥാർത്ഥ അനുതാപത്തിലേക്ക് വന്നു എന്ന് സഭയ്ക്ക് ബോധ്യമായാൽ മാത്രമേ അവരെ സഭയിൽ പൂർണ്ണ പങ്കാളിത്തത്തിലേക്ക് തിരിച്ചെടുത്തിരുന്നുള്ളു. സഭയുടെ ശിക്ഷണ നടപടികൾക്ക് വിധേയപ്പെടാതെ മാറി ചെറുത്തുനിൽക്കുന്നവരെ സഭയുടെ ജീവിതവുമായി ബന്ധിപ്പിക്കാതെ മാറ്റിനിർത്തിയിരുന്നത് സത്യവിശ്വാസത്തിൽ ജീവിക്കുന്നവരുടെ ആത്മീയ വളർച്ചയെ ലക്ഷ്യമാക്കിയാണ്. മാമോദീസായിലൂടെ ലഭിച്ച നല്വരം ഇപ്രകാരം നഷ്ടപ്പെടുകയില്ലെങ്കിലും മാമോദീസാ ഏറ്റവർക്ക് സഭയിലുള്ള അധികാര അവകാശങ്ങൾ മുടക്കപ്പെട്ടവർക്ക് ലഭിക്കുന്നില്ല.

പ്രാരംഭദശയിൽ ഇപ്രകാരമുള്ള ശിക്ഷാനടപടികൾ ആത്മീയ തലത്തിൽ മാത്രമേ പ്രയോഗിക്കാറുള്ളു. സഭയിലെ മുടക്കു മൂലം ലൗകിക

കാര്യങ്ങളിലുള്ള അവകാശങ്ങൾ നഷ്ടപ്പെടാറില്ല എങ്കിൽ തന്നെയും സാമൂഹ്യമായി ഒറ്റപ്പെട്ടവനായി കഴിയേണ്ടി വരാറുണ്ട്.

ശിക്ഷാനടപടികളുടെ വിവിധരീതികൾ പരിശോധിക്കുമ്പോൾ ഒരുവൻ കുറ്റക്കാരനാണെന്നു കണ്ടാൽ പ്രാഥമികമായി ഗുണദോഷിക്കാറുണ്ട്. കുറ്റം സഭയിൽ പരസ്യമായി ഏറ്റുപറയുന്നത്, മറ്റുള്ളവരാൽ ആരോപിക്കപ്പെടുന്നതോ ആകാം. കുറ്റം ചെയ്യുന്ന ആൾക്ക് പാപബോധം അഥവാ അനുതാപം വേണ്ടത്ര ആയിട്ടില്ലെന്ന് സഭയ്ക്ക് ബോധ്യമായാൽ അനുതാപകാലം നിശ്ചയിച്ച് വി. കുർബാന അനുഭവത്തിൽ നിന്നും മാറ്റി നിർത്തും. അനുതാപകാലം കഴിഞ്ഞിട്ട് ആ വ്യക്തി പശ്ചാത്തപിച്ച് തിരിച്ചുവരാതെ തന്റെ തെറ്റിൽ തന്നെ തുടരുകയാണെങ്കിൽ, അയാളെ സഭയിൽ നിന്നു തന്നെ നീക്കം ചെയ്യുകയും സഭയാൽ ശപിക്കപ്പെട്ടവനായി പ്രഖ്യാപിക്കുകയും വിശ്വാസികളേവരും ആ വ്യക്തിയുമായുള്ള എല്ലാവിധ ബന്ധങ്ങളിൽനിന്ന് വേർപെട്ടിരിക്കുകയും അപ്രകാരം നീക്കപ്പെട്ടവരെക്കുറിച്ചു മറ്റു പ്രാദേശിക സഭകളെ അറിയിക്കുകയും ഒരു സഭയാൽ നീക്കപ്പെട്ടവനെ മറ്റ് എല്ലാ സഭകളും തിരസ്കരിക്കുകയും അവനുമായുള്ള എല്ലാ ഇടപാടുകളും സംഭാഷണങ്ങളും ക്രിസ്ത്യാനികൾ എല്ലാം നിർത്തിവയ്ക്കുകയും അവനിൽ നിന്ന് സംഭാവനകളും കാഴ്ചകളും സ്വീകരിക്കാതിരിക്കുകയും അവന്റെ മരണശേഷം അവന്റെ ഓർമ്മ നടത്താതിരിക്കുകയും അവന്റെ സംസാരങ്ങളോ എഴുത്തുകളോ പ്രസിദ്ധീകരണങ്ങളോ തിരസ്കരിക്കുകയും വേദവിപരീതികളെങ്കിൽ പ്രസിദ്ധീകരണങ്ങൾ ചുട്ടുകരിക്കുകയും ചെയ്യുന്ന രീതികൾ ആദിമസഭയിൽ കാണുന്നു.

### ആരെല്ലാം? ഏതെല്ലാം വിധത്തിൽ?

സ്ത്രീപുരുഷ ഭേദമില്ലാതെ ധനിക - ദാരിദ്ര്യ വ്യത്യാസമില്ലാതെ യജമാനനെന്നോ ദാസനെന്നോ നോക്കാതെ, എപ്പിസ്കോപ്പാ എന്നോ ശെമ്മാശനെന്നോ വൈദികനെന്നോ അവൈദികനെന്നോ പരിഗണിക്കാതെ, രാജാവായാലും ന്യായാധിപനായാലും സഭയുടെ ശിക്ഷാനടപടികൾ എല്ലാവർക്കും ബാധകമായി നടപ്പാക്കിയിരുന്നു. ജയിലിൽ കിടന്നിരുന്ന സഹദാമാരുടെ കത്തുകളുമായി വരുന്നവർക്ക് ശിക്ഷാകാലയളവിൽ ചില ഇളവുകൾ ചെയ്തുകൊടുത്തിരുന്നു.

എന്നാൽ ഏതൊരു വ്യക്തിയേയും വിളിച്ചു ചോദ്യം ചെയ്ത് അയാൾക്ക് പറയാനുള്ളത് കേട്ടശേഷം തൃപ്തികരമായ നിലയിൽ അനുതാപലക്ഷണമുള്ളതായി എപ്പിസ്കോപ്പായ്ക്കു ബോധ്യപ്പെടുന്നില്ലെങ്കിൽ മാത്രമേ ശിക്ഷാനടപടികളിലേക്ക് കടക്കാറുള്ളു. പ്രായശ്ചിത്തകാലം കഴിഞ്ഞു യഥാർത്ഥ അനുതാപത്തിലേക്ക് തിരിച്ചുവരുന്നവരുടെയും അനുതാപം ശോധന ചെയ്ത് അവരെ സഭയിലെ പൂർണ്ണ പങ്കാളിത്തത്തിലേക്ക്

വീണ്ടും പ്രവേശിക്കാൻ അനുവദിക്കുന്നതിനുള്ള അധികാരം എപ്പിസ്കോപ്പായ്ക്കു മാത്രമേ ആദിമസഭയിൽ കാണുന്നുള്ളു. പാപികളുടെ പാപം കേൾക്കുന്നതിനും അവർക്കു പ്രായശ്ചിത്തം നിശ്ചയിക്കുന്നതിനും കശ്ശീശന്മാർക്ക് അനുവാദമുണ്ടായിരുന്നെങ്കിലും പാപമോചനം നല്കി സഭയിലേക്ക് പ്രവേശിപ്പിക്കാനുള്ള അധികാരം പില്ക്കാലത്തു മാത്രമേ അവർക്ക് സിദ്ധിച്ചുള്ളു. നിയമപരമായി ബോധ്യപ്പെട്ടെങ്കിലോ വിശ്വസനീയരായ സാക്ഷികളുണ്ടെങ്കിലോ സ്വയമായി കുറ്റം ചെയ്തതായി സമ്മതിച്ചെങ്കിലോ മാത്രമേ ശിക്ഷണനടപടികൾ എടുത്തിരുന്നുള്ളു. പ്രായപൂർത്തിയാകാത്തവരുടേയോ കുട്ടികളുടെയോ മേൽ സാധാരണയായി നടപടികൾ എടുത്തിരുന്നില്ല. വ്യക്തിപരമായ വൈരാഗ്യം തീർക്കാനായോ മറ്റുള്ളവരുടെ നിർബന്ധത്താലോ അറിയാതെ ചെയ്ത തെറ്റിനെതിരായോ കഠിനമായ ശിക്ഷാനടപടി എപ്പിസ്കോപ്പാ എടുക്കാറില്ല.

## പത്തു കല്പനകളോടുള്ള സമീപനം

1. വിഗ്രഹാരാധന, വിഗ്രഹങ്ങൾക്കു ധൂപം അർപ്പിക്കുക, വിഗ്രഹാരാധകർക്ക് സംഭാവന നൽകുക, അവരുടെ ഉത്സവങ്ങളിൽ പങ്കെടുക്കുക, കുതിരപ്പന്തയക്കാർ, നടീനടന്മാർ, സർക്കസ് തീയേറ്ററുകളിൽ പോകുന്നവർ, വിഗ്രഹങ്ങൾ നിർമ്മിക്കുന്നവർ, പുറജാതിക്കാരുടെ അമ്പലങ്ങൾ പണിയുന്നവർ, വിഗ്രഹ പൂജാവസ്തുക്കൾ വില്ക്കുന്നവർ എന്നിവരെല്ലാം ഒന്നാം കല്പന ലംഘനക്കാരായി കരുതപ്പെട്ടു ശിക്ഷിക്കപ്പെട്ടിരുന്നു.

2. മന്ത്രവാദം, ജ്യോതിഷം, ലക്ഷണം പറയൽ, ശകുനം, രാഹുകാലം എന്നിവ നോക്കൽ, കവടി നിരത്തൽ, ക്ഷുദ്രപ്രയോഗം, ആഭിചാരം, ഭൂതസേവ, സൃഷ്ടികളിൽ ദൈവത്വം കല്പിച്ചു രോഗശാന്തി തുടങ്ങിയ ഉദ്ദിഷ്ടകാര്യസാദ്ധ്യം നേടൽ, വിശുദ്ധന്മാരെ ദൈവത്തിന്റെ സ്ഥാനത്ത് പ്രതിഷ്ഠിച്ച് ആരാധിക്കൽ, പിശാചുസേവ നടത്തി അത്ഭുതങ്ങൾ കാണിക്കൽ എന്നീ കാര്യങ്ങളിൽ വിശ്വസിക്കുന്നവരും അപ്രകാരമുള്ളവ സ്വീകരിക്കുകയും ആചരിക്കുകയും ചെയ്യുന്നവരും രണ്ടാമത്തെ കല്പന ലംഘിക്കുന്നവരായി ആദിമസഭ പരിഗണിച്ചു ശിക്ഷകൾ നൽകിയിരുന്നു.

അതുപോലെ സത്യവിശ്വാസം ഉപേക്ഷിച്ചു മറ്റു വിശ്വാസങ്ങൾ സ്വീകരിക്കുന്നവരേയും, ഭിന്നതയുണ്ടാക്കുന്നവരേയും, വേദവിപരീതികളെയും, ദേവാലയത്തെ അശുദ്ധമാക്കുന്നവരേയും, ആത്മീയ നൽവരങ്ങൾ ഉപയോഗിച്ചു ലാഭമുണ്ടാക്കുന്ന ശീമോന്യ പാപം ചെയ്യുന്നവരേയും സഭ കുറ്റക്കാരായി പരിഗണിച്ചു ശിക്ഷ നൽകിവന്നു.

3. ദൈവദൂഷണം, വിശ്വാസത്യാഗം, കള്ളയാണകൾ, ദൈവനാമത്തിലാണയിടൽ, കള്ളസത്യം ബോധിപ്പിക്കൽ, ഉടമ്പടി ലംഘനം എന്നിവ

യെല്ലാം മൂന്നാം കല്പന ലംഘനമായി പരിഗണിച്ചു ശിക്ഷിക്കപ്പെടാവുന്ന കുറ്റങ്ങളായിരുന്നു.

4. ഞായറാഴ്ചകളിലും വിശുദ്ധ ദിവസങ്ങളിലും വിശുദ്ധ ആരാധനയിൽ സംബന്ധിച്ചു വിശുദ്ധ കുർബാന അനുഭവിക്കാതിരിക്കുക, ഭാഗികമായി മാത്രം സംബന്ധിക്കുക, അലക്ഷ്യമായി കർത്തൃദിനത്തിൽ പെരുമാറുക, പെരുന്നാൾ (ഞായറാഴ്ച, മാറാനായ പെരുന്നാൾ) ദിവസങ്ങളിൽ ഉപവസിക്കുക, തിയേറ്ററുകളിലും കാഴ്ചസ്ഥലങ്ങളിലും പോകുക എന്നിവയെല്ലാം നാലാം കല്പനയുടെ ലംഘനമായി കരുതപ്പെട്ടിരുന്നു.

5. കുട്ടികൾക്കു മാതാപിതാക്കളോടും, ദാസന്മാർക്കു യജമാനന്മാരോടുമുള്ള അനുസരണം, വിധേയത്വം എന്നിവ കാണിക്കാതിരിക്കുക, മതത്തിന്റെ പേരിലായാൽപ്പോലും മാതാപിതാക്കളെ സംരക്ഷിക്കാതിരിക്കുക, മാതാപിതാക്കളുടെ സമ്മതമില്ലാതെ വിവാഹം കഴിക്കുക, രാജാക്കന്മാരെ ആരാധിക്കാതിരിക്കുക, രാജദ്രോഹപരമായ കാര്യങ്ങളിലിടപെടുക, സഭയുടെ നിയമങ്ങളെ ധിക്കരിച്ചു പ്രവർത്തിക്കുക എന്നിവയെല്ലാം അഞ്ചാമത്തെ കല്പനാ ലംഘനത്തിന്റെ പരിധിയിൽപ്പെടും.

6. കൊലപാതകം ഏറ്റവും ഗൗരവമായ പാപമായി കണക്കാക്കുകയും അതിനു തീരെ മോചനം കൊടുക്കരുതെന്ന് ചിലർ വാദിക്കുകയും ചെയ്തു. എന്നാൽ സത്യ അനുതാപത്തിന് അവസരം കൊടുക്കേണ്ടതാണ് എന്ന് സഭ പിന്നീട് നിശ്ചയിച്ച് അനേകവർഷങ്ങൾ അനുതാപകാലമായി ഏർപ്പെടുത്തി. ഗർഭം അലസിപ്പിക്കുന്നതും കൊലപാതകക്കുറ്റമായി പരിഗണിച്ചിരുന്നു. നരബലി, പിതൃഹത്യ, ശിശുഹത്യ, ആത്മഹത്യാശ്രമം, അംഗവിഛേദനം എന്നിവ നടത്തുന്നവർ, കൊലപാതകികൾക്കനുകൂലമായി വാദിക്കുന്നവർ, സാക്ഷി പറയുന്നവർ, പീഡനകാലത്ത് വിശ്വാസികളെ ഒറ്റിക്കൊടുക്കുന്നവർ, കൊലപാതകം ചെയ്യിക്കുന്നവർ, പ്രേരിപ്പിച്ചവർ, പട്ടിണി മൂലം ചാകുന്നവരെ സഹായിക്കാത്തവർ, വൈരാഗ്യവും കോപവും വഴക്കും മനസ്സിൽ വച്ച് പ്രവർത്തിക്കുന്നവർ തുടങ്ങിയവരെല്ലാം ആറാം കല്പന ലംഘനക്കാരായി ആദിമസഭയിൽ ശിക്ഷിക്കപ്പെടുവാൻ അർഹരായിരുന്നു.

7. അവിവാഹിതർ തമ്മിലുള്ള ലൈംഗികബന്ധം (Fornication), വ്യഭിചാരം (Adultery), അരുതാത്തവർ തമ്മിലുള്ള വിവാഹം, ബഹുഭാര്യാത്വം, വെപ്പാട്ടി സമ്പ്രദായം, നിയമവിധേയമല്ലാത്ത വിവാഹമോചനം, അതിനുശേഷമുള്ള വിവാഹം, വേശ്യാവൃത്തി, അശ്ലീല ഗ്രന്ഥങ്ങൾ, പടങ്ങൾ എന്നിവ ഉപയോഗിക്കൽ, പൊതുകുളി സ്ഥലങ്ങളിൽ സ്ത്രീ പുരുഷന്മാർ കുളിക്കൽ, നഗ്നനൃത്തങ്ങൾ, അശ്ലീല സംസാരങ്ങൾ, നഗ്നത കാണിക്കുന്ന വസ്ത്രധാരണം എന്നിവയെല്ലാം ഏഴാം കല്പന ലംഘനമായി കണക്കാക്കിയിരുന്നു.

8. മോഷണം, ചതിവ്, വഞ്ചന, മോഷണവസ്തു വാങ്ങൽ, മോഷ്ടാക്കളെ ഒളിപ്പിക്കൽ, കളഞ്ഞുകിട്ടിയവ യഥാർത്ഥ ഉടമസ്ഥന് കൊടുക്കാതിരിക്കൽ, കടം വീട്ടാതിരിക്കൽ, ഉടമ്പടി വ്യവസ്ഥകൾ പാലിക്കാതിരിക്കൽ, അതിർത്തി മാറ്റൽ, പരപീഡനം, കൈക്കൂലി വാങ്ങലും കൊടുക്കലും, അമിതപലിശ വാങ്ങൽ, ഭീഷണിപ്പെടുത്തൽ, കളിപ്പിക്കൽ, അപവാദം, ഏഷണി, മുഖസ്തുതി, വിശ്വാസവഞ്ചന തുടങ്ങിയവയെല്ലാം എട്ടാം കല്പനയുടെ ലംഘനമായി കണക്കാക്കപ്പെട്ടിരുന്നു.

9. കള്ളസാക്ഷ്യം പറയുക, അപമാനപ്പെടുത്തുക, നിന്ദിക്കുക, കുശുകുശുക്കുക, കുതികാൽ വെട്ടുക, ഭത്സിക്കുക, ശകാരിക്കുക, അസഭ്യം പറയുക, രഹസ്യം വെളിപ്പെടുത്തുക എന്നിവയെല്ലാം ഒമ്പതാം കല്പന ലംഘനമായി കരുതി ശിക്ഷകൾ നൽകപ്പെട്ടിരുന്നു.

10. അസൂയ, അഹങ്കാരം, അത്യാഗ്രഹം, വ്യഥാഭിമാനം (പൊങ്ങച്ചം), ദ്രവ്യാഗ്രഹം എന്നിവയെല്ലാം പത്താം കല്പന ലംഘനമായി പരിഗണിച്ച് ശിക്ഷിക്കപ്പെട്ടിരുന്നു.

## ശിക്ഷാനടപടികൾക്കു ശേഷം അനുതാപികളെ തിരിച്ചെടുക്കുന്നവിധം

വി. മാമോദീസാ, വി. കുർബാന എന്നീ കൂദാശകളിലൂടെ പാപമോചനം പ്രാപിച്ച് ജീവിക്കുന്നവർക്ക് തെറ്റിപ്പോകുന്ന സന്ദർഭങ്ങളിൽ സഭയിൽ നിന്നും മുടക്കപ്പെടുകയും അനുതപിച്ചു, പ്രായശ്ചിത്തം കഴിഞ്ഞ് തിരിച്ചുവരുമ്പോൾ പ്രത്യേകം കൈവെച്ച് പ്രാർത്ഥിച്ച് അനുവാദം നൽകി സഭയുടെ പൂർണ്ണ പങ്കാളികളായിത്തീർക്കുകയും ചെയ്യുന്ന പതിവ് പ്രാരംഭ കാലം മുതൽതന്നെ കാണുന്നുണ്ട്.

യഥാർത്ഥ അനുതാപമില്ലാതെ ആർക്കും തന്നെ പാപമോചനം കൊടുക്കുമായിരുന്നില്ല. അനുതാപികൾ പല ഘട്ടങ്ങളിലൂടെ കടന്നുപോകേണ്ടതുണ്ടായിരുന്നു. ചാക്കുധരിച്ച് പരസ്യമായി മദ്ബഹായുടെ താഴെ നില്ക്കുക, ചിലപ്പോൾ എല്ലാവരും കാണത്തക്കവിധം മുട്ടുകുത്തി നില്ക്കുകയോ നിലത്ത് സാഷ്ടാംഗപ്രണാമം നടത്തി പ്രാർത്ഥിക്കുകയോ ചെയ്യണമായിരുന്നു. ആരാധനയിൽ സംബന്ധിക്കാതെ ഉപവസിച്ചും വിലപിച്ചും കുറെക്കാലം കഴിയണമായിരുന്നു. പിന്നീട് ദേവാലയ വാതിൽക്കൽനിന്ന് 'എനിക്കു വേണ്ടി പ്രാർത്ഥിക്കണമെ' എന്ന് വിശ്വാസികളോട് അപേക്ഷിക്കുമായിരുന്നു. ആരാധനയുടെ പ്രഥമഭാഗമായ സ്നാനാർത്ഥികൾക്ക് വേണ്ടിയുള്ള ഭാഗം തീരുന്നതുവരെ മാത്രമേ ആരാധനയിൽ സംബന്ധിക്കാവൂ. അനുതാപകാലം കഴിഞ്ഞ് കശ്ശീശയുടെ അടുക്കൽ പോയി തന്റെ അനുതാപം അറിയിക്കുകയും കശ്ശീശായ്ക്ക് അനുതാപം യഥാർത്ഥമാണെന്ന് ബോദ്ധ്യമായാൽ എപ്പിസ്കോപ്പായോട് പാപമോചനം നൽകാൻ

ശുപാർശ ചെയ്യുകയും, എപ്പിസ്കോപ്പാ അനുതാപിയുടെ തലയിൽ കൈ വെച്ച് പ്രത്യേകം സ്വീകരിക്കുകയും ചെയ്യുന്നു. യഥാർത്ഥ അനുതാപമി ല്ലാതെ വരുന്നവരെ വീണ്ടും പ്രായശ്ചിത്തകാലം നിശ്ചയിച്ച് തിരിച്ച യയ്ക്കുന്ന പതിവും കാണുന്നുണ്ട്. ഏതായാലും സഭയിലെ ശിക്ഷണനട പടികളെല്ലാം തെറ്റിപ്പോകുന്നവരെ തിരുത്താനും മറ്റുള്ളവർ തെറ്റിപ്പോ കാതെ സൂക്ഷിക്കുന്നതിനുമായിട്ടുള്ളതാണ്.

### ചോദ്യങ്ങൾ

1. ആദിമസഭയിലെ ശിക്ഷണനടപടികൾ ഏതെല്ലാം രീതിയിലായിരുന്നു എന്നു പരിശോധിക്കുക?
2. പത്തു കല്പനകളുടെ അർത്ഥവ്യാപ്തി ആദിമസഭ മനസിലാക്കിയ തെങ്ങനെ?
3. സഭയിൽ കുറ്റക്കാരെ വേർതിരിച്ചു നിർത്തുന്നതും അനുതപിച്ചു വരു ന്നവരെ സ്വീകരിക്കുന്നതും സഭയുടെ പുരോഗതിക്ക് എത്രമാത്രം അനി വാര്യമാണെന്നു വിവരിക്കുക?

# യൂണിറ്റ് 3

# ദൈവജന പങ്കാളിത്തം: മലങ്കര ഓർത്തഡോക്സ് സഭയിൽ

## പാഠം 1

## ദൈവജന പങ്കാളിത്തം: ചില ഓർത്തഡോക്സ് തത്വങ്ങൾ

❑ ആമുഖം ❑ സഭയാണ് 'ദൈവജനം' ❑ പൊതു പൗരോഹിത്യം മാമോദീസയിലൂടെ ❑ വിശുദ്ധ കുർബാനാനുഷ്ഠാനം കേന്ദ്രബിന്ദു ❑ പ്രത്യേക പൗരോഹിത്യത്തിന്റെ പ്രസക്തി ❑ അപ്രമാദിത്വവും പരമാധികാരവും സഭയ്ക്കു മാത്രം ❑ സ്വയംഭരണാവകാശവും ദേശീയ സ്വഭാവവും

### ആമുഖം

വേദപുസ്തകാടിസ്ഥാനത്തിലും ആദിമസഭയിലെ ജീവിതരീതിയിലും ദൈവജനപങ്കാളിത്തം സംബന്ധിച്ച വിവിധ വശങ്ങൾ നാം കണ്ടു. സഭയുടെ പിന്നീടുള്ള വളർച്ചയിൽ ഓർത്തഡോക്സ്, റോമൻ കത്തോലിക്കാ, പ്രോട്ടസ്റ്റന്റ് എന്നിങ്ങനെ മൂന്നു പാരമ്പര്യങ്ങൾ ഉണ്ടായതായി നമുക്കറിയാം. അതിൽ ഓർത്തഡോക്സ് സഭകളാണ് യഥാർത്ഥ ക്രിസ്തീയ പാരമ്പര്യം കുറെയെങ്കിലും കാത്തുസൂക്ഷിക്കുന്നതെന്ന് ഈ പാഠത്തിലൂടെ വ്യക്തമാകും. നേരത്തെ അവതരിപ്പിച്ച പല പാരമ്പര്യങ്ങളും ഓർത്തഡോക്സ് സഭയുടെ പാരമ്പര്യങ്ങളായി തുടർന്നുവരുന്നതിനാൽ അവ വീണ്ടും എടുത്തുപറയുന്നു എന്നു മാത്രം. നവീകരണ പ്രസ്ഥാനം ഓർത്തഡോക്സ് സഭകളിൽ നിന്നല്ല കത്തോലിക്കാസഭയിൽ നിന്നാണ് ഉടലെടുത്തത് എന്ന വസ്തുത പരിഗണിക്കുമ്പോൾ ഓർത്തഡോക്സ് സഭകളിൽ അവൈദികർ പ്രതിഷേധിക്കത്തക്കവിധത്തിലുള്ള സാഹചര്യങ്ങളില്ലായിരുന്നെന്നു മാത്രമല്ല പുരോഹിതർ, അല്മായർ എന്ന വേർതിരിവു തന്നെ വ്യക്തമായിരുന്നില്ല എന്നും കാണാവുന്നതാണ്. ആദിമസഭ പാലിച്ചു പോന്നിരുന്ന മുഴുവൻ സഭയുടെ പൂർണത എന്ന തത്ത്വം കുറെയൊക്കെ പാലിച്ചുവന്നത് ഓർത്തഡോക്സ് സഭകളിലാണെന്നു കാണാൻ പ്രയാസമില്ല. ഹൈറാർക്കിയിൽ മാത്രം സഭയുടെ പൂർണത ദർശിച്ച റോമൻ കത്തോലിക്കർക്ക് ഒരു തിരിച്ചടിയായിട്ടാണ് അവൈദികർ മാത്രമായാലും സഭയുടെ പൂർണതയുണ്ടെന്ന സ്വതന്ത്രചിന്താവാദികൾ നവീകരണ

പ്രസ്ഥാനം കൊണ്ടുവന്നത്. ഈ പൗരോഹിത്യ മേധാവിത്വപ്രവണതയും അവൈദിക മേധാവിത്വപ്രവണതയും ഒരു പരിധി വരെ ഓർത്തഡോക്സ് സഭകളെയും സ്വാധീനിച്ചിട്ടുണ്ടെന്നുള്ളത് സത്യമാണ്. റോമൻ കത്തോലിക്കാ സഭയിലെ ഹൈറാർക്കിയെ അനുകരിച്ചു പൗരോഹിത്യവൃന്ദം സഭയെ ഭരിക്കാൻ ശ്രമിക്കുമ്പോൾ നവീകരണപ്രസ്ഥാനത്തിന്റെ ചിന്താധാരകളിൽപ്പെട്ട് അവൈദിക സംഘടനയിലൂടെ സഭാഭരണത്തിൽ പ്രതിഷേധിക്കാൻ ശ്രമിക്കുന്ന അല്മായ പ്രവണതകളും ഓർത്തഡോക്സ് സഭകളിൽ ആശയക്കുഴപ്പങ്ങൾ ഉണ്ടാക്കിയിട്ടുണ്ട്. എന്നാൽ യഥാർത്ഥ ഓർത്തഡോക്സ് തത്ത്വങ്ങൾ വേദശാസ്ത്രാടിസ്ഥാനത്തിലും സഭാചരിത്രാടിസ്ഥാനത്തിലും വിലയിരുത്തി മനസ്സിലാക്കാൻ സാധിക്കുന്ന പക്ഷം ഇന്നു വിവിധ സഭാപാരമ്പര്യങ്ങളിൽ നിലനില്ക്കുന്ന പല വടംവലികളും അവസാനിപ്പിക്കാൻ പ്രയാസം വരികയില്ല. ആയതിനാൽ ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ ദൈവജന പങ്കാളിത്തത്തിന്റെ സമതുലനാവസ്ഥ എപ്രകാരം പാലിക്കപ്പെടുന്നു എന്നു നമുക്ക് ചുരുക്കമായി പരിശോധിക്കാം. താഴെ പറയുന്ന ഘടകങ്ങൾ ഓർത്തഡോക്സ് സഭകളുടെ പ്രത്യേകതകളായി കണക്കാക്കാം. ഇവയെല്ലാം തന്നെ ആദിമസഭയുടെ പാരമ്പര്യങ്ങളുടെ പിൻതുടർച്ചയോ ആവർത്തനമോ ആയി കാണാവുന്നതാണ്.

### 1. സഭയാണ് 'ദൈവജനം'

സഭ മുഴുവനും കൂടുന്നതാണ് ദൈവത്താൽ വിളിക്കപ്പെട്ടവർ (Ecclesia) അഥവാ 'ദൈവജനം' ആയിത്തീരുന്നത്. അതുതന്നെയാണ് ദൈവത്തിന്റെ അവകാശവും (Cleros). വൈദികരും (Clergy) അവൈദികരും (Laity) ദൈവജനത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ഘടകങ്ങളാണ്. വൈദികർ മാത്രമായോ, അവൈദികർ മാത്രമായോ സഭയുടെ ഒരു കാര്യവും നിർവഹിക്കാൻ ഓർത്തഡോക്സ് പാരമ്പര്യം അനുവദിക്കുന്നില്ല. ആരാധനയിലും സേവനത്തിലും ഭരണത്തിലുമൊക്കെ സഭയിലെ എല്ലാവരും അവരവരുടെ നിലകളിൽ പൂർണമായി സഹകരിക്കേണ്ടിയിരിക്കുന്നു. രാജകീയ പ്രൗഢിയിലുള്ള 'ഭരണക്രമങ്ങളും', 'ആത്മീകർ – ലൗകികർ' എന്ന തരംതിരിവും നാലാം നൂറ്റാണ്ടിനു ശേഷം സഭയിൽ കയറിക്കൂടിയത് ഇന്നും ഓർത്തഡോക്സ് സഭയിൽ കുറെയൊക്കെ നിലനിൽക്കുന്നുണ്ട്. 'അല്മായർ' എന്ന പദം തന്നെ കുറെപ്പേരെ ലൗകികരായി മാറ്റിനിർത്താനുള്ള പ്രവണതയിൽ നിന്നുണ്ടായതാണ് (ഒൽമൊ എന്ന സുറിയാനി പദത്തിന് 'ലോകം' എന്നാണർത്ഥം). നാലാം നൂറ്റാണ്ടിൽ സന്യാസജീവിതം നയിക്കാത്തവരെ ഉദ്ദേശിച്ചാണ് ഈ പദം പ്രചാരത്തിൽ വന്നത്. ഓർത്തഡോക്സ് സഭകളിൽ വൈദികർ – അവൈദികർ എന്ന പ്രയോഗം പ്രസക്തമാകുന്നില്ല. സഭകളിൽ  വൈദികർ – അവൈദികർ എന്ന ബാഹ്യവിഭജനം കാണുന്നു

ണ്ടെങ്കിലും അവർക്കു പ്രത്യേകം പ്രത്യേകമായി യാതൊരു ദൗത്യവും സഭയിൽ നിർവ്വഹിക്കാനില്ല. ദൈവജനമായ സഭയുടെ പൊതുവായ ദൗത്യത്തിൽ, ജീവിതത്തിൽ, ഓരോരുത്തരും അവരവരുടെ ചുമതലകളിൽ പ്രവൃത്തിക്കുന്നു. വൈദികരില്ലാതെ സഭയില്ലാത്തതുപോലെ അവൈദികരില്ലാതെയും സഭയില്ല. വൈദികരും അവൈദികരുമൊന്നിച്ചു വി. കുർബാനയ്ക്കു കൂടിവരുന്നതിലാണു സഭയുടെ പൂർണതയുൾക്കൊള്ളുന്നതെന്ന് ഓർത്തഡോക്സ് സഭകൾ പഠിപ്പിക്കുന്നു. ദൈവജനത്തിന്റെ അവിഭാജ്യ ഘടകങ്ങളാണ് വൈദികരും അവൈദികരും. ഇരുകൂട്ടരും സഭയുടെ ഒരേ ലക്ഷ്യത്തിലേക്കു അവരവരുടെ നിലകളിൽ ഒത്തൊരുമിച്ച് പ്രവർത്തിക്കുന്നു. ഈ ഒരുമയാണു സഭയുടെ വളർച്ചയ്ക്ക് അടിസ്ഥാനം.

## 2. പൊതു പൗരോഹിത്യം മാമോദീസയിലൂടെ

കർത്താവിന്റെ പൗരോഹിത്യത്തിലും പ്രവാചകത്വത്തിലും രാജത്വത്തിലും മാമോദീസാ വഴി ഓരോ സഭാംഗവും പങ്കുചേരുന്നു. വി. മൂറോൻ വഴിയായി മുദ്രവച്ച് ഉറപ്പിക്കപ്പെടുന്നു. വി. കുർബാനാനുഭവം വഴി പൂർത്തീകരിക്കപ്പെടുന്നു. സഭയിലെ പ്രത്യേക പൗരോഹിത്യത്തിന്റെ അടിസ്ഥാനവും ഈ പൊതു പൗരോഹിത്യത്തിലുള്ള പങ്കുചേരലാണ്. കർത്താവിന്റെ ദൗത്യം നിറവേറ്റുവാൻ വിളിക്കപ്പെട്ടിരിക്കുന്ന സഭയുടെ പൊതു ചുമതലകളിൽ സംബന്ധിക്കുവാൻ ഈ പൊതു പൗരോഹിത്യം എല്ലാ സഭാംഗങ്ങളെയും ചുമതലപ്പെടുത്തുന്നു. ആ ദൗത്യത്തിൽ നിന്ന് മാറി നിൽക്കാൻ ഒരു സഭാംഗത്തിനും പാടുള്ളതല്ല. സഭയിലെ ആരാധനാക്രമങ്ങളിലെല്ലാം വിശ്വാസികൾ സജീവമായി പങ്കെടുക്കുന്നത് കാണികളായിട്ടല്ല, സഹകാർമ്മികരായിട്ടാണ്. കാരണം എല്ലാവരും ഒത്തൊരുമിച്ചാണ് ആരാധിക്കുന്നത്.

## 3. വിശുദ്ധ കുർബാനാനുഷ്ഠാനം കേന്ദ്രബിന്ദു

വി. കുർബാനാനുഷ്ഠാനത്തിന് ഒരുക്കത്തോടെ ജീവിച്ച് കൂടിവരുന്ന സമൂഹമാണ് യഥാർത്ഥ സഭയായി പരിഗണിക്കപ്പെടുന്നത്. കൂടിവരുന്നവർ വി. കുർബാനാനുഭവത്തിന് തയ്യാറായി വരികയും, തങ്ങളുടെ പൗരോഹിത്യ നൽവരം വി. കുർബാനാനുഭവത്തിലൂടെ പ്രയോജനപ്പെടുത്തുകയും ചെയ്യേണ്ടിയിരിക്കുന്നു. ഓർത്തഡോക്സ് സഭകളിൽ പട്ടക്കാരൻ തനിയെ അല്ല വി. കുർബാന അർപ്പിക്കുന്നത്. "ഈ ബലി നിനക്ക് അർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണെ"മെന്നാണ് പട്ടക്കാരൻ ജനങ്ങളുടെ പ്രതിനിധിയായി ദൈവമുമ്പാകെ പ്രാർത്ഥിക്കുന്നത്. ഇതുപോലെതന്നെ സഭയിലെ എല്ലാ ആരാധനകളും, കൂദാശാനുഷ്ഠാനങ്ങളും പട്ടക്കാരനും ജനങ്ങളും കൂടി മാത്രമേ നിർവഹിക്കുന്നുള്ളു. ജനങ്ങളില്ലെങ്കിലും പട്ടക്കാർ മാത്രം നിർവഹിക്കാമെന്ന റോമൻ കത്തോലിക്കാരീതിയും, പട്ടക്കാരില്ലെങ്കിലും

ജനങ്ങൾക്കുമാത്രം നിർവഹിക്കാമെന്ന പ്രോട്ടസ്റ്റന്റു രീതിയും ഓർത്ത ഡോക്സ് സഭയിൽ സ്വീകാര്യമല്ല. പട്ടക്കാരും ജനങ്ങളും കൂടിചേർന്നാണ് സഭയുടെ എല്ലാ കാര്യങ്ങളും നിർവഹിക്കുന്നത്. രണ്ടായി കാണുന്നത് ശരിയായ സമീപനമല്ല.

## 4. പ്രത്യേക പൗരോഹിത്യത്തിന്റെ പ്രസക്തി

സഭയിലെ എല്ലാവരും കർത്താവിന്റെ പൗരോഹിത്യത്തിൽ ഒരുപോലെ പങ്കുചേരുന്നു. വൈദികരും അവൈദികരും ഇക്കാര്യത്തിൽ തുല്യരാണ്. എന്നാൽ സഭയുടെ ഭരണക്രമം, വിശ്വാസ സംരക്ഷണം, മേൽനോട്ടം തുടങ്ങിയ കാര്യങ്ങളൊക്കെ കൈകാര്യം ചെയ്യുന്നത് എല്ലാവരും കൂടിയാകാൻ സാധിക്കുകയില്ലല്ലോ. ഈ കാര്യങ്ങൾക്കായി പ്രത്യേകം ദൈവവിളിയുള്ള വ്യക്തികളെ സഭ തന്നെ തെരഞ്ഞെടുത്ത് അവർക്ക് പ്രത്യേകമായ അപ്പോസ്തോലിക കൈവെപ്പ് നൽകി പ്രത്യേക സ്ഥാനങ്ങളും ചുമതലകളും ഏല്പിക്കുന്നതായി ആദിമകാലം മുതലുള്ള പാരമ്പര്യം ഓർത്തഡോക്സ് സഭകളും അന്യൂനം പാലിച്ചുവരുന്നു. ഇപ്രകാരമുള്ള വൈദികസ്ഥാനാർത്ഥികളെ തെരഞ്ഞെടുക്കാനുള്ള ചുമതല അതാതു പ്രദേശത്തെ സഭയ്ക്കുള്ളതാണ്. ആ തെരഞ്ഞെടുപ്പു കൊണ്ടു മാത്രമല്ല വൈദികരാകുന്നത്. തെരഞ്ഞെടുക്കപ്പെടുന്നവരിൽ പരിശുദ്ധാത്മാവിന്റെ പ്രത്യേകമായ പൗരോഹിത്യ നൽവരം അപ്പോസ്തോലിക പിൻതുടർച്ചയുള്ള മേൽപ്പട്ടക്കാരുടെ കൈവെയ്പ്പിലൂടെ (Ordination) ലഭിക്കുമ്പോൾ വൈദികർ സ്ഥിരമായ സ്വഭാവത്തോടുകൂടി പ്രത്യേക പൗരോഹിത്യ സ്ഥാനികളായിത്തീരുന്നതായിട്ടാണ് ഓർത്തഡോക്സ് സഭകൾ കരുതുന്നത്. ജനങ്ങൾ തെരഞ്ഞെടുത്താൽ മാത്രം (പട്ടംകൊടയില്ലാതെ) പ്രത്യേക സ്ഥാനം ലഭിക്കുന്നു എന്നു കരുതുന്ന പ്രൊട്ടസ്റ്റന്റ് രീതിയും, മേൽപ്പട്ടക്കാർ 'കൈവെപ്പു' നൽകിയാൽ മാത്രം (ജനങ്ങളുടെ തെരഞ്ഞെടുപ്പു കൂടാതെ) വൈദികസ്ഥാനം ലഭിക്കുന്നു എന്ന റോമൻ കത്തോലിക്കാരീതിയും ഓർത്തഡോക്സ് പാരമ്പര്യത്തിന് യോജിച്ചതല്ല. സഭയാൽ തെരഞ്ഞെടുക്കപ്പെടുന്നവർക്ക് 'പട്ടം കൊട'യാകുന്ന കൂദാശയിലൂടെ സ്ഥിരമായ വൈദികസ്ഥാനവും ചുമതലയും ഭരമേല്പിക്കപ്പെടുന്നു എന്ന ഓർത്തഡോക്സ് പാരമ്പര്യം അപ്പോസ്തോലിക പാരമ്പര്യത്തിന്റെ തുടർച്ചയായി ഇന്നും നിലനില്ക്കുന്നു. സഭയിൽ ആദ്യമായി 7 ശെമ്മാശ്ശന്മാരെ സഭ തെരഞ്ഞെടുത്ത് അപ്പോസ്തോലന്മാർ നിയമിക്കുന്നതായിട്ടാണ് കാണുന്നത്. സഭയുടെ തെരഞ്ഞെടുപ്പും, അപ്പോസ്തോലിക കൈവെപ്പും ജനങ്ങളുടെ സ്വീകരണവും വൈദികസ്ഥാനികളെ സ്ഥിരമായ സ്വഭാവത്തോടെ (Indelible character) ഒരു പ്രത്യേക ഗണമായി സഭയിൽ ദൈവം നിയമിച്ചാക്കുന്നു എന്ന് ഓർത്തഡോക്സ് സഭകൾ വിശ്വസിക്കുന്നു. കർത്താവിനെ പൂർണമായി ലോകത്തിൽ പ്രതിനിധീകരിക്കുന്നത് സഭയാണ്. എന്നാൽ സഭയിൽ കർത്താ

വിനെ പ്രതിനിധീകരിക്കുന്നത് വൈദിക മേലദ്ധ്യക്ഷന്മാരാണ്. ഇടവക കളിൽ വൈദികരും. ആ നിലയിലുള്ള ഒരു ബന്ധമാണ് വൈദികരും അവൈദികരും തമ്മിൽ സഭയിലുള്ളത്.

### 5. അപ്രമാദിത്വവും പരമാധികാരവും സഭയ്ക്കു മാത്രം

വൈദികരും അവൈദികരും ഉൾപ്പെടുന്ന സഭയിലാണ് സഭയുടെ പൂർണത കാണുന്നത്. സഭയുടെ ഏതു കാര്യങ്ങളും സഭയിലെ ഏതെങ്കിലും ഒരു വിഭാഗത്തിന്റെ ഘടകങ്ങൾ മാത്രമായി തീരുമാനിച്ചാൽ അതിന് 'തെറ്റിക്കൂടായ്മ' ഉണ്ടെന്ന് ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നില്ല. മേല്പട്ടക്കാരും പട്ടക്കാരും ജനപ്രതിനിധികളും ഉൾപ്പെടെ നടത്തുന്ന സഭാ സുന്നഹദോസുകളിലെ തീരുമാനങ്ങൾ പോലും സഭയാകമാനം സ്വീകരിച്ചു നടപ്പാക്കുമ്പോഴാണ് സഭയുടെ വിശ്വാസവും പാരമ്പര്യവും ആയി അംഗീകരിക്കപ്പെടുന്നത്. 'Consensus Fidelium' (വിശ്വാസികളുടെ സമ്മതം അഥവാ അംഗീകാരം) ഓർത്തഡോക്സ് സഭകളിലെ പ്രധാനപ്പെട്ട ഒരു തത്വമാണ്. ഈ തത്വത്തിൽ അനേകം വേദവിപരീതികളെ നീക്കം ചെയ്യാൻ സഭയ്ക്ക് സാധിച്ചിട്ടുണ്ട്. ഒരു മേൽപട്ടക്കാരനോ പട്ടക്കാരനോ സഭയുടെ വിശ്വാസത്തിനും പാരമ്പര്യത്തിനും നിരക്കാത്ത കാര്യങ്ങൾ സഭയിൽ നടപ്പാക്കാൻ ശ്രമിക്കുമ്പോൾ, അതു തെറ്റാണെന്നു മനസ്സിലാക്കി അതിനെതിരെ സഭയാകമാനം ഒന്നിച്ചുനിന്ന് നടപടിയെടുക്കുന്ന രീതി സത്യവിശ്വാസ സംരക്ഷണത്തിന് അത്യാവശ്യമാണ്. വൈദികർ മാത്രമായി സഭയുടെ പൊതുകാര്യങ്ങൾ തീരുമാനിച്ചു നടപ്പാക്കുകയോ, അവൈദികർ മാത്രമായി (ഉദാ: അല്മായ സംഘടനകൾ) സഭയുടെ പൊതുക്കാര്യങ്ങളിൽ ഇടപെടുകയോ ചെയ്യുന്നത് ഓർത്തഡോക്സ് സഭയുടെ വീക്ഷണത്തിൽ ശരിയല്ല. സഭയുടെ പരമാധികാരം ഏതെങ്കിലും ഒരു വിഭാഗത്തിൽ നിക്ഷിപ്തമാണെന്ന ധാരണ തെറ്റായി സഭയിൽ കടന്നുകൂടാറുണ്ട്. അവൈദികരെ പൂർണമായി ഒഴിവാക്കിക്കൊണ്ട് ബിഷപ്പുമാർ മാത്രം സുന്നഹദോസു കൂടി തീരുമാനങ്ങൾ, ജനങ്ങളെ അടിച്ചേല്പ്പിക്കുന്ന റോമൻ കത്തോലിക്കാ രീതിയും ജനങ്ങൾ മാത്രം കൂടി കാര്യങ്ങൾ തീരുമാനിച്ചു നടപ്പാക്കുന്ന പ്രോട്ടസ്റ്റന്റ് രീതിയും ഓർത്തഡോക്സ് സഭകളിൽ പതിവില്ലാത്തതാണ്. സഭയുടെ എല്ലാ തലങ്ങളിലും പരമാധികാര സമിതികളിൽ വൈദികരുടെ അദ്ധ്യക്ഷതയും അവൈദികരുടെ പങ്കാളിത്തവും ഓർത്തഡോക്സിയുടെ മുഖമുദ്രയാണ്. കൗൺസിലുകൾ, സഭയുടെ സുന്നഹദോസ് ആയി പ്രവർത്തിക്കുന്ന പരമാധികാര സമിതികൾ ഇവയിലെല്ലാം അവൈദികർക്ക് അർഹമായ പ്രാതിനിധ്യം കൊടുത്തുവരുന്ന നമ്മുടെ സഭയിലെ രീതി ഓർത്തഡോക്സ് സഭകളെല്ലാം പാലിച്ചുവരുന്നുണ്ട്. താരതമ്യേന, മറ്റു ഓർത്തഡോക്സ് സഭകളേക്കാൾ ഏറ്റവും കൂടുതൽ അവൈദിക പങ്കാളിത്തം സഭാ കൗൺസിലുകളിൽ നൽകിവരുന്നത് മലങ്കര ഓർത്തഡോക്സ്

സഭയിൽ തന്നെയാണെന്നതു വളരെ സന്തോഷത്തോടെ അറിഞ്ഞിരിക്കേണ്ടതാണ്.

### 6. സ്വയംഭരണാവകാശവും ദേശീയ സ്വഭാവവും

പ്രാദേശിക സഭകളെല്ലാം സ്വയഭരണാവകാശമുള്ളതും (autonomous) സ്വന്തം തലവനുള്ളതും (autocephalous = self headed) ആണ്. പ്രാദേശിക മേല്പട്ടക്കാരും ജനങ്ങളും കൂടിച്ചേർന്നാൽ, ആ പ്രദേശത്തെ സഭയെ ഭരിക്കാൻ മറ്റു പ്രദേശത്തു നിന്നും ആർക്കും അവകാശമില്ല. തങ്ങളുടെ തലവനെ തെരഞ്ഞെടുക്കുവാനും സ്വീകരിക്കാനുമുള്ള അവകാശം ഓരോ പ്രാദേശിക സഭയ്ക്കും ഉള്ളതായി ഓർത്തഡോക്സ് സഭകൾ കരുതുന്നു. അതുകൊണ്ടു തന്നെയാണു വിദേശ മെത്രാന്മാരും മിഷനറിമാരും സഭയെ ഭരിക്കാനും നിയന്ത്രിക്കാനും ഓർത്തഡോക്സ് സഭകൾ അനുവദിക്കാത്തത്. വിദേശത്തുള്ള പാത്രിയർക്കീസോ പാപ്പയോ മിഷനറിമാരോ ഭാരതത്തിലെ സഭയെ നിയന്ത്രിക്കുന്ന രീതി ഓർത്തഡോക്സ് പാരമ്പര്യത്തിന് നിരക്കാത്തതിനാലാണ് നമ്മുടെ സഭ ഇക്കാര്യത്തിൽ മാതൃകയായി ഓർത്തഡോക്സ് പാരമ്പര്യം നിലനിർത്തുന്നതിനു വേണ്ടി പോരാടുന്നത്.

എന്നാൽ ഈ 'സ്വയംഭരണാവകാശം' ഓരോ പ്രദേശത്തിന്റെയും സംസ്ക്കാരവും ആവശ്യങ്ങളും പരിഗണിച്ചു ക്രൈസ്തവ തത്ത്വത്തെ കാലദേശങ്ങൾക്ക് അനുയോജ്യമായി അവതരിപ്പിക്കുവാനായി വിനിയോഗിക്കപ്പെടേണ്ടതാണ്. നമ്മുടെ സഭ ഇക്കാര്യത്തിൽ 'സുറിയാനി' സഭയുടെ പഴഞ്ചൻ സംസ്കാരത്തിന്റെ വക്താക്കളായി മാത്രം ഇരുന്നാൽ സ്വയംഭരണാവകാശത്തിന്റെ പ്രയോജനം ഭാരതത്തിനു ലഭിക്കാതെ പോകും. ഇക്കാര്യത്തിൽ സഭയുടെ ആരാധനയിലും വേദശാസ്ത്രവീക്ഷണങ്ങളിലും ആത്മീയപ്രവർത്തനങ്ങളിലും വേണ്ടവിധത്തിലുള്ള നൂതന സമീപനങ്ങൾ സഭയുടെ സ്വയംഭരണ സ്വാതന്ത്ര്യം ഉപയോഗിച്ച് നടപ്പാക്കേണ്ടിയിരിക്കുന്നു.

### ചോദ്യങ്ങൾ

1. 'ദൈവജനമായ സഭയുടെ പൗരോഹിത്യധർമ്മം സഭ മുഴുവനുമായി നിർവഹിക്കുന്നു എങ്കിലും പ്രത്യേക വൈദിക സ്ഥാനികളുടെ നേതൃത്വം അനിവാര്യമാണ്.' വിശദമാക്കുക.
2. 'സ്വയംഭരണാവകാശമുള്ള ഓർത്തഡോക്സ് സഭകളെല്ലാം പരമാധികാരവും അപ്രമാദിത്ത്വവും സഭയ്ക്ക് മാത്രമാണെന്നു പഠിപ്പിക്കുന്നു.' വിലയിരുത്തുക.
3. സഭയുടെ ആരാധനാജീവിതം, ഭരണം തുടങ്ങിയവയിലെല്ലാം അവൈ

ദിക പങ്കാളിത്തം ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്ന് ഉദാഹരണ സഹിതം സമർത്ഥിക്കുക.

4. നമ്മുടെ സഭയ്ക്ക് ഏതെല്ലാം തലങ്ങളിൽ ദേശീയത ഉൾക്കൊള്ളാൻ കഴിയും? ചർച്ച ചെയ്യുക.

## പാഠം 2

# ദൈവജന പങ്കാളിത്തം: മലങ്കര ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ ഒരു പൊതു അവലോകനം

❑ ദേശീയ നേതൃത്വം ❑ ലത്തീൻ കടന്നാക്രമണം ❑ അന്ത്യോഖ്യാ ബന്ധം ❑ ഒരു തീരാകളങ്കം ❑ പൂർണ സ്വാതന്ത്ര്യത്തിലേക്ക്

ആദിമസഭയുടെ ദൈവജന പങ്കാളിത്തസ്വഭാവം ഏറെക്കുറെ സംരക്ഷിച്ചുവരുന്നത് ഓർത്തഡോക്സ് സഭകളിലാണെന്നു നാം കണ്ടു. പാശ്ചാത്യ മദ്ധ്യപൗരസ്ത്യ സഭകളിലൊക്കെ സാമൂഹ്യവും രാഷ്ട്രീയവുമായ പല ഘടകങ്ങൾ സഭയുടെ സ്വഭാവത്തെയും വളർച്ചയേയും നിയന്ത്രിക്കുകയും സ്വാധീനിക്കുകയും ചെയ്തിട്ടുണ്ട്. ചക്രവർത്തിമാരുടെ രാജകീയ താല്പര്യങ്ങൾക്ക് വഴങ്ങി സഭയുടെ തനിമ (identity) ചിലപ്പോഴൊക്കെ നഷ്ടപ്പെടാനിടയായിട്ടുണ്ട്. എന്നാൽ ഭാരതത്തിൽ, ചെറിയ ചെറിയ നാട്ടുരാജാക്കന്മാരായിരുന്നതിനാൽ സഭയുടെ സ്വയം ഭരണാവകാശത്തെ നിഷേധിച്ചില്ലെന്നു മാത്രമല്ല, പ്രാദേശിക സഭകളുടെ സാമൂഹ്യമായ വളർച്ചയെ പലവിധത്തിൽ സഹായിക്കുകയും ചെയ്തിട്ടുണ്ട്.

### ദേശീയ നേതൃത്വം

ചരിത്രം പരിശോധിക്കുമ്പോൾ (അവ വിരളമാണെങ്കിലും) 16-ാം നൂറ്റാണ്ടിനു മുമ്പ്, അഥവാ വിദേശ മേൽക്കോയ്മ അടിച്ചേൽപിക്കപ്പെടുന്നതുവരെയും, ഭാരതസഭ സ്വതന്ത്രമായി ആദിമസഭയുടെ തത്ത്വങ്ങൾ പാലിച്ചുകൊണ്ടു തന്നെ വളർന്നുവന്നു എന്ന് അനുമാനിക്കാവുന്നതാണ്. ആ കാലഘട്ടത്തിൽ ആത്മീയനേതൃത്വം ലഭിക്കുന്നതിന്, അഥവാ അപ്പോസ്തോലിക പിൻതുടർച്ചയുള്ള കൈവെപ്പു ലഭിക്കുന്നതിനു പലപ്പോഴായി വിദേശസഭകളെ ആശ്രയിക്കേണ്ടി വന്നിട്ടുണ്ടെങ്കിലും (പേർഷ്യൻ സഭയെ പ്രത്യേകിച്ച്) അതാതു പ്രദേശത്തെ 'പള്ളിയോഗ'ങ്ങൾ കൂടി സഭയുടെ എല്ലാക്കാര്യങ്ങളും നിയന്ത്രിച്ചു വന്നിരുന്നതായി ചരിത്രത്തിൽ കാണു

ന്നുണ്ട്. ഓരോ പ്രദേശത്തേയും ജനങ്ങളും അവർ തെരഞ്ഞെടുത്തതും മേൽപട്ടക്കാരാൽ വാഴിക്കപ്പെട്ടതുമായ വൈദികരും ഉൾപ്പെടുന്ന 'പള്ളി യോഗം' ആ പ്രദേശത്തെ സഭയുടെ പരമാധികാര സമിതിയായിരുന്നു. ആദിമസഭയുടെ ഈ രീതി ഇവിടെയും തുടരുവാൻ സാധിച്ചത്, ഹിന്ദുജന തയുടെ ഭരണക്രമത്തെ അനുകരിച്ചു കൂടിയായിരുന്നതിനാൽ, ഹിന്ദു നാട്ടുരാജാക്കന്മാരും അതിനെ അനുകൂലിച്ചിരുന്നു. ഈ പള്ളിയോഗങ്ങളെ പറ്റി പിന്നീടു വിശദമായി പഠിക്കാം. ഇങ്ങനെയുള്ള ചെറിയ ചെറിയ പ്രാദേശിക സമൂഹങ്ങളെയൊക്കെ കോർത്തിണക്കിക്കൊണ്ടുപോയിരുന്ന സ്ഥാനിയായിരുന്നു 'ജാതിക്ക് കർത്തവ്യൻ.' പിന്നീട് ആർച്ച് ഡീക്കൻ (അർക്കദിയാക്കോൻ), മലങ്കര മെത്രാപ്പോലീത്താ എന്നീ നിലകളിൽ അറിയപ്പെട്ടിരുന്ന ഈ വ്യക്തിയെ, പള്ളിപ്രതിപുരുഷന്മാർ ചേർന്ന് രാജ്യത്തിന്റെ നേതാവായി, സഭയുടെ വക്താവായി ഭരണക്രമത്തിൽ ഉന്നത നായി തെരഞ്ഞെടുത്തിരുന്നു. ഈ സഭയിൽ വിദേശത്തു നിന്നു മെത്രാ ന്മാർ, ക്ഷണിക്കപ്പെടുമ്പോൾ ഇവിടെ വരികയും, ഇവിടെ പള്ളിയോഗങ്ങൾ തെരഞ്ഞെടുക്കുന്നവർക്ക് പട്ടംകൊടുക്കുകയും അവർക്ക് വേണ്ടതായ ആത്മീയ ഉപദേശം നൽകുകയും ചെയ്തിരുന്നെങ്കിലും ഭാരതസഭയുടെ (മലങ്കര നസ്രാണികൾ - തോമാ ക്രിസ്ത്യാനികൾ) ഭരണത്തിൽ വിദേശ മെത്രാന്മാർക്ക് യാതൊരു അധികാരാവകാശങ്ങളും ഉണ്ടായിരുന്നില്ല. ഇവിടുത്തെ സകല ഭരണാധികാരികളും ഇവിടുത്തെ 'പള്ളിയോഗ ങ്ങൾക്കും' അവർ തെരഞ്ഞെടുത്തു നിയമിക്കുന്ന 'അർക്കദിയാക്കോനും' (ജാതിക്ക് കർത്തവ്യൻ) ആയിരുന്നു. 16-ാം നൂറ്റാണ്ടിലെ പോർത്തുഗീസു കാരുടെ ആഗമനത്തോടെയാണ് ഇപ്രകാരമുള്ള ക്രമീകരണങ്ങൾക്ക് മാറ്റം വരാനിടയായത്.

### ലത്തീൻ കടന്നാക്രമണം

ഭാരതത്തിൽ വിദേശാധിപത്യം സ്ഥാപിക്കണമെന്ന പ്രഖ്യാപിതലക്ഷ്യ ത്തോടെ ഇവിടെയെത്തിയ ലത്തീൻ കത്തോലിക്കർ, നാട്ടുരാജാക്കന്മാരെ സ്വാധീനിച്ച് ഇവിടുത്തെ ക്രിസ്ത്യാനികളുടെമേലുള്ള നിയന്ത്രണം സാവ ധാനം കൈവരിച്ചു. കച്ചവടത്തിന്റെ കപടതന്ത്രങ്ങൾ വേണ്ടത്ര മനസ്സിലാ ക്കാൻ കഴിയാതെ ഭാരതക്രിസ്ത്യാനികൾ വിദേശീയരുടെ പ്രലോഭനങ്ങ ൾക്കും ഭീഷണികൾക്കും നിയന്ത്രണത്തിനും വിധേയരായിത്തുടങ്ങി. 1599 ൽ കൂടിയ ഉദയംപേരൂർ സുന്നഹദോസ് പുതിയ ഒരു ഭരണക്രമവും വിശ്വാസാചാരങ്ങളും ഇവിടെ അടിച്ചേൽപ്പിച്ചു. അതിൽ പ്രതിഷേധിച്ചു ഒരു കൂട്ടം ക്രിസ്ത്യാനികൾ 1653 ലെ കൂനൻകുരിശ് സത്യത്തിലൂടെ പോർ ത്തുഗീസ് നുകത്തിൽ നിന്നും വിമോചിതരായി. അരനൂറ്റാണ്ടുകാലം കത്തോലിക്കാ നുകത്തിൻകീഴിൽ കഴിഞ്ഞുകൂടേണ്ടിവന്ന പ്രാദേശിക സഭയുടെ സ്വയംഭരണ സ്വാതന്ത്ര്യത്തോടു കൂടിയ 'പള്ളിയോഗങ്ങൾ' അവ

ഗണിക്കപ്പെട്ടു. മെത്രാന്മാരുടെയും അവരുടെ വികാരിമാരുടെയും ഏക നായകത്വം റോമാസഭയിലും ഇടവകകളിലും നിലനിന്നു. അർക്കദിയാക്കോന്റെ നേതൃത്വം അംഗീകരിക്കപ്പെട്ടിരുന്നതിനാൽ, റോമാ നുകത്തെ വലിച്ചെറിയുവാൻ മലങ്കരസഭയ്ക്കു സാധിച്ചു.

### അന്ത്യോഖ്യാ ബന്ധം

എന്നാൽ, അതിനു പകരമായി മറ്റൊരു വിപത്തിലേക്ക് നാം അറിയാതെ വീണുപോയി. അന്ത്യോഖ്യാ സഭയുമായി മേല്പ്പട്ട സ്ഥാനലബ്ധിക്കായി നാം കൂട്ടുകൂടി. ഇവിടുത്തെ മലങ്കര നസ്രാണികളുടെ തലവനായി ഇവിടുത്തെ ജനങ്ങൾ തെരഞ്ഞെടുക്കുന്നയാളെ അർക്കദിയാക്കോനു പകരം മലങ്കര മെത്രാപ്പോലീത്തായായി പാത്രിയർക്കീസ് വാഴിച്ചു. പത്രോസിന്റെ പരമാധികാരത്തിൽ വിശ്വസിക്കുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് മലങ്കര സഭയിലെ ഭരണനേതൃത്വം ആഗ്രഹിച്ച് അതു കൈവശപ്പെടുത്തുന്നതിന് ശ്രമിച്ചു. എന്നാൽ മലങ്കരസഭ അഭംഗുരം കാത്തുസംരക്ഷിച്ച 'ഉൾഭരണ സ്വാതന്ത്ര്യം' (autonomy) ആർക്കും അടിയറ വയ്ക്കാൻ സാദ്ധ്യമല്ല എന്ന ഉറച്ച നിലപാട് സ്വീകരിച്ചു. മലങ്കര മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ മലങ്കര സഭാമക്കൾ ഒന്നിച്ചുനിന്നു പോരാടിയെങ്കിലും, മലങ്കരസഭയുടെ പൂർവകാലചരിത്രവും ഓർത്തഡോക്സ് തത്ത്വങ്ങളും വേണ്ടത്ര മനസ്സിലാക്കാൻ ശ്രമിക്കാതെ കുറെ വൈദികരും ജനങ്ങളും പാത്രിയർക്കീസിന് സ്വയം അടിയറവു പറഞ്ഞ് ഏല്പിച്ചുകൊടുത്തതിനാൽ സ്ഥാനമോഹികളായ കുറെ വൈദികർക്ക് മേല്പ്പട്ടസ്ഥാനം നൽകി മലങ്കരയിൽ നിയമിച്ച പാത്രിയർക്കീസിന്റെ പരമാധികാരഭരണം ഇവിടെ അംഗീകരിക്കപ്പെടുവാനിടയായി. അങ്ങനെ സഭയിൽ വീണ്ടും വിഭജനമുണ്ടായി. ദേശീയബോധമുള്ളവരും, സ്വാതന്ത്ര്യകാംക്ഷികളും, ഓർത്തഡോക്സ് തത്ത്വത്തിൽ അഭിമാനിക്കുന്നവരുമായ മലങ്കര ഓർത്തഡോക്സ് സഭാമക്കൾ ഒത്തൊരുമിച്ചു മലങ്കര മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ സകല വിദേശമേൽക്കോയ്മയേയും അതിജീവിച്ച് ഉത്തരോത്തരം ദൈവകരുണയിൽ വളർന്നുകൊണ്ടിരിക്കുന്നു.

### ഒരു തീരാകളങ്കം

പാത്രിയർക്കീസിന്റെ കീഴിൽ ആകുന്നതിനേക്കാൾ അന്തസ്സോടെ റോമാ പാപ്പായുടെ കീഴിൽ നേരത്തെയാകാമായിരുന്നു. ഇപ്പോഴും ആ വാതിൽ തുറന്നിട്ടിരിക്കുകയാണ്. സ്വാർത്ഥലാഭത്തിനും പ്രലോഭനങ്ങൾക്കും വഴങ്ങാതെ 16-ാം നൂറ്റാണ്ടിൽ ധീരതയോടെ പോരാടിയ പൂർവപിതാക്കന്മാരെ പുച്ഛിച്ചു പുറംതള്ളി മുന്നോട്ടുപോകുന്ന പ്രവണതകൾ, അത് കത്തോലിക്കാ സഭയുടേതായാലും അന്ത്യോഖ്യാ പക്ഷത്തേതായാലും മലങ്കര സഭാപാരമ്പര്യത്തെ സംബന്ധിച്ചു എന്നും ഒരു തീരാകളങ്ക

മായിത്തന്നെ ചരിത്രം സാക്ഷിക്കും. പിൽക്കാലത്തു വിദേശ മിഷനറിമാരോടുള്ള ബന്ധത്തിലും ഈ സ്വാതന്ത്ര്യബോധം മലങ്കരസഭാമക്കൾ കാണിച്ചിട്ടുണ്ട്.

### പൂർണ്ണ സ്വാതന്ത്ര്യത്തിലേക്ക്

റോമാ നുകത്തെ വലിച്ചെറിയുവാൻ അര നൂറ്റാണ്ട് മതിയായിരുന്നുവെങ്കിൽ അന്ത്യോഖ്യാ മേൽക്കോയ്മയെ തറപറ്റിക്കുവാൻ അതിലേറെക്കാലം കേസ് നടത്തേണ്ടി വന്നു. 1912 ലാണ് മലങ്കര ഓർത്തഡോക്സ് സഭ അതിന്റേതായ സ്വയംഭരണാവകാശം പൂർണ്ണമായി വീണ്ടെടുത്തത്. പിന്നീട് 1934 ൽ സഭയുടെ പരമാധികാര സമിതിയായ മലങ്കര സുറിയാനി ക്രിസ്ത്യൻ അസ്സോസിയേഷൻ രൂപവൽക്കരിക്കപ്പെടുകയും ചെയ്തതോടെ മലങ്കര മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ മലങ്കരയിലെ എല്ലാ 'പള്ളിയോഗങ്ങളുടെയും' പൗരാണിക സ്വഭാവം വീണ്ടെടുക്കാനുള്ള പ്രവർത്തനങ്ങൾക്കു പ്രാരംഭം കുറിച്ചു. എന്നിരുന്നാലും 16–ാം നൂറ്റാണ്ടിന് മുൻപുണ്ടായിരുന്ന മലങ്കര നസ്രാണികളുടെ ആവേശവും ഉണർവും പങ്കാളിത്തബോധവും വളർത്തിയെടുക്കാൻ നാം ഇനിയും കൂട്ടായി യത്നിക്കേണ്ടിയിരിക്കുന്നു. പ്രാദേശിക ഇടവകകളുടെ ഉൾഭരണസ്വാതന്ത്ര്യം നിലനിർത്തുന്നതിന് മലങ്കര നസ്രാണികൾ എക്കാലവും ശ്രമിച്ചിട്ടുണ്ട്, അതിൽ വിജയിച്ചിട്ടുമുണ്ട്.

### ചോദ്യങ്ങൾ

1. 16–ാം നൂറ്റാണ്ടു വരെ മലങ്കരസഭയുടെ ഉൾഭരണ സ്വാതന്ത്ര്യം എങ്ങിനെ സംരക്ഷിക്കപ്പെട്ടിരുന്നു എന്നു വ്യക്തമാക്കുക.
2. വിദേശമേൽക്കോയ്മ ഓർത്തഡോക്സ് പാരമ്പര്യത്തിനു നിരക്കുന്നതല്ല എന്ന് ഉദാഹരണസഹിതം തെളിയിക്കുക.

## പാഠം 3

# ദൈവജനപങ്കാളിത്തം മലങ്കര ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ 16–ാം നൂറ്റാണ്ടു വരെ

❑ പള്ളിയോഗങ്ങൾ ❑ പള്ളിയോഗങ്ങളുടെ കർത്തവ്യങ്ങൾ ❑ ജാതിക്ക് കർത്തവ്യൻ ദേശീയ നേതാവ്

പ്രാചീന ചരിത്രരേഖകൾ വളരെ വിരളമായതിനാൽ വ്യക്തമായ അറിവു ലഭിക്കാൻ പ്രയാസമാണെങ്കിലും കിട്ടാവുന്ന തെളിവുകളും സാഹചര്യങ്ങളും കണക്കിലെടുത്തു ന്യായമായ ചില അനുമാനങ്ങളിൽ എത്തിച്ചേരാനേ നമുക്കു നിവൃത്തിയുള്ളു. അന്നത്തെ നാട്ടുനടപ്പുകൾക്കും ആചാരങ്ങൾക്കും അനുസൃതമായി ക്രൈസ്തവർ സാമൂഹ്യവും മതപരവും ഭരണപരവുമായ കാര്യങ്ങളിൽ ഇണങ്ങിച്ചേർന്നു പെരുമാറിയിരുന്നു എന്ന് ചില പണ്ഡിതന്മാർ പിന്നീടു രേഖപ്പെടുത്തിയിട്ടുണ്ട്.[1] ക്രിസ്ത്യാനികൾ പലയിടങ്ങളിലായി ചിതറിപ്പാർത്തിരുന്നതായും, പ്രത്യേക അധികാരാവകാശങ്ങൾ അവർക്ക് നാട്ടുരാജാക്കന്മാർ അനുവദിച്ചിരുന്നതായും, ക്രിസ്തീയ സമൂഹങ്ങളെ അംഗീകരിച്ച് അവരുടെ ഇടയിലെ ഭിന്നതകളും കലഹങ്ങളുമൊക്കെ പറഞ്ഞു തീർക്കുന്നതിന് അവരുടെ യോഗങ്ങൾക്കു തന്നെ അധികാരം നൽകുന്നതായും പിന്നീടുള്ള ചരിത്രത്തിൽ കാണുന്നുണ്ട്.[2]

അതിപുരാതനമായ ആചാരങ്ങളും ക്രമങ്ങളും വാമൊഴിയായി തലമുറകൾ കൈമാറി വരികയും പിന്നീട് അവയിൽ ചിലത് പാട്ടുകളുടെ രൂപത്തിൽ രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇവയെ ‘Ballods’ എന്നു വിളിക്കുന്നു.[3] ‘തോമസ് റമ്പാൻ പാട്ട്’ എന്നറിയപ്പെടുന്ന അത്തരമൊരു പാട്ടിൽ വി. തോമാശ്ലീഹാ അന്നത്തെ സഭയുടെ പൊതുസ്വത്തുക്കൾ വിശ്വസ്തരായ 21 പ്രഭുക്കളെ ഭരമേല്പ്പിച്ചു എന്നു പറയുന്നു. വി. തോമ്മാശ്ലീഹാ വാഴിച്ച പട്ടക്കാർ എല്ലാവരും തന്നെ പിൻഗാമികളെ വാഴിക്കാൻ കൂടി അധികാരമുള്ള ബിഷപ്പ് പദവിയുള്ളവരായിരുന്നു. വി. പൗലൂസും പത്രോസും മറ്റു ശ്ലീഹന്മാരും ഒക്കെ ഓരോ സഭകളിൽ പട്ടക്കാരെ വാഴിച്ചതുപോലെ തന്നെയാണ് വി. തോമാശ്ലീഹായും വാഴിച്ചത്. അക്കാലത്തു പട്ടക്കാർ എന്നും എപ്പിസ്കോപ്പാ എന്നും ഒരു സ്ഥാനത്തെയാണ് കുറിച്ചിരുന്നത്.

### പള്ളിയോഗങ്ങൾ

ക്രൈസ്തവസമൂഹങ്ങൾ പലയിടങ്ങളിലായി ചിതറിക്കഴിഞ്ഞിരുന്നെങ്കിലും അവരുടെ ആത്മീയവും ലൗകികവുമായ എല്ലാ കാര്യങ്ങളും പ്രാദേശികമായി ഭരണസ്വാതന്ത്ര്യത്തോടു കൂടിയ ‘യോഗങ്ങൾ’ വഴിയാണ് നട

ത്തപ്പെട്ടിരുന്നത്. ഹിന്ദുക്കളുടെ ഭരണക്രമം പോലെയുള്ള ഒരു ക്രമം തന്നെ ക്രിസ്ത്യാനികളും സ്വീകരിച്ചു കാണുമെന്ന് പല ചരിത്രകാരന്മാരും ഒരുപോലെ രേഖപ്പെടുത്തിയിട്ടുണ്ട്.[4] ഹിന്ദുക്കളുടെ ഭരണരീതിയനുസരിച്ച് (ഊരാൺമ = സ്വദേശജനായത്തഭരണം) ഊരാൺമക്കാർ എന്നാണ് ഹിന്ദുക്കൾ വിളിച്ചുവന്നിരുന്നത്.[5] പക്ഷേ, ഇപ്രകാരമുള്ള 'യോഗങ്ങൾ' അതാതു പ്രദേശത്തെ ജനങ്ങൾ തെരഞ്ഞെടുക്കുകയും മേല്പട്ടക്കാരാൽ വാഴിക്കപ്പെടുകയും ചെയ്യുന്ന വൈദികരുടെ അദ്ധ്യക്ഷതയിലായിരുന്നു കൂടിയിരുന്നത്. വൈദികർ വിദേശ മെത്രാപ്പോലീത്തായുടെ വികാരിയല്ലാതിരുന്നതിനാൽ അതാതു പ്രദേശത്തെ താല്പര്യങ്ങൾ സംരക്ഷിച്ച് പള്ളിയോഗം തീരുമാനങ്ങൾ ചെയ്ത് ഭരണം സ്വതന്ത്രമായി നടത്തുന്നതിനു സൗകര്യമുണ്ടായിരുന്നു. ഇപ്രകാരമുള്ള പള്ളിയോഗങ്ങൾക്കു സഭാപരമായും, സാമൂഹ്യവും ആത്മീകവുമായ എല്ലാ കാര്യങ്ങളിലും സഭാപാരമ്പര്യങ്ങൾക്കും വിശ്വാസത്തിനും അനുസൃതമായി തീരുമാനങ്ങൾ എടുക്കുന്നതിനും, ആവശ്യമെങ്കിൽ ഏതെങ്കിലും സഭാംഗത്തിനെതിരെ വിസ്താരം നടത്തി ശിക്ഷണ നടപടിയെടുക്കുന്നതിനും വേണ്ടിവന്നാൽ ആ സമൂഹത്തിൽ നിന്നും അയാളെ പുറത്താക്കുന്നതിനും (Ex-communicate) അധികാരമുണ്ടായിരുന്നു. ഈ അധികാരം ഓരോ പ്രാദേശിക സമൂഹത്തിനും സ്വതസിദ്ധമായുള്ളതും, മറ്റു സമൂഹങ്ങളാൽ ചോദ്യം ചെയ്യപ്പെടാത്തതുമായിരുന്നു. ഇപ്രകാരമുള്ള ഓരോ പള്ളിയോഗങ്ങൾക്കും അതാതു പ്രദേശത്തെ വൈദിക നേതൃത്വമുണ്ടായിരുന്നതിനാൽ ആരാധന, ഭരണം, ശിക്ഷണം എന്നിവയിൽ പൂർണ സ്വാതന്ത്ര്യം അനുഭവിച്ചിരുന്നു.

ഇടവക (Parish), സഭയുടെ ഒരു ഭാഗം മാത്രമാണെന്നും, വൈദികർ 'വികാരി'മാരാണെന്നുമുള്ള ആശയം അന്നുണ്ടായിരുന്നില്ല. ഇപ്രകാരമുള്ള പള്ളിയോഗങ്ങളിൽ അതാതു പ്രദേശത്തെ വൈദികരും, ഓരോ കുടുംബത്തിലേയും മൂപ്പന്മാരും (Elders) മാത്രമേ അംഗങ്ങളായിരുന്നുള്ളു. അഥവാ അന്നത്തെ പട്ടക്കാർ, ആദിമസഭയിലെന്നപോലെ അതാതു പ്രദേശത്തെ എപ്പിസ്ക്കോപ്പന്മാർ ആയിരുന്നു എന്നും അദ്ദേഹത്തെ സഹായിക്കാനായി അദ്ദേഹത്തോടൊപ്പം ഒരു സംഘം മൂപ്പന്മാർ അഥവാ കശീശ്ശന്മാർ ഉണ്ടായിരുന്നു എന്നും അവർ സഭയുടെ പ്രാരംഭകാലങ്ങളിൽ  പ്രത്യേകം ബഹുമാനിക്കപ്പെട്ടിരുന്ന ഒരു സംഘമായിരുന്നു എന്നും ന്യായമായി ഊഹിക്കാവുന്നവയാണ്. എപ്പിസ്കോപ്പയോടു കൂടി സഭാഭരണം നടത്തിവന്നിരുന്ന ഈ മൂപ്പന്മാരുടെ സംഘം ആയിരുന്നു ഭാരതത്തിലും പള്ളിയോഗങ്ങൾ വഴി സഭാകാര്യങ്ങൾ നടത്തിക്കൊണ്ടുപോയിരുന്നത് എന്ന് ചിന്തിക്കുന്നതിൽ തെറ്റില്ല. എന്നാൽ ഈ മൂപ്പന്മാർ പ്രത്യേകം പട്ടംകൊടുക്കപ്പെട്ടവരായിരുന്നില്ല എന്നും അതാതു പ്രദേശത്തെ ഓരോ കുടുംബങ്ങളെ പ്രതിനീധികരിക്കുന്ന ഗൃഹനാഥന്മാരായിരുന്നു എന്നുമാണ് ഭാരതസഭാചരിത്ര

ത്തിൽ കാണുന്നത്. വികാരി ബിഷപ്പിന്റെ പ്രതിനിധിയായതും, ഇടവക (Parish), പ്രായപൂർത്തിയായ എല്ലാവരേയും പ്രതിനിധീകരിച്ച് പുനഃസംഘടിപ്പിച്ചതും 16-ാം നൂറ്റാണ്ടിനു ശേഷമുള്ള റോമാ മേധാവിത്വത്തിന് ഉദാഹരണങ്ങളാണ്. എന്നാൽ 6-16 വരെ നൂറ്റാണ്ടുകളിൽ ഇവിടെ നിലനിന്നിരുന്ന കൽദായ സഭയുടെ ഭരണക്രമം ഇവിടുത്തെ പള്ളിയോഗങ്ങളുടെ സ്വതന്ത്രസ്വഭാവത്തെ അനുകൂലിക്കുന്നതായിരുന്നു. 1313 -ൽ തിമോത്തി രണ്ടാമൻ വിളിച്ചുകൂട്ടിയ സുന്നഹദോസിൽ പോലും Best men of the Community യുടെ ഉപദേശം തേടുന്നതായി കാണുന്നുണ്ട്.

## പള്ളിയോഗങ്ങളുടെ കർത്തവ്യങ്ങൾ

16-ാം നൂറ്റാണ്ടിനു മുമ്പുണ്ടായിരുന്ന പള്ളിയോഗത്തിന്റെ പ്രധാന ചുമതലകൾ താഴെ ചേർത്തിരിക്കുന്നു. a. ആരാധനസ്ഥലം നിർമ്മിക്കുക, സംരക്ഷിക്കുക. b. ആവശ്യമായ മൂലധനം അതാതു പ്രദേശത്തെ വീടുകളിൽ നിന്നും സംഭരിക്കുക. c. സാധുജന സംരക്ഷണത്തിനായി ദേവാലയ വരുമാനം ചെലവാക്കുക. d. പെരുന്നാളുകൾ സംബന്ധിച്ച ക്രമീകരണങ്ങൾ നടപ്പാക്കുക. e. വൈദികസ്ഥാനികളെ തെരഞ്ഞെടുത്തു പട്ടം നൽകുന്നതിന് ബിഷപ്പിനോട് ശുപാർശ ചെയ്യുക. f. പ്രാദേശികവും ദേശീയവുമായ സഭായോഗങ്ങളിലേക്കു പ്രതിപുരുഷന്മാരെ തെരഞ്ഞെടുത്തയയ്ക്കുക. g. അനാഥ ശിശുക്കളെയും ദരിദ്രരേയും സംരക്ഷിക്കുന്ന കേന്ദ്രങ്ങൾ നടത്തുകയും സാധുപെൺകുട്ടികളുടെ വിവാഹം നടത്തി കൊടുക്കുന്നതിനുള്ള ചെലവു വഹിക്കുകയും ചെയ്യുക. h. പ്രത്യേക അവസരങ്ങളിൽ സ്നേഹവിരുന്നു നടത്തുക. i. അംഗങ്ങൾക്കിടയിൽ ധാർമ്മിക വീഴ്ചകൾക്കെതിരെ വിസ്താരം നടത്തി നടപടികൾ എടുക്കുക, വഴക്കുകൾക്ക് തീർപ്പു കൽപ്പിക്കുക, പ്രായശ്ചിത്തം നിശ്ചയിക്കുക, പട്ടക്കാരിൽ നിന്നും പരസ്യമായ പാപമോചന പ്രഖ്യാപനം ഉണ്ടാകുന്നതു വരേയും ബന്ധപ്പെട്ട വ്യക്തികളെ സമൂഹത്തിൽ നിന്നും അകറ്റിനിർത്തുക, അവരുമായി സഹകരിക്കാതിരിക്കുകയും ചെയ്യുക എന്നിവയെല്ലാം പള്ളിയോഗങ്ങളുടെ അധികാരാവകാശങ്ങളായിരുന്നു. ഒരു കോടതി എന്ന നിലയിലും ഈ യോഗം പ്രവർത്തിച്ചു വന്നു എന്നു കാണുന്നുണ്ട്. അപ്പോസ്തോലിക സഭയുടെ Ecclesia യും ഭാരതസഭയുടെ പള്ളിയോഗങ്ങളും തമ്മിൽ ഇപ്രകാരം വളരെയധികം സാമ്യങ്ങൾ ദർശിക്കാവുന്നതാണ്.

ഏറ്റവും പുരാതനമായ രേഖകളിൽ പ്രാരംഭ ദശകളിൽ ഓരോ ജാതിയുടേയും വർഗ്ഗത്തിന്റേയും തലവന്മാരെ മാത്രമേ ഇപ്രകാരം യോഗങ്ങളിൽ പങ്കെടുപ്പിച്ചിരുന്നുള്ളു എന്നും കുറേ കഴിഞ്ഞാണ് സ്ത്രീകളുൾപ്പെടെയുള്ള കുടുംബാംഗങ്ങളുടെ പ്രതിനിധിയായി ഓരോ ഗൃഹനാഥനേയും മൂപ്പന്മാരായി യോഗത്തിൽ സംബന്ധിപ്പിച്ചത് എന്നും കാലക്രമത്തിൽ ദേശ

ത്തെ വോട്ടവകാശ രീതിയനുസരിച്ച് പ്രായപൂർത്തിയായ എല്ലാ പുരുഷന്മാരേയും യോഗത്തിൽ സംബന്ധിക്കാൻ അനുവദിച്ചപ്പോൾ മറ്റു മതക്കാരുടെ (ഹിന്ദു, മുസ്ലീം) ഭരണ സംവിധാനത്തിൽ സ്ത്രീകളെ പങ്കെടുപ്പിക്കാതിരുന്നതുപോലെ പള്ളിയോഗങ്ങളിലും പുരുഷന്മാർ മാത്രമായിത്തീർന്നു എന്നും ന്യായമായി ചിന്തിക്കാം.

ഓരോ പള്ളിയോഗത്തിനും അദ്ധ്യക്ഷനായി ഒരു വൈദികനെങ്കിലും ഉണ്ടായിരുന്നു. കത്തനാർ (Cassanaris) എന്നാണ് പൊതുവായി അവർ അറിയപ്പെട്ടിരുന്നത്. കത്തനാർ (കർത്തന്റെ ആൾ), വൈദികൻ (വേദം അറിയാവുന്നവൻ), ആചാര്യൻ (ഗുരു, പഠിപ്പിക്കുന്നവൻ), കശീശ്ശ (പക്വത വന്നവൻ), അച്ചൻ (യജമാനൻ), പട്ടക്കാരൻ (ഭരണാധികാരി), പട്ടാഭിഷേകം (രാജകീയാധികാരം നൽകലാണ്), പാതിരി (അച്ചൻ), ഫാദർ എന്നീ പേരുകളൊക്കെ അവർക്ക് പിൽക്കാലത്ത് നൽകപ്പെട്ടിട്ടുണ്ട്. പുരോഹിതൻ, പൂജാരി, കാർമ്മികൻ എന്നീ പദങ്ങൾ ആരാധനയുടെ സന്ദർഭങ്ങളിൽ ചുരുക്കമായി പ്രയോഗിച്ചിരുന്നെങ്കിലും പൊതുവേ ഉപയോഗത്തിലിരുന്ന പേരുകളല്ല. അച്ചൻ എന്ന പദം യജമാനൻ (മോർ, മോറാൻ മോർ എന്നീ സുറിയാനി പദത്തിന് ഉടയവൻ, യജമാനൻ എന്നെല്ലാം അർത്ഥമുണ്ട്) എന്ന അർത്ഥത്തിൽ പഴയ മലയാള ഭാഷയിൽ ഉപയോഗത്തിലിരുന്നതിനാൽ മെത്രാനച്ചൻ, കത്തനാരച്ചൻ, ശെമ്മാച്ചൻ എന്നീ സ്ഥാനപ്പേരുകൾ പൊതുവേ അംഗീകരിക്കപ്പെട്ടിരിക്കുന്നു. വൈദികർ വിവാഹിതരായിരുന്നു എന്നും ജനങ്ങൾ നൽകിയ വരുമാനങ്ങൾ സ്വീകരിച്ചിരുന്നു എന്നും ഒന്നിലധികം വൈദികർ ഉള്ളപ്പോൾ തവണ വെച്ചു പൂർണ്ണാധികാരത്തിൽ വൈദികർ മാറി മാറി നേതൃത്വം നൽകിയിരുന്നു എന്നും ഏറ്റവും പ്രായമായ വൈദികനു പ്രത്യേകം ബഹുമാനം ലഭിച്ചിരുന്നു എന്നും യോഗം തെരഞ്ഞെടുക്കുന്നവർ മാത്രം അതാതു പ്രദേശത്തേക്കു വേണ്ടി മല്പാന്മാരുടെ കീഴിൽ ദീർഘപരിശീലനം കഴിഞ്ഞ് പട്ടമേറ്റിരുന്നു എന്നും ചരിത്രപണ്ഡിതന്മാർ ഒരുപോലെ സമ്മതിക്കുന്ന കാര്യങ്ങളാണ്. ഒരു ബിഷപ്പിന്റെ സ്വയം തീരുമാനത്തോടെ പട്ടം കൊടുത്തു വികാരിയായി ഭരിക്കാൻ മറ്റൊരു ഇടവകയിലേക്കയക്കുന്ന രീതി 16-ാം നൂറ്റാണ്ടിനു ശേഷം റോമൻ കത്തോലിക്കാ സഭയുടെ മാതൃകയിൽ മലങ്കരയിൽ അടിച്ചേല്പിക്കപ്പെട്ടതാണ്. ജനങ്ങളിൽ നിന്നുള്ള തുച്ഛ വരുമാനത്തിനു പുറമേ ജീവിതവൃത്തിക്കായി വൈദികർ സാധാരണ വേഷത്തിൽ സാധാരണ ജോലികളിൽ ഏർപ്പെട്ടിരുന്നു എന്നും കാണുന്നു.

### ജാതിക്ക് കർത്തവ്യൻ ദേശീയ നേതാവ്

വിവിധ യോഗങ്ങളുടെ പ്രതിപുരുഷന്മാർ കൂടിച്ചേരുന്ന പ്രാദേശികവും ദേശീയവുമായ യോഗങ്ങൾ പൊതുഭരണചുമതല നടത്തുന്നതിന്റെ ഉത്തര

വാദിത്വം ജാതിക്ക് കർത്തവ്യൻ എന്ന സ്ഥാനിയെ ഏൽപ്പിച്ചിരുന്നു. അദ്ദേഹം ക്രിസ്തീയ സമുദായത്തിന്റെ ദേശീയ നേതാവായി തെരഞ്ഞെടുക്കപ്പെട്ട അധികാരസ്ഥാനിയായിരുന്നു. സാധാരണയായി ഒരു വൈദികനെയാണ് ഈ സ്ഥാനത്തേക്ക് തെരഞ്ഞെടുത്തിരുന്നത്. എങ്കിലും പോർത്തുഗീസുകാർ അദ്ദേഹത്തെ പാശ്ചാത്യസഭയിലെ ആർച്ച് ഡീക്കൻ എന്ന പദവി നൽകി ബിഷപ്പിനു കീഴെയുള്ള ഒരു ആജ്ഞാനുവർത്തിയാക്കാൻ ശ്രമിച്ചു. എന്നാൽ ഇവിടുത്തെ സമൂഹത്തിന്റെ നേതൃത്വസ്ഥാനത്തുനിന്നും മാറ്റുവാൻ എളുപ്പത്തിൽ സാധിച്ചില്ല. ആ സ്ഥാനിയെ ബിഷപ്പുസ്ഥാനത്തേക്കുയർത്തുവാൻ വിദേശ മെത്രാന്മാർ കൂട്ടാക്കിയുമില്ല. അങ്ങനെ കുറെക്കാലം ആത്മീയ നേതൃത്വം ബിഷപ്പന്മാരും സമുദായ നേതൃത്വം അർക്കദിയാക്കോനും നിർവ്വഹിച്ചുപോന്നു. പരസ്പരം വഴക്കുകളും വടംവലികളുമൊക്കെ പിന്നീടുള്ള ചരിത്രത്തിൽ കാണുന്നുണ്ടെങ്കിലും 16-ാം നൂറ്റാണ്ടു വരെയും കേരളത്തിലെ ക്രൈസ്തവരുടെ പൂർണ്ണനിയന്ത്രണം ഇവിടുത്തെ ജനങ്ങളിൽ നിക്ഷിപ്തമായിരുന്നു എന്നും ഓരോരോ പ്രദേശത്തും പള്ളിയോഗങ്ങൾ കൂടി അതാതു പ്രദേശത്തെ വൈദിക നേതൃത്വത്തിൽ എല്ലാ കാര്യങ്ങളും നടത്തിപ്പോന്നിരുന്നു എന്നും മെത്രാന്മാർ വിദേശീയരായിരുന്നതിനാൽ ഇവിടുത്തെ അതിഥികളായി ബഹുമാനിക്കപ്പെട്ടിരുന്നു എന്നും അവരുടെ ആത്മീയ നിയന്ത്രണം പലപ്പോഴും അതിരുകടന്നു സഭയുടെ ഉൾഭരണ സ്വാതന്ത്ര്യത്തിൽ പ്രവേശിക്കാൻ ശ്രമിച്ചിട്ടുണ്ടെന്നും അതിനെതിരായി 'ജാതിക്ക് കർത്തവ്യ'ന്റെ നേതൃത്വത്തിൽ ദേശീയ സ്വാതന്ത്ര്യത്തിനായി പോരാടേണ്ടി വന്നിട്ടുണ്ടെന്നും ചരിത്രം സാക്ഷിക്കുന്നു. മലങ്കരസഭയിൽ നിലവിലിരിക്കുന്ന മൂറോൻ കൂദാശ, പട്ടംകൊട തുടങ്ങിയ ശുശ്രൂഷാക്രമങ്ങളിൽ പ്രഖ്യാപനം നടത്തുവാനും മറ്റുമുള്ള അർക്കദിയാക്കോന്റെ അവകാശം പൂർവികമായി വിദേശ മെത്രാന്മാർ നടത്തിയിരുന്ന ശുശ്രൂഷാക്രമങ്ങളിൽ ഉള്ളതുപോലെ ഇന്നും തുടരുന്നതാകാം. അർക്കദിയോക്കോന്റെ അനുവാദമില്ലാതെ വിദേശ മെത്രാന്മാർക്ക് ഇവിടെ അധികാരം നടത്താൻ കഴിഞ്ഞിരുന്നില്ല എന്നതിന്റെ സൂചനയായി ഇത് കണക്കാക്കാം.

## ചോദ്യങ്ങൾ

1. 16-ാം നൂറ്റാണ്ടിനു മുൻപുള്ള ക്രൈസ്തവരുടെ പള്ളിയോഗങ്ങളുടെ പ്രസക്തിയും അവയുടെ ചുമതലകളും വിവരിക്കുക.

2. വൈദികരെ കൂടാതെ വിശ്വാസികൾ മാത്രം സഭയെ ഭരിക്കാമെന്ന പ്രോട്ടസ്റ്റന്റു ചിന്താഗതിയും, വൈദികസ്ഥാനികൾ മാത്രമാണ് സഭയെ ഭരിക്കേണ്ടത് എന്ന റോമാ രീതിയും വൈദികരും ജനങ്ങളും കൂടിച്ചേർന്ന് സഭാദൗത്യം നിറവേറ്റുന്നു എന്ന ഓർത്തഡോക്സ് സമീപ

നവും 16-ാം നൂറ്റാണ്ടു വരെയുള്ള ഭാരത സഭാചരിത്ര വെളിച്ചത്തിൽ വിലയിരുത്തുക.

## Foot Notes

1. Kollaparambil, Rev. Jacob, *St. Thomas Christian Revolution in 1653*, p. 3f.
2. Mundadan A. M. (Fr)., *Traditions of St. Thomas Christians*, p. 130.
3. Bernad of Thomas, *The St. Thomas Christians Vol. I*, p. 62f.
4. Aerthayil, James, *The Spiritual heritage of St. Thomas Christians*, p. 39.

   Placid Podipara (Fr)., *കേരളത്തിലെ ക്രിസ്ത്യാനികൾ*, p. 122-123
5. Nagam Aiya, *The Travancore State Manuel Vol II*, p. 72.
6. Mundadan A. M. (Fr)., *Traditions of St. Thomas Christians,* p. 152.
7. Kollaparampil, Jacob (Fr), *St. Thomas Christian Revolutions 1653*, p. 6.
8. Koodapuzha, Dr. Xavier, *ഭാരതസഭാചരിത്രം,* p. 282.
9. Schurhammer, S. J., *Malabar Church during the Early Portughese Period and before,* p. 3.
10. Thaliath, J. (Dr), *Synod of Diamper*, p. 28, Note 80.
11. Paulinus A. S., *Bartholomeo A Voyage to the East Indies*, by William Johnson, p. 196f.
12. Paramakkal, Thomas, *വർത്തമാനപുസ്തകം,* p. 41.
13. MS. Document Istoria della Missions del Malabar written (c. 1750) kept in the Archives of S. propaganda Congregation Rome (C. P. Vol. 109), quoted by Dr. Kurian Vanchipurakkal, in *Laity in the Syro Malabar Church through Centuries*.
14. Joseph, Thekkedethu, History of Christianity in India, p. 26.
15. Kollaparambil, Jacob (Rev), Arch deacon of all India.

## പാഠം 4

# ദൈവജനപങ്കാളിത്തം
# മലങ്കര ഓർത്തഡോക്സ് സഭയിൽ
## ഉദയംപേരൂർ സുന്നഹദോസിന്റെ വെളിച്ചത്തിൽ

❑ പോർത്തുഗീസുരീതികൾ അടിച്ചേല്പിക്കപ്പെടുന്നു ❑ സംഘട്ടനങ്ങൾ ആരംഭിക്കുന്നു ❑ പോർത്തുഗീസ് പരിഷ്കാരങ്ങൾ

പോർത്തുഗീസ് ആർച്ചുബിഷപ്പ് മെനസീസ് 1599 ൽ വിളിച്ചുകൂട്ടിയ ഉദയംപേരൂർ സുന്നഹദോസ് നടപടിക്രമങ്ങളും തീരുമാനങ്ങളും പരിശോധിച്ചാൽ തന്നെ, അതിനുമുൻപ് കേരളത്തിലെ സെന്റ് തോമസ് ക്രിസ്ത്യാനികളിൽ നിലനിന്നിരുന്ന പല കാര്യങ്ങളും മനസ്സിലാക്കാം. ഓരോ പ്രദേശത്തെയും പള്ളിയോഗങ്ങളും അവയുടെ സ്വാതന്ത്ര്യവും അവയിൽ അവൈദികരുടെ കാര്യമാത്രപ്രസക്തമായ പങ്കാളിത്തവും മുതലെടുത്തുകൊണ്ടാണ് സുന്നഹദോസ് മെനസീസ് വിളിച്ചുകൂട്ടിയതു തന്നെ. ഈ സഭയുടെ പ്രാരംഭകാലം മുതൽ തുടർന്നുവരുന്ന ആചാരമനുസരിച്ച് ഓരോ പള്ളിയോഗങ്ങളെ പ്രതിനിധീകരിക്കുന്ന 4 പ്രമുഖ വ്യക്തികൾ ഈ സുന്നഹദോസിൽ പങ്കെടുക്കണമെന്നും, അവരെല്ലാം ചേർന്ന് ആത്മീയവും ലൗകികവുമായി എടുക്കുന്ന എല്ലാ തീരുമാനങ്ങളും ജനങ്ങൾക്ക് ബാധകമായിരിക്കുന്നതാണെന്നും ഈ സുന്നഹദോസ് വിളിച്ചുകൂട്ടിയ നോട്ടീസ് കല്പനയിൽ മെനസീസ് വ്യക്തമാക്കുന്നുണ്ട്. ഈ കല്പനയനുസരിച്ച് ഈ സുന്നഹദോസിൽ ശെമ്മാശന്മാരെ കൂടാതെ 133 വൈദികരും 660 അവൈദികരുമായി ആകെ 793 പേർ സംബന്ധിച്ചു.

ഈ സുന്നഹദോസിൽ വച്ച് പോർത്തുഗീസ് നിയന്ത്രണത്തിൽ ഇവിടുത്തെ സ്വതന്ത്രസഭയെ കൊണ്ടുവരുന്നതിനായി മെനസീസിന് കഴിഞ്ഞു. അതിനു മുൻപു വരെയും പേർഷ്യൻ, ബാബിലോണിയൻ സഭകളിൽ നിന്നും ഇവിടുത്തെ പ്രത്യേക ക്ഷണമനുസരിച്ച് ആവശ്യാനുസരണം ബിഷപ്പുമാർ വന്ന് ഇവിടുത്തെ ആത്മീയകാര്യങ്ങൾക്ക് നേതൃത്വം നൽകിവന്നിരുന്നു. ക്ഷയിച്ചുകൊണ്ടിരുന്ന പേർഷ്യൻ രാജാക്കന്മാരുടെ പിൻതുണയോടെയല്ല ഈ ബിഷപ്പുമാർ ഇവിടെ വന്നിരുന്നത്. അവർ തങ്ങളുടെ സഭയിൽ നൽകിവന്നിരുന്ന സ്വാതന്ത്ര്യങ്ങൾ ഇവിടെ അനുവദിച്ചുതന്നു. എന്നാൽ പോർത്തുഗീസ് രാജാക്കന്മാരുടെ പിൻബലത്തോടെ സകല അധികാരാവകാശങ്ങളും പിടിച്ചടക്കാനുള്ള ലക്ഷ്യത്തോടെയാണ് മെനസീസ് തുടങ്ങിയ പോർത്തുഗീസ് മെത്രാന്മാർ ഇവിടെ വന്നത്. ആ ലക്ഷ്യപ്രാപ്തിക്കായി ഇവിടുത്തെ നാട്ടുരാജാക്കന്മാരെ സ്വാധീനിച്ച് ഇവിടുത്തെ സ്വതന്ത്രസമൂഹത്തെ തങ്ങളുടെ ചൊൽപടിയിൽ നിർത്താൻ ഉദയംപേരൂർ

സുന്നഹദോസ് നടപടികൾ മൂലം ശ്രമിച്ചതായും അതിൽ അവർ വിജയിച്ച തായും കാണാം.

## പോർത്തുഗീസുരീതികൾ അടിച്ചേല്പിക്കപ്പെടുന്നു

ഉദയംപേരൂർ സുന്നഹദോസ് കഴിഞ്ഞയുടനെ ഇവിടെ റോമൻ രീതിയിലുള്ള ഭരണസംവിധാനം ഏർപ്പെടുത്തി. പള്ളിയോഗങ്ങളുടെ സ്വതന്ത്ര സ്വഭാവം എടുത്തുമാറ്റിയെന്നു മാത്രമല്ല, അവയെ റോമാസഭയുടെ ഓരോ ഇടവകകളായി പ്രഖ്യാപിക്കുകയും അതിന്റെ ഭരണകർത്താക്കളായി പള്ളി യോഗതീരുമാനം കൂടാതെ തന്നെ ബിഷപ്പിന്റെ ആളായി 'വികാരി'മാർ നിയമിതരാകുകയും അവർക്ക് ബിഷപ്പ് തന്നെ ശമ്പളം കൊടുത്ത് സ്വന്തം കാര്യങ്ങൾ, അഥവാ റോമൻ വിശ്വാസാചാരങ്ങൾ മലങ്കരസഭാമക്കളിൽ അടിച്ചേല്പിക്കാൻ തുടങ്ങുകയും ചെയ്തു. സഭയുടെ സ്വാതന്ത്ര്യം, സത്യ വിശ്വാസാചാരങ്ങൾ എന്നിവ നഷ്ടപ്പെട്ടു. അതോടൊപ്പം വൈദിക - അവൈദിക കൂട്ടുത്തരവാദിത്വരീതി മാറ്റി വൈദികഭരണം (ഹൈറാർക്കി) റോമാസഭയിലെന്നപോലെ ഇവിടെയും ഏർപ്പെടുത്തി. തൽഫലമായി അവൈദികർ തികച്ചും 'അത്മായർ' ആയി വൈദിക ഭരണത്തിനു വിധേ യപ്പെട്ട് കഴിയുകയും അവർ അടിച്ചേല്പിക്കുന്ന റോമാ വിശ്വാസം അപ്പാടെ സ്വീകരിക്കുവാൻ അവൈദികർ നിർബന്ധിതരാകുകയും ചെയ്തുതുടങ്ങി. നാട്ടുരാജാക്കന്മാരുടെ പിൻതുണയോടെ ഈ റോമ്മാ നടപടികൾ നിർ വിഘ്നം നടത്തിക്കൊണ്ടുപോകാൻ ജസ്യൂട്ടു പാതിരികൾക്ക് കഴിഞ്ഞു. സാമ്പത്തികമായും ഈ സഭയെ പ്രീണിപ്പിച്ച് റോമ്മാസഭയെ ആശ്രയിക്ക ത്തക്ക മനോഭാവം വളർത്തിയെടുക്കുവാനും, തദ്വാര റോമാവിശ്വാസത്തെ സ്വീകരിക്കാനും ഉതകുന്നവിധത്തിൽ ബിഷപ്പ്, വികാരിമാർ എന്നിവർക്ക് പോർത്തുഗീസുകാർ തന്നെ ശമ്പളം നൽകി.

തന്നെയുമല്ല, 'ജാതിക്ക് കർത്തവ്യൻ' ആയി ഇവിടുത്തെ ക്രിസ്ത്യൻ സമുദായത്തിന്റെ ദേശീയ നേതാവായി പരിഗണിക്കപ്പെട്ട് ഇവിടുത്തെ ഭരണം നടത്തിവന്നിരുന്ന സ്ഥാനിയെ റോമ്മാസഭയിലെ 'വികാരി ജനറാൾ' പദവിക്കു തുല്യമായ 'ആർച്ച് ഡീക്കൺ' (അർക്കദിയാക്കോൻ) എന്ന സ്ഥാനത്തേക്ക് തരംതാഴ്ത്തി, ബിഷപ്പിന്റെ ആജ്ഞാനുവർത്തിയാക്കു കയും അദ്ദേഹത്തിനും റോമൻ ഖജനാവിൽ നിന്ന് ശമ്പളം കൊടുക്കു കയും ചെയ്തു. അങ്ങിനെ സാവകാശം ജസ്യൂട്ട് മിഷനറിമാരുടെ പ്രവർത്ത നങ്ങൾ പുരോഗമിക്കുകയും ഇവിടുത്തെ സെന്റ് തോമസ് ക്രിസ്ത്യാനി കളിൽ സാക്ഷാൽ പാശ്ചാത്യ സംസ്ക്കാരവും റോമ്മാവിശ്വാസവും അടി ച്ചേൽപ്പിക്കപ്പെടുകയും ചെയ്തു.

## സംഘട്ടനങ്ങൾ ആരംഭിക്കുന്നു

അഭിമാനികളായ അർക്കദിയാക്കോന്മാരുടെ ധീരമായ നേതൃത്വത്തിൽ

പലപ്പോഴായി ഇവിടുത്തെ ക്രിസ്ത്യാനികളും റോമ്മാക്കാരുമായി സംഘട്ടനങ്ങൾ ഉണ്ടായിട്ടുണ്ട്. 1632 ഡിസംബറിൽ ഗീവർഗീസ് അർക്കദിയാക്കോൻ വിളിച്ചുകൂട്ടിയ എല്ലാ പള്ളിയോഗങ്ങളുടെയും പ്രതിനിധികൾ എടപ്പള്ളിയിൽ ഒന്നിച്ചുകൂടി അന്നത്തെ ആർച്ചുബിഷപ്പ് ബ്രിട്ടോയെക്കൊണ്ട് ഒരു ഉടമ്പടി ഒപ്പിടുവിച്ചു. ആ ഉടമ്പടിയനുസരിച്ച് അർക്കദിയാക്കോന്റെ സമ്മതമില്ലാതെ പട്ടക്കാരെ വാഴിക്കുവാനോ, വികാരിമാരെ നിയമിക്കാനോ സ്ഥലംമാറ്റാനോ, ആരുടെയെങ്കിലും പേരിൽ എന്തെങ്കിലും ശിക്ഷണ നടപടിയെടുക്കാനോ ആർച്ചുബിഷപ്പിന് അധികാരമില്ലെന്നു വന്നു. എന്നാൽ പിന്നീട് ആർച്ച്ബിഷപ്പായി വന്ന ഗാർസിയ (Garcia), വൈസ്രോയി, കൊച്ചി മഹാരാജാവ് എന്നിവർ മുഖാന്തിരം അർക്കദിയാക്കോനെ കൊല്ലുമെന്നു ഭീഷണിപ്പെടുത്തി ഈ ഉടമ്പടി റദ്ദു ചെയ്യിച്ചു.[3] അങ്ങനെ ആർച്ച്ബിഷപ്പ് ഗാർസിയ ജസ്യൂട്ട് മിഷണറിമാരുടെ പിൻബലത്തോടെ റോമ്മാ വിശ്വാസാചാരങ്ങൾ വീണ്ടും അടിച്ചേല്പ്പിക്കാൻ തുടങ്ങി. ഇടവകയുടെ സ്വതന്ത്ര സ്വഭാവം പൂർണമായി എടുത്തുകളഞ്ഞു. 'വികാരി'മാരിലൂടെ ഹൈറാർക്കൽ ഭരണസമ്പ്രദായം പൂർണതോതിൽ നടപ്പാക്കുവാൻ ആരംഭിച്ചു. അർക്കദിയാക്കോൻ 1640 -ൽ നിര്യാതനായി. പിന്നീടു വന്ന അർക്കദിയാക്കോൻ തോമസിന്റെ നേതൃത്വത്തിൽ (ജാതിക്ക് കർത്തവ്യൻ എന്ന നിലയിൽ) ബിഷപ്പുമായി ഏറ്റുമുട്ടി. ഇവിടെ ആരു ഭരണം നടത്തണമെന്നതായിരുന്നു പ്രധാന പ്രശ്നം. 16 നൂറ്റാണ്ടു വരെയുണ്ടായിരുന്ന സ്വാതന്ത്ര്യം അടിയറ വയ്ക്കാൻ ഒട്ടും കൂട്ടാക്കാതിരുന്ന അഭിമാനികളായ സെന്റ് തോമസ് ക്രിസ്ത്യാനികൾ ഒറ്റക്കെട്ടായി അർക്കദിയാക്കോനോടൊപ്പം നിന്നു. വൈദികരിലധികവും ശമ്പളം പരിഗണിച്ച് ആർച്ച് ബിഷപ്പിനോടൊപ്പം തന്നെ നിന്നു. പോരാട്ടം രൂക്ഷമായി. അങ്ങനെ 1653 ൽ മട്ടാഞ്ചേരിയിൽ വെച്ച് 'കൂനൻകുരിശു' സത്യത്തിലൂടെ അർക്കദിയാക്കോൻ തോമസും ഭൂരിപക്ഷം ജനങ്ങളും റോമ്മാ നുകത്തെ വലിച്ചെറിഞ്ഞു. എന്നാൽ ഭൂരിഭാഗം വൈദികരും സാമ്പത്തിക നിലനിൽപ്പു നോക്കി റോമ്മാ പക്ഷത്തു തന്നെ തുടർന്നു. ഇന്നും റീത്തു പ്രസ്ഥാനത്തിലൂടെ സാമ്പത്തിക സഹായം വാഗ്ദാനം ചെയ്തു വൈദികരേയും ജനങ്ങളേയും പിടിച്ചെടുക്കാൻ ശ്രമിക്കുന്ന കത്തോലിക്കാ രീതി തുടർന്നുവരുന്നുണ്ട്.

## പോർത്തുഗീസ് പരിഷ്കാരങ്ങൾ

പോർത്തുഗീസുകാർ ഇവിടുത്തെ സഭയുടെ സ്വാതന്ത്ര്യത്തെ ഹനിക്കുന്നതിനായി പ്രധാനമായി താഴെപ്പറയുന്ന കാര്യങ്ങൾ ചെയ്തു.

1. 'ജാതിക്ക് കർത്തവ്യൻ' ദേശീയ നേതൃത്വത്തിൽ ഭരണകർത്തൃത്വം നടത്തിയിരുന്നത് അനുവദിച്ചില്ലെന്നു മാത്രമല്ല, ബിഷപ്പിന്റെ കീഴിലുള്ള 'വികാരി ജനറാൾ' സ്ഥാനം മാത്രമായി അർക്കദിയാക്കോൻ സ്ഥാനം

നൽകി തരംതാഴ്ത്തി, ദേശീയ നേതൃത്വം നിർത്തലാക്കി. ദേശീയതയും ഐക്യവും സ്വാതന്ത്ര്യചിന്തയും എടുത്തുമാറ്റാൻ ഇതു കാരണമായി.

2. വൈദികരെയെല്ലാം ആർച്ചുബിഷപ്പിന്റെ ആജ്ഞാനുവർത്തികളെന്ന നിലയിൽ കൊണ്ടുവരുന്നതിനു 'വികാരി'മാരാക്കുകയും ശമ്പളം നൽകുകയും ചെയ്തു. അങ്ങനെ 'വികാരിമാർ' അതാതു പള്ളിയോഗങ്ങളുടെ പരമാധികാര സ്ഥാനത്തു നിന്ന് ആർച്ചുബിഷപ്പിന്റെ ഏജന്റുമാരായി പ്രവർത്തിക്കാൻ തുടങ്ങിയതിനാൽ വൈദികരും അവൈദികരും തമ്മിലകലുകയും, അവർ തമ്മിലുണ്ടായിരുന്ന ഐക്യം നഷ്ടപ്പെടുകയും, അവൈദികർ 'അല്മായർ' എന്ന നിലയിലേക്കു തള്ളപ്പെടുകയും, വൈദികർ ഭരണകർത്താക്കളായി (ഹൈറാർക്കി) അറിയപ്പെടുകയും ചെയ്തു. വൈദിക-അവൈദിക കൂട്ടുത്തരവാദിത്വസ്വഭാവം നഷ്ടപ്പെട്ടതോടെ സഭയുടെ യഥാർത്ഥ വളർച്ച മുരടിക്കാൻ തുടങ്ങി. വൈദികസ്ഥാനികൾക്ക് അവരുടെ സ്ഥാനവും അധികാരവും കൂടുതൽ ഉറപ്പിക്കാനുള്ള വ്യഗ്രത കൂടുകയും തൽഫലമായി അവൈദികരുടെ നിസ്സഹകരണം ഗുരുതരമാകുകയും ചെയ്തു. നവീകരണ ചിന്താഗതിക്കാർ ഈയവസരം മുതലെടുത്ത്, വൈദികരെ എതിർക്കുന്ന 'അല്മായ' മേധാവിത്വത്തെ പ്രോത്സാഹിപ്പിക്കാനും പിന്നീട് ഇടയായി.

3. പോർത്തുഗീസുകാരുടെ റോമൻ കത്തോലിക്കാ വിശ്വാസം വ്യാപകമായി ജനങ്ങളെ പഠിപ്പിക്കുവാനായി മറ്റെല്ലാ പ്രസിദ്ധീകരണങ്ങളും നീക്കം ചെയ്യുകയും, പ്രത്യേകം മതപഠനവും വൈദിക പഠനരീതിയും (വൈപ്പിൻ സെമിനാരി) ഏർപ്പെടുത്തി സെന്റ് തോമസ് ക്രിസ്ത്യാനികളെ റോമ്മാ സഭയോടുള്ള വിധേയത്വത്തിൽ കഴിയുവാൻ അഭ്യസിപ്പിക്കുകയും ചെയ്തു. ഈ പ്രവണതക്കെതിരെ 1632 -ൽ കൂടിയ ഇടപ്പള്ളിയോഗം പരമ്പരാഗതമായ മല്പാന്റെ കീഴിലുള്ള വൈദിക വിദ്യാഭ്യാസം പുനഃസ്ഥാപിക്കണമെന്ന ശുപാർശ ചെയ്യുന്നുണ്ട്.

4. നിലവിലിരുന്ന ഇടവകയോഗം കൂടി തെരഞ്ഞെടുത്ത് ഇടവകയ്ക്കു വേണ്ടി ഇടവക യോഗത്തിന്റെ ആവശ്യപ്രകാരം വൈദികരെ പട്ടം കെട്ടുന്ന രീതി നിർത്തൽ ചെയ്തു. ആരുടെയും തെരഞ്ഞെടുപ്പോ ശുപാർശയോ കൂടാതെ വൈദികരെ പട്ടം കൊടുത്തു 'വികാരി'മാരായി നിയമിക്കുകയും അവർ വഴിയായി റോമ്മാവിശ്വാസം പഠിപ്പിക്കുകയും ചെയ്തു. തന്മൂലം ജനപങ്കാളിത്തം പൂർണമായി നീക്കം ചെയ്തു.

5. 'ജാതിക്ക് കർത്തവ്യന്റെ' നേതൃത്വത്തിലുള്ള യഥാർത്ഥ കേരള ക്രൈസ്തവരെ 'പുത്തൻകൂർ' എന്നു വിശേഷിപ്പിച്ച് അവരുടെ പൗരോഹിത്യ പിൻതുടർച്ചയ്ക്കുള്ള പരിശ്രമങ്ങൾക്ക് പലവിധത്തിൽ തടസ്സങ്ങളുണ്ടാക്കി. പൗരസ്ത്യ പാരമ്പര്യമുള്ള വിവിധ സഭകൾക്ക് (ഇവിടെ

പൗരോഹിത്യ കൈവെപ്പിന്റെ പിൻതുടർച്ച നിലനിർത്തേണ്ടതിന്) അർക്കദിയാക്കോൻ എഴുതിയതിന്റെ ഫലമായി ഇവിടെയെത്തിയ മാർ അഹത്തള്ളാ മെത്രാനെ പോർത്തുഗീസുകാർ വധിച്ചെന്ന വിവരം അറിഞ്ഞതിനെത്തുടർന്നു നടന്ന കൂനൻകുരിശു സത്യത്തിലൂടെ റോമാ നുകത്തെ വലിച്ചെറിഞ്ഞ അഭിമാനികളായ മലങ്കര നസ്രാണികൾ അർക്കദിയാക്കോൻ തോമസ്സിനെ ബിഷപ്പായി വാഴിച്ചു. അദ്ദേഹത്തിന്റെ കൈവെപ്പിനെ ചോദ്യം ചെയ്തുകൊണ്ടും, അദ്ദേഹത്തിനെതിരായി ഒരു ദേശീയ മെത്രാനായി അലക്സാണ്ടർ പറമ്പിലിനെ പോർത്തുഗീസുകാർ ഇവിടെ നിയമിച്ചു. പിരിഞ്ഞുപോന്ന കുറെയാളുകളെ വീണ്ടും റോമാ സഭയിലേക്കു തന്നെ തിരിച്ചെടുത്തു. പിന്നീടു 1663 –ൽ വിദേശത്തു നിന്നും വന്ന ഒരു മെത്രാപ്പോലീത്തായുടെ (അന്ത്യോഖ്യൻ മെത്രാപ്പോലീത്തായാണ് ഇദ്ദേഹമെന്നും അതല്ല ഇദ്ദേഹം മറ്റെവിടോ നിന്നോ വന്നതാണെന്നും രണ്ടു ഭാഷ്യങ്ങൾ സഭാചരിത്രകാരന്മാരുടെയിടയിലുണ്ട്) കൈവെപ്പ് അർക്കദിയാക്കോൻ സ്വീകരിച്ചു മലങ്കരസഭയുടെ പുതിയ ഒരു വിദേശബന്ധത്തിന് പ്രാരംഭമിട്ടു. കത്തോലിക്കാ നുകത്തിൽ നിന്നും സ്വാതന്ത്ര്യം നേടാനുള്ള സമരത്തിൽ വിജയിച്ചെങ്കിലും, മറ്റൊരു അടിമത്വത്തിന്റെ ചരിത്രം ആരംഭിക്കുകയാണെന്ന് അന്നു പ്രകടമായി ആരും കരുതിയില്ല. സഭയുടെ സത്യവിശ്വാസവും സ്വാതന്ത്ര്യവും സംരക്ഷിക്കുന്നതിൽ അവൈദികരുടെ പങ്കു വളരെയുണ്ടായിരുന്നതായി പിൽക്കാലത്തെ ചരിത്രവും സാക്ഷിക്കുന്നുണ്ട്. ഈ പോരാട്ടങ്ങളിലെല്ലാം സ്വാതന്ത്ര്യബോധമുള്ള ദേശീയ വൈദികരും അവൈദികരുമായി ചേർന്നു പ്രവർത്തിച്ചു. വൈദികരോടുള്ള അവൈദിക പ്രതിഷേധമല്ല, വിദേശീയരോടുള്ള ദേശീയരുടെ സ്വാതന്ത്ര്യത്തിന്നുള്ള പോരാട്ടമാണ് ഇവിടെയെല്ലാം നാം കണ്ടത്.

### ചോദ്യങ്ങൾ

1. ഉദയംപേരൂർ സുന്നഹദോസിന് മുൻപ് സെന്റ് തോമസ് ക്രിസ്ത്യാനികളുടെ സ്വാതന്ത്ര്യം ഏതെല്ലാം വിധത്തിൽ സംരക്ഷിക്കപ്പെട്ടിരുന്നു എന്നു വിശദീകരിക്കുക?
2. ഉദയംപേരൂർ സുന്നഹദോസിനുശേഷം പോർത്തുഗീസുകാർ കത്തോലിക്കാ രീതികൾ ഇവിടെ അടിച്ചേല്പിക്കുവാൻ നടത്തിയ തന്ത്രങ്ങൾ വിവരിക്കുക?
3. 'ജാതിക്കു കർത്തവ്യന്റെ' ദേശീയ നേതൃത്വം ഭാരത ഓർത്തഡോക്സ് പശ്ചാത്തലത്തിൽ വിലയിരുത്തുക?

## Notes

1. Geddes, Michael 'The History of the Church of Malabar and the Acts and Decrees of the Synod of Diamber', p. 93-94.

2. Ibid, p. 423 (ഈ സുന്നഹദോസിൽ കുന്നംകുളം പ്രദേശത്തുള്ള പള്ളി കളിൽ നിന്ന് ആരും സംബന്ധിച്ചില്ല).
3. Kollaparambil, Fr. George, *St. Thomas Christian Revolution in 1653*. p. 40-63.
4. ibid, p. 55.

പാഠം 5

# ദൈവജനപങ്കാളിത്തം മലങ്കര ഓർത്തഡോക്സ് സഭയിൽ

## 17 മുതൽ 19 വരെ നൂറ്റാണ്ടുകളിൽ

❑ അയ്മേനികൾ സഭയുടെ കാവൽഭടന്മാർ ❑ ബ്രിട്ടീഷ് മിഷനറി സമീപനം ❑ അന്ത്യോഖ്യാ പിടിമുറുക്കി പരാജയപ്പെടുന്നു ❑ റീത്തുപ്രസ്ഥാനം: പുതിയ ഭീഷണി ❑ പരിശീലനം ആവശ്യം

### അയ്മേനികൾ സഭയുടെ കാവൽഭടന്മാർ

പോർത്തുഗീസ് ആഗമനത്തിനു മുമ്പുവരെ ഭാരതത്തിൽ സ്വതന്ത്രമായി നിലകൊണ്ടിരുന്ന സെന്റ് തോമസ് ക്രിസ്ത്യാനികളെ അഥവാ മലങ്കരസഭാ മക്കളെ ഭിന്നിപ്പിച്ച് രണ്ടു തട്ടിലാക്കാനിടയായത് റോമൻ കത്തോലിക്കാ സഭ ഇവിടെ ഭരണം കൈയടക്കാൻ ശ്രമിച്ചതിന്റെ ഫലമായാണ് എന്നു നാം കണ്ടു. മലങ്കരസഭയുടെ പിന്നീടുള്ള ചരിത്രത്തിലും ഇത്തരത്തിലുള്ള വിദേശ സഭകളുടെ ഇടപെടലുകളും തൽഫലമായുണ്ടാകുന്ന ഭിന്നതകളും നാം കാണുന്നുണ്ട്. അപ്പോഴെല്ലാം മലങ്കരസഭയ്ക്ക് നേതൃത്വം നൽകി വന്നിരുന്ന സ്വദേശികളായ വൈദിക മേലധികാരികളോടു പൂർണമായി സഹകരിച്ച് ഈ സഭയുടെ അഖണ്ഡതയും സ്വാതന്ത്ര്യവും സത്യവിശ്വാസവും സംരക്ഷിക്കുന്നതിൽ സഭയിലെ അവൈദികർ നൽകിയിട്ടുള്ള പങ്കും, അവരുടെ സംഭാവനകളും വളരെ വിലപ്പെട്ടതാണ്. വൈദിക നേതൃത്വത്തെ അംഗീകരിച്ച്, അനുസരിച്ച്, സഹകരിച്ചു പ്രവർത്തിക്കുന്ന വിശ്വസ്തരും ശക്തരുമായ അവൈദികർ ഓരോ പ്രദേശത്തും സഭയ്ക്കുവേണ്ടി മരിക്കുവാൻ പോലും തയ്യാറായി പ്രവർത്തിച്ചതിന്റെ പരിണിതഫലമായാണ് ഇന്നും മലങ്കര ഓർത്തഡോക്സ് സഭ തലയുയർത്തി നിൽക്കുന്നത്. വിദേശ മേധാവിത്വത്തെ അനുകൂലിച്ചും പ്രീണിപ്പിച്ചും സ്ഥാനമാനങ്ങളും

സമ്പത്തും നേടിയെടുക്കാനാഗ്രഹിച്ച കുറെ വൈദികരും മേലദ്ധ്യക്ഷന്മാരുമാണ് ഈ സഭയെ വിദേശ മേൽക്കോയ്മക്കായി ഒറ്റിക്കൊടുത്തത്. നിഷ്കളങ്കരും നിരപരാധികളും സഭയെപ്പറ്റിയും അതിന്റെ സ്വതന്ത്ര സ്വഭാവത്തെപ്പറ്റിയും വേണ്ടത്ര അറിവില്ലാത്തവരുമായ കുറെ അവൈദികരെ തങ്ങളുടെ ഇംഗിതത്തിനനുസരിച്ച് വിദേശ ഭരണത്തിന്റെ അടിമകളാക്കി വില്ക്കാൻ ഇപ്രകാരമുള്ള സ്വാർത്ഥമോഹികളായ കുറെ വൈദികരാണ് മുതിർന്നത് എന്ന കാര്യം എടുത്തുപറയേണ്ടതാണ്. വൈദികരെ കണ്ണുമടച്ച് അനുസരിക്കുന്ന അറിവില്ലാത്ത അവൈദികർ ഇക്കാര്യത്തിൽ നിരപരാധികളാണ്. അവരെയെല്ലാം യാഥാർത്ഥ്യം പറഞ്ഞു മനസ്സിലാക്കി സത്യമാർഗത്തിലേക്കു കൊണ്ടുവരേണ്ട ചുമതല മലങ്കര ഓർത്തഡോക്സ് സഭയ്ക്കുണ്ട്.

മലങ്കരസഭയുടെ പിൽക്കാല ചരിത്രത്തിൽ, റോമാസഭയുടെ മേൽക്കോയ്മ വലിച്ചെറിഞ്ഞ മലങ്കര നസ്രാണികൾ, അന്ത്യോഖ്യാ സുറിയാനി സഭയുടെ ആത്മീയ നേതൃത്വം ആഗ്രഹിച്ച് ആ സഭയുമായി ബന്ധപ്പെടാനിടയായി. ആദ്യമൊക്കെ നല്ല ബന്ധങ്ങൾ നിലനിന്നിരുന്നു. 'അർക്കദിയാക്കോൻ സ്ഥാനി'യായി പ്രവർത്തിച്ചിരുന്നയാളെ മെത്രാനായി വാഴിക്കുകയും അദ്ദേഹം മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ മലങ്കരസഭയെ ഭരിച്ചുവരികയും ചെയ്തു. 16-ാം നൂറ്റാണ്ടിനു മുമ്പുണ്ടായിരുന്ന സഭയുടെ സ്വയംഭരണാവകാശം പുനഃസ്ഥാപിച്ച് പള്ളിയോഗങ്ങളുടെ അധികാരാവകാശങ്ങൾ കുറെയൊക്കെ വീണ്ടും ക്രമീകരിക്കപ്പെടുകയും ചെയ്തു.

## ബ്രിട്ടീഷ് മിഷനറി സമീപനം

പാശ്ചാത്യ മിഷനറിമാരുടെ ആഗമനം മൂലം പുതിയ ചില സംഭവവികാസങ്ങൾ സഭയിലുണ്ടായി. മലങ്കരസഭയെ സഹായിക്കാനെന്ന ഭാവത്തിൽ ഇവിടെ എത്തിയ ബ്രിട്ടീഷുകാർ രാഷ്ട്രീയമായി ഇവിടെ പൂർണ്ണാധികാരം ഉറപ്പിക്കുകയും തല്ഫലമായി അവരുടെ നവീകരണചിന്തകൾ ഇവിടെ നിർബന്ധമായി അടിച്ചേല്പിക്കുകയും ചെയ്തുതുടങ്ങി. മലങ്കരസഭയുടെ പൗരാണികമായ വിശ്വാസാചാരങ്ങളെ ചോദ്യം ചെയ്യുകയും അവയെ നീക്കം ചെയ്യുകയും വേണമെന്ന പാശ്ചാത്യ മിഷനറിമാരുടെ ആഗ്രഹം മനസ്സിലാക്കിയ മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾ ഈ നവീകരണ പ്രവണതക്കെതിരെ ശബ്ദമുയർത്തി മലങ്കര മെത്രാപ്പോലീത്താമാരുടെ നേതൃത്വത്തിൽ പ്രാദേശികമായി വൈദികരുടെ നേതൃത്വത്തിൽ മലങ്കര സഭാമക്കൾ ഒന്നിച്ചുനിന്ന് പോരാടി. മിഷനറിമാരുടെ മോഹനവാഗ്ദാനങ്ങളിൽ പെട്ട് പാലക്കുന്നത്ത് ഏബ്രഹാം കത്തനാർ ഇവിടുത്തെ ബ്രിട്ടീഷ് ഭരണ നേതൃത്വത്തെ കൂട്ടുപിടിച്ച് മലങ്കരസഭയെ ഒറ്റിക്കൊടുക്കാൻ ശ്രമിച്ചു. ഏബ്രഹാം കത്തനാരുടെ ജ്യേഷ്ഠന്റെ മകനായ മാത്യൂസ് ശെമ്മാശൻ 1842-ൽ മർദീനിൽ പോയി അന്ത്യോഖ്യാ പാത്രിയർക്കീസിൽ നിന്നും

മെത്രാൻ സ്ഥാനം സ്വീകരിച്ച് 1843-ൽ മലങ്കരയിലെത്തി. 1848-ൽ കൊല്ലം അവാർഡ് (Quilon award) വഴിയായി മലങ്കര മെത്രാപ്പോലീത്തൻ സ്ഥാനത്ത് അവരോധിക്കപ്പെട്ടു. മലങ്കരസഭയെ വിദേശമിഷനറിമാർക്ക് തീറെഴുതി നവീകരണസഭ ആരംഭിച്ചു (ഇപ്പോഴത്തെ മാർത്തോമ്മാ സഭ). കൂനൻ കുരിശു സത്യം മൂലം ഉളവായ സ്വാതന്ത്ര്യബോധമുള്ള മലങ്കരസഭാമക്കൾ ഒറ്റക്കെട്ടായി നിന്ന് ഈ പ്രവണതയെ ചെറുത്തുതോല്പിക്കുന്നതിൽ വിജയിച്ചെങ്കിലും മാവേലിക്കര സുന്നഹദോസിലൂടെ (1836) അന്ത്യോഖ്യാ പാത്രിയർക്കീസിന് അമിതമായി സ്ഥാനം നല്കിയതിന്റെ ഫലമായി ഉണ്ടായ പാത്രിയർക്കീസിന്റെ ഭരണാധികാരഭ്രമത്തിനെതിരെ വീണ്ടും പോരാട്ടം തുടങ്ങേണ്ടി വന്നു.

### അന്ത്യോഖ്യാ പിടിമുറുക്കി പരാജയപ്പെടുന്നു

ഇവിടുത്തെ പള്ളികൾ പാത്രീയർക്കീസിന്റെ ഭരണത്തിലൊതുക്കേണ്ടതിന് മലങ്കര മെത്രാപ്പോലീത്തായെ പ്രീണിപ്പിക്കാൻ ശ്രമിച്ച പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് അതിൽ പരാജയപ്പെട്ടപ്പോൾ മുളന്തുരുത്തിയിൽ വച്ച് 1876 -ൽ സുന്നഹദോസ് വിളിച്ചുകൂട്ടി പള്ളികളുടെ പ്രതിനിധികളിൽ നിന്നും ഉടമ്പടി എഴുതി വാങ്ങുവാൻ ശ്രമിച്ചതും പരാജയപ്പെട്ടു. തുടർന്ന് പാത്രിയർക്കീസ് നേരിട്ടു പള്ളികൾ സന്ദർശിച്ച് ഉടമ്പടി എഴുതി വാങ്ങുവാൻ ശ്രമിച്ചതും വിജയിച്ചില്ലെന്നു കണ്ടപ്പോൾ മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിച്ച് ഓരോ മെത്രാന്മാരെ വാഴിച്ച് ഉടമ്പടി (ശൽമൂസാ) വാങ്ങിയും സ്ഥാത്തിക്കോൻ (അധികാരപത്രം) നൽകിയും അവയിലൂടെ പാത്രിയർക്കീസ് ഭരണം നടത്താനാഗ്രഹിച്ചു. അന്നുവരെ മലങ്കര സഭയുടെ പൂർണ്ണ ഭരണാധികാരം ഇവിടുത്തെ ജനങ്ങൾ കൂടി തെരഞ്ഞെടുക്കുന്ന മലങ്കര മെത്രാപ്പോലീത്തായ്ക്ക് ആയിരുന്നു. ആ മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനം കുറച്ചു കാണിക്കേണ്ടതിന് അദ്ദേഹത്തിന് ഒരു ഭദ്രാസനത്തിന്റെ മാത്രം ചുമതല നൽകി. അപ്രകാരം പാത്രിയർക്കീസ്, മലങ്കരസഭയുടെ ചരിത്രത്തിൽ അന്നുവരെ ഇല്ലാതിരുന്ന ഏകാധിപത്യവും വിദേശ മേൽക്കോയ്മയും അടിച്ചേൽപ്പിക്കുകയും ചെയ്തു.

എന്നാൽ മലങ്കരസഭയുടെ പൂർവചരിത്രവും വിശ്വാസങ്ങളും അറിയാമായിരുന്ന ജനങ്ങളും വൈദികരും ഒന്നിച്ച് മലങ്കരയുടെ സ്വാതന്ത്ര്യം സംരക്ഷിക്കുന്നതിന് സ്ഥിരപരിശ്രമം നടത്തിവന്നു. പരുമലയിൽ കൂടിയ മെത്രാന്മാരുടെ സുന്നഹദോസ് മലങ്കര മെത്രാപ്പോലീത്തായുടെ അധികാരം സമ്മതിച്ചു കൊടുക്കുകയും അദ്ദേഹത്തിന്റെ സഹായ മെത്രാപ്പോലീത്തന്മാർ എന്ന നിലയിൽ ഭരണം നടത്തുകയും ചെയ്തതോടെ പാത്രിയർക്കീസിന്റെ തന്ത്രം പൊളിഞ്ഞുപോയി. മുടക്കുകളും വഴക്കുകളും കേസുകളും ഒക്കെയായി സഭയെ വിദേശഭരണത്തിൽ നിന്നും രക്ഷിക്കാൻ നടത്തിയ പോരാട്ടം 1912 ലെ കാതോലിക്കാ സ്ഥാപനത്തോടെ മറ്റൊരു ഘട്ടത്തിലേക്ക് പ്രവേ

ശിച്ചു. സ്വതന്ത്രമായ ഒരു പൗരസ്ത്യ കാതോലിക്കേറ്റ് ഇവിടെ സ്ഥാപിക്കുവാൻ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ദൈവം അവസരം നല്കി. പാത്രിയർക്കീസും അനുഭാവികളും ഇതിനെതിരെ പ്രവർത്തിച്ചുവന്നെങ്കിലും 1934-ൽ മലങ്കരസഭയ്ക്ക് (മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, അതിന്റെ മാനേജിംഗ് കമ്മറ്റി, എപ്പിസ്കോപ്പൽ സുന്നഹദോസ് എന്നിവയിലൂടെ) സഭാഭരണം സ്വതന്ത്രമായി നടത്തിക്കൊണ്ടു പോകാനുള്ള ഭരണഘടന രൂപംകൊണ്ടു. ഭരണഘടനയെ ചോദ്യം ചെയ്തുകൊണ്ട് പാത്രീയർക്കീസ് പക്ഷക്കാർ കേസ് നടത്തിയെങ്കിലും 1958 ൽ സുപ്രീംകോടതിയിലൂടെ ഇവിടുത്തെ ഭരണസ്വാതന്ത്ര്യം ഉറപ്പിക്കപ്പെട്ടു. വിദേശ പാത്രിയർക്കീസിന് ഈ സഭമേൽ യാതൊരധികാരവും ഉണ്ടായിരിക്കുന്നതല്ലെന്നും വന്നു. അതനുസരിച്ച് മറ്റു മാർഗങ്ങളില്ലാതിരുന്നതിനാൽ പാത്രിയർക്കീസ്, കാതോലിക്കായുമായി രമ്യതയ്ക്ക് വരുകയും പരസ്പരം സ്വീകരിച്ചു സമാധാനം പുനഃസ്ഥാപിക്കുകയും ചെയ്തു. എന്നാൽ ഈ സമാധാന സന്ധിയിലൂടെ നേതൃത്വം ലഭിക്കാതെവന്ന ചില വൈദികർ സ്ഥാനലബ്ധിക്കായി ജനങ്ങളെ തെറ്റിദ്ധരിപ്പിച്ചു വീണ്ടും പാത്രിയർക്കീസിന്റെ മേൽക്കോയ്മയിലേക്ക് ഈ സഭയെ തിരിച്ചുവിടുന്നതിന് ശ്രമിച്ചു. അങ്ങനെ പാത്രിയർക്കീസിനാൽ ഭരിക്കപ്പെടുന്ന ഒരു കൂട്ടം മെത്രാന്മാരും ജനങ്ങളും ഇന്ന് യാക്കോബായ സുറിയാനി ക്രിസ്ത്യാനികളായി മലങ്കരസഭയിൽ വളർന്നു സംഘടിച്ചുവരുന്നു.

## റീത്തുപ്രസ്ഥാനം: പുതിയ ഭീഷണി

'പാത്രീയർക്കീസിന്റെ കീഴിൽ പോകാമെങ്കിൽ അതിനേക്കാൾ അന്തസ്സോടെ പാപ്പായുടെ കീഴിൽ പോകുന്നതല്ലേ നല്ലത്' എന്ന് ചോദിക്കുന്ന മലങ്കര റീത്തുപ്രസ്ഥാനം 1930 ൽ ഇവിടെ ആരംഭിച്ചതും മലങ്കരസഭാസ്വാതന്ത്ര്യത്തെ ഭീഷണിപ്പെടുത്തുന്നുണ്ട്. യേശുക്രിസ്തു തന്റെ അധികാരങ്ങളും നൽവരങ്ങളും പത്രോസിനെ മാത്രമേ ഏല്പിച്ചിട്ടുള്ളു എന്നും ആയതിനാൽ ലോകത്തിലെവിടെ ക്രിസ്ത്യാനികൾ ഉണ്ടെങ്കിലും അവരെല്ലാം സ്വാഭാവികമായി പത്രോസിന്റെ പരമാധികാരത്തിൻ കീഴിലാണെന്നും അതുകൊണ്ട് ഭാരതത്തിലെ മലങ്കര നസ്രാണികളും പ്രാരംഭം മുതലേ റോമൻ കത്തോലിക്കാസഭയുടെ കീഴിലായിരുന്നെന്നും ആ നിലയിൽ എല്ലാവരും ആ സഭയുമായി പുനരൈക്യപ്പെടണമെന്നുമാണ് 'റീത്തുപ്രസ്ഥാനക്കാർ' പറയുന്നത്. കർത്താവ്, 12 ശ്ലീഹന്മാരുടെ ഗണത്തിനാണു നൽവരങ്ങളും അധികാരങ്ങളും നൽകിയതെന്നും, ആ ശ്ലീഹന്മാർ സ്ഥാപിച്ച സഭയിലുള്ളവർ ആരുടെയും കീഴിലല്ലെന്നും, ഓരോ പ്രദേശത്തെയും സഭ അവിടുത്തെ സംസ്കാരങ്ങളും ആചാരങ്ങളും അനുകരിച്ചുകൊണ്ടു പൂർണസ്വാതന്ത്ര്യത്തിൽ വളർന്നു വന്നതായിട്ടാണ് ചരിത്രത്തിൽ കാണുന്നതെന്നും വിശ്വസിക്കുന്ന ഓർത്തഡോക്സ് സഭകൾ റീത്തു

പ്രസ്ഥാനത്തിന്റെ വലയിൽ കുടുങ്ങാനിടയില്ല. എന്നാൽ പത്രോസിന്റെ പരമാധികാരം വകവെച്ചുകൊടുക്കുന്ന പാത്രിയർക്കീസ് അനുയായികൾ റീത്തു പ്രസ്ഥാനമല്ല, സാക്ഷാൽ റോമാസഭയെത്തന്നെ സ്വീകരിക്കുവാനുള്ള സാധ്യത വളരെയുണ്ട്. അതിനുള്ള പ്രാഥമിക ആലോചനകൾ കഴിഞ്ഞിട്ടുമുണ്ട്. പരസ്പരം വിവാഹ കൂദാശ അംഗീകരിക്കുന്നതിന് ഇരുസഭകൾ തമ്മിൽ ധാരണയായി.

### പരിശീലനം ആവശ്യം

പത്തൊൻപതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ പാശ്ചാത്യ സഭകളിൽ നിന്നും ഇവിടെയെത്തിയ നവീകരണസഭക്കാർ മലങ്കരസഭയിലെ സത്യ വിശ്വാസാചാരങ്ങളെ ചോദ്യം ചെയ്തുകൊണ്ടിരിക്കുന്നുണ്ട്. സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള പോരാട്ടത്തിൽ സഭാമക്കളെ യഥാർത്ഥ വിശ്വാസാചാരങ്ങൾ വേണ്ടവിധം പഠിപ്പിക്കുന്നതിൽ മലങ്കരസഭാ നേതൃത്വം പരാജയപ്പെട്ടതിനെത്തുടർന്ന് അവൈദികരിൽ പലരും നവീകരണചിന്താഗതിയുടെ സ്വാധീനത്തിൽപ്പെട്ട് സഭയെ ഉപദ്രവിക്കാനിടയാകുന്നു എന്നത് ഒരു ദുഃഖ സത്യമാണ്. അതുപോലെ തന്നെ വൈദികരിൽ ചിലരും തങ്ങളുടെ അധികാരാവശ്യങ്ങൾ ഉറപ്പിച്ചെടുക്കുന്നതിനു റോമൻ കത്തോലിക്കാ ഹൈറാർക്കിയുടെ മാതൃകയിൽ അവൈദികരോട് പെരുമാറുന്നുണ്ടെന്നതും യാഥാർത്ഥ്യമാണ്.

തല്ഫലമായി വൈദിക – അവൈദികബന്ധം ശിഥിലമായിക്കൊണ്ടിരിക്കുകയും യഥാർത്ഥ വിശ്വാസാചാരങ്ങളിൽക്കൂടെ ഭാരത ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഉറച്ചുനിൽക്കാൻ പലപ്പോഴും സാധിക്കാതെ വരികയും ചെയ്യുന്നുണ്ട്. പതിനാറാം നൂറ്റാണ്ടിനു മുൻപ് ഇവിടെ നിലനിന്നിരുന്ന സഭാജീവിതത്തെ ശരിയായി പഠിച്ചു, അന്നു വൈദികർക്കും ജനങ്ങൾക്കും സഭയോടുണ്ടായിരുന്ന താല്പര്യവും കൂറും ആവേശവും വളർത്തിയെടുക്കുന്നതിനും ദേശീയബോധത്തോടെ സ്വാതന്ത്ര്യലക്ഷ്യത്തോടെയും പ്രവർത്തിക്കാൻ വൈദികരും അവൈദികരും മേധാവിത്വ അടിമത്ത മനോഭാവം വിട്ട് കൂട്ടുത്തരവാദിത്വത്തോടു കൂടെ പങ്കാളിത്തത്തിലൂടെ പ്രവർത്തിക്കുക എന്നതും ഏറ്റവും ആവശ്യമായ കാര്യമാണ്. അതിലേക്കായി വൈദികരെയും ജനങ്ങളേയും പ്രബുദ്ധരാക്കുന്ന പഠനപരിശീലന മാധ്യമങ്ങൾ കൂടുതലായി സഭയിൽ ഉണ്ടാകേണ്ടിയിരിക്കുന്നു.

## ചോദ്യങ്ങൾ

1. വിദേശസഭാ നേതൃത്വം മലങ്കരസഭയുടെ സ്വതന്ത്രവളർച്ചയെ എക്കാലത്തും തടസ്സപ്പെടുത്തിയെന്ന് ഉദാഹരണസഹിതം വിശദീകരിക്കുക.
2. വിജ്ഞാനികളും പ്രബുദ്ധരും സഭാസ്നേഹികളുമായ അവൈദികർ

മലങ്കരസഭയുടെ സംരക്ഷണത്തിൽ വൈദിക നേതൃത്വത്തിനു എക്കാലത്തും സഹകരിച്ചിട്ടുണ്ടെന്നു വ്യക്തമാക്കുക.

## പാഠം 6

# ദൈവജനപങ്കാളിത്തം മലങ്കര ഓർത്തഡോക്സ് സഭാപാരമ്പര്യത്തിൽ ഇരുപതാം നൂറ്റാണ്ടിൽ ഭരണഘടനാ വെളിച്ചത്തിൽ

❑ ഭരണഘടന രൂപമെടുക്കുന്നു ❑ സ്വാതന്ത്ര്യവും ദേശീയതയും ❑ ഭരണഘടനയും ദൈവജനപങ്കാളിത്തവും ❑ ചില പരിഷ്കാരങ്ങൾ

ഭാരതത്തിലെ സെന്റ് തോമസ് ക്രിസ്ത്യാനികൾ പതിനാറാം നൂറ്റാണ്ടു വരെ അനുഭവിച്ചിരുന്ന സ്വാതന്ത്ര്യവും അതിനുശേഷം വിദേശാധിപത്യത്തിന്റെ മേൽക്കോയ്മയും അവർക്കെതിരെ മലങ്കരസഭാമക്കൾ, വൈദികരും, അവൈദികരും ഒന്നിച്ചുപോരാടി വിദേശാധിപത്യത്തെ ചെറുത്തു തോല്പിച്ച ചരിത്രവും ചുരുക്കമായി നാം കണ്ടു. ഇവിടെയെല്ലാം സഭയുടെ ദേശീയ സ്വാതന്ത്ര്യം പൗരാണികമായ ഓർത്തഡോക്സ് രീതികൾ എന്നിവ നേടിയെടുക്കാനുള്ള വ്യഗ്രത കാണുന്നുണ്ട്. ഓരോ ഇടവക യോഗങ്ങളുടെയും സ്വാതന്ത്ര്യം മുമ്പുണ്ടായിരുന്നിടത്തോളം ഇല്ലെങ്കിലും കുറെയൊക്കെ പുനഃസ്ഥാപിക്കപ്പെട്ടു തുടങ്ങി. ഇപ്രകാരം ഇടവക, ഭദ്രാസനം എന്നീ തലങ്ങളിൽ കൂടിയിരുന്ന യോഗങ്ങളിൽക്കൂടി എടുത്തിരുന്ന തീരുമാനങ്ങൾ സഭയെ ഏതു പ്രതിസന്ധിയിലും സംരക്ഷിക്കുവാൻ പര്യാപ്തമായിട്ടുണ്ട്. സഭയിലെ ഓരോ വ്യക്തിയും, വൈദികനായാലും അവൈദികനായാലും സഭയെ സ്വന്തമായി കരുതി അതിനെ ശക്തിപ്പെടുത്തുന്നതിൽ സദാ ഉത്സുകരായിരുന്നു. ജീവിതത്തിന്റെ വിവിധ തുറകളിൽ പ്രവർത്തിച്ചു വന്നിരുന്ന ഉന്നതരായിരുന്ന ഉദ്യോഗസ്ഥന്മാരും മറ്റ് സ്വാധീനമുള്ളവരും സഭയെ സ്വന്തമെന്നപോലെ കരുതി സഭാസംരക്ഷണത്തിൽ പങ്കാളികളായിത്തീർന്നത് വലിയ നേട്ടം തന്നെയാണ്. സഭായോഗങ്ങളിൽ അവരുടെ അഭിപ്രായങ്ങൾ ആരായുകയും തക്കതായ പ്രാധാന്യത്തോടെ അവ അംഗീകരിക്കപ്പെട്ടു നടപ്പാക്കപ്പെടുകയും ചെയ്തിരുന്ന സംവിധാനം സഭയിൽ പുനഃസ്ഥാപിക്കപ്പെട്ടു. സഭയുടെ പൊതുവായ ഭരണനിർവഹണ സമിതികളിലെല്ലാം വ്യക്തമായ ഭൂരിപക്ഷ പങ്കാളിത്തം അവൈദികർക്കു നൽകപ്പെട്ടു.

## ഭരണഘടന രൂപമെടുക്കുന്നു

1934 -ൽ ഒരു പൊതു ഭരണഘടന ആദ്യമായി സഭയിൽ അവതരിക്കപ്പെടുന്നതിന് മുൻപും അതിനുശേഷവും പല പള്ളികൾക്കും സ്വന്തമായ ഭരണക്രമം ഉണ്ടായിരുന്നു (ഉദാ. തിരുവനന്തപുരം സെന്റ് ജോർജ്ജ് 1935, പുതുപ്പള്ളി നിലയ്ക്കൽ 1939, പറവൂർ സിറിയൻ പള്ളി 1940). ഈ ഭരണഘടനകൾ പരിശോധിച്ചാൽ ഇപ്പോഴത്തെ പൊതുഭരണഘടന അനുശാസിക്കുന്നതിനേക്കാൾ കൂടുതൽ സ്വാതന്ത്ര്യം ഓരോ ഇടവക യോഗത്തിനുമുണ്ടായിരുന്നതായി കാണാം. വൈദികരാകാനുള്ള വ്യക്തികളെ തെരഞ്ഞെടുത്ത് യോഗക്കുറി കൊടുത്ത് മേൽപട്ടക്കാരനോട് അപേക്ഷിക്കുവാനും, യോഗക്കുറിയില്ലാതെ പട്ടമേറ്റു നിയമിക്കപ്പെടുന്ന വൈദികരെ സ്വീകരിക്കാതിരിക്കുവാനും ഇടവകയോഗത്തിന് സ്വാതന്ത്ര്യമുണ്ടായിരുന്നു. അതുപോലെ വൈദികർ പള്ളിയോഗം വിളിച്ചുകൂട്ടുവാൻ വിസമ്മതിക്കുന്നപക്ഷം അയ്മേനിയായ സെക്രട്ടറിക്ക് യോഗം വിളിച്ചു കൂട്ടുവാൻ അധികാരമുണ്ടായിരുന്നു. യോഗം നാമനിർദ്ദേശം ചെയ്യുന്ന അയ്മേനിക്ക് യോഗത്തിൽ അദ്ധ്യക്ഷനായിരിക്കുകയും ചെയ്യാമായിരുന്നു. അതായത് ഓരോ പ്രദേശത്തെയും ജനങ്ങളുടെ തീരുമാനത്തോട് സഹകരിച്ച് പ്രവർത്തിക്കാനേ വൈദികർക്ക് നിവൃത്തിയുണ്ടായിരുന്നുള്ളു. സഭയുടെ വിശ്വാസാചാരാനുഷ്ഠാനങ്ങളിൽ വേണ്ടത്ര പരിജ്ഞാനം അന്നത്തെ അയ്മേനികൾക്ക് ഉണ്ടായിരുന്നു. അതിനാൽ ആ കാലഘട്ടത്തിൽ ഇപ്രകാരമുള്ള സ്വാതന്ത്ര്യം കുറെയൊക്കെ നല്ലതായിരുന്നു. എന്നിരുന്നാലും സഭയുടെ വ്യക്തിത്വവും അഖണ്ഡതയും കാത്തുസൂക്ഷിക്കുവാൻ അതുപോലുള്ള സ്വാതന്ത്ര്യം പിൽക്കാലത്തു സഭയുടെ യഥാർത്ഥ വളർച്ചയ്ക്ക് ഹാനികരമായി ഭവിച്ചു. ഒരുവിധത്തിലുള്ള അരാജകത്വത്തിലേക്ക് ഇടവകകൾ നീങ്ങാൻ അത് കാരണമാക്കി. വിദേശ മെത്രാന്മാരോടുണ്ടായിരുന്ന അകൽച്ച നാട്ടുമെത്രാന്മാരോട് കാണിക്കാത്ത വൈദികരും ജനങ്ങളും നാട്ടുമെത്രാപ്പോലീത്തായോട് ചേർന്ന് പ്രവർത്തിക്കാൻ സന്നദ്ധമായതിന്റെ വെളിച്ചത്തിലാണ് 1934-ൽ സഭയുടെ പരമാധികാരസമിതിയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സമ്മേളിച്ച് സഭയ്ക്ക് ഒരു ഭരണഘടന ആദ്യമായി പാസ്സാക്കിയതും 1954 -ൽ കൂടിയ എപ്പിസ്കോപ്പൽ സുന്നഹദോസിനാൽ അത് അംഗീകരിക്കപ്പെട്ടു നടപ്പാക്കപ്പെടുകയും ചെയ്തത്. ഈ ഭരണഘടന തീരെ ന്യൂനതകളില്ലാത്തതാണെന്ന് അവകാശപ്പെടുവാൻ നിവൃത്തിയില്ലെങ്കിലും കാലഘട്ടത്തിനനുസരണമായി ഭേദഗതികൾ വരുത്തുന്നതിൽ വൈദികർക്കും അയ്മേനികൾക്കും പങ്കാളിത്തം അംഗീകരിക്കുന്നതിനാൽ സഭയുടെ സ്വാതന്ത്ര്യം കുറെയൊക്കെ വീണ്ടെടുക്കാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട് എന്നു സന്തോഷിച്ചു ദൈവത്തെ സ്തുതിക്കാം. എന്നിരുന്നാലും ഈ സ്വാതന്ത്ര്യം കൊണ്ട് മലങ്കരസഭയ്ക്ക്

ഭാരതത്തിലെ ജനങ്ങൾക്ക് അവരുടെ സംസ്കാരത്തിലും പൈതൃക ത്തിലും നിലനിന്നുകൊണ്ട് കാര്യമായി ഒന്നുംതന്നെ സംഭാവന ചെയ്യാനോ സ്വാധീനം ചെലുത്താനോ കഴിഞ്ഞിട്ടില്ലെന്നത് മലങ്കരസഭയ്ക്ക് പോരായ്മ തന്നെയാണ്.

## സ്വാതന്ത്ര്യവും ദേശീയതയും

ഏതൊരു ഓർത്തഡോക്സ് സഭയും അതാതു ദേശത്തിനും കാല ത്തിനും അനുയോജ്യമായ നിലയിൽ ആരാധനാക്രമങ്ങളും വേദശാസ്ത്ര ചിന്തകളും ജീവിതശൈലിയും ആചാരാനുഷ്ഠാനങ്ങളും സംസ്ക്കാര പാരമ്പര്യങ്ങളും രൂപപ്പെടുത്തുവാൻ തങ്ങൾക്കുള്ള സ്വാതന്ത്ര്യമുപയോ ഗിച്ചു പരിശ്രമിച്ചിട്ടുണ്ട്; അതിൽ കുറെയൊക്കെ വിജയിച്ചിട്ടുമുണ്ട്. ഗ്രീക്കുസഭകൾ, ലത്തീൻ സഭകൾ, സിറിയൻ സഭകൾ, റോമാസഭ എന്നിവയൊക്കെ അതാതു പ്രദേശത്തിന്റെ സംസ്കാരം ഉൾക്കൊണ്ടു വളർന്നു വന്നിട്ടുള്ളവയാണ്. ഈ വിദേശ സംസ്കാരങ്ങൾ ഭാരതസഭയിൽ അടിച്ചേല്പ്പിക്കപ്പെട്ടിരിക്കുന്നതിനാൽ, ഭാരതസംസ്കാരത്തിന്റെ ആഴത്തി ലേക്ക് ഇറങ്ങിച്ചെല്ലാനോ ഭാരതീയരായ അക്രൈസ്തവരെ ആകർഷിക്കു ന്നതിനോ നമുക്കിന്നുവരെ കഴിഞ്ഞിട്ടില്ല. വിദേശബന്ധങ്ങൾ ഓരോ സഭ കളും കാര്യസാദ്ധ്യത്തിന്നായി പ്രോത്സാഹിപ്പിക്കുന്നതോടൊപ്പം ഇവിടെ സഭകൾ തമ്മിൽ കൂടുതൽ അകലുന്നതിനും വിദേശമേൽനോട്ടത്തിലും വിദേശ രീതിയിലും 'ക്രൈസ്തവമൂല്യങ്ങൾ' അവതരിപ്പിക്കപ്പെടുവാനും ഇടയാകുന്നു എന്നത് ഭാരതസഭയ്ക്ക് എന്നും തീരാകളങ്കമായി നിലകൊ ള്ളുന്ന യാഥാർത്ഥ്യമാണ്.

എല്ലാ വിദേശാധിപത്യത്തേയും പ്രലോഭനങ്ങളേയും ചെറുത്തു നില്ക്കാനുള്ള ചങ്കുറ്റം ഭാരത ക്രിസ്ത്യാനികൾ കാണിച്ചാൽ മാത്രമേ ഭാര തക്രൈസ്തവസഭയുടെ തനതായ സ്വഭാവവും, ഐക്യവും, വേദശാസ്ത്ര വും, ആചാരാനുഷ്ഠാനങ്ങളും ആരാധനാരീതികളും ഭാരതീയരെ ആകർ ഷിക്കുകയുള്ളു. ഈ ലക്ഷ്യത്തിലേക്കു നയിക്കുന്ന ഘടകങ്ങളെ പ്രോത്സാ ഹിപ്പിക്കാൻ സഹായിക്കാത്ത എല്ലാ വിദേശബന്ധങ്ങളും എക്കാലത്തും ബന്ധനങ്ങൾ തന്നെയായി അവശേഷിക്കും. എക്യുമെനിസം ഭാരതത്തിൽ സാധിക്കാൻ വിദേശ മേല്ക്കോയ്മ തടസ്സം തന്നെ. ഇവിടെ ഭാരതത്തിൽ ഭാരതസഭയ്ക്ക് ഒരു ഉത്തരവാദിത്വമുണ്ട്. അതു നിറവേറ്റുന്നതിൽ ഭാരത ക്രൈസ്തവരെല്ലാം ഒറ്റക്കെട്ടായി പ്രവർത്തിക്കുവാനുള്ള വാതിലുകൾ തുറക്കുവാൻ ഭാരതത്തിലെ എല്ലാ ക്രൈസ്തവരും വൈദികരെന്നോ അവൈദികരെന്നോ വ്യത്യാസമില്ലാതെ വിദേശസ്വാധീനം ഉപേക്ഷിച്ച് ഒത്തൊരുമിച്ചു പ്രവർത്തിക്കുമ്പോൾ മാത്രമേ ദൈവജനപങ്കാളിത്തത്തിന്റെ അർത്ഥവും വ്യാപ്തിയും വേണ്ടത്ര തെളിഞ്ഞുവരികയുള്ളു. ആയതി

ലേക്കുള്ള പ്രവർത്തനസരണികൾക്ക് രൂപംകൊടുത്തു പ്രവർത്തിക്കേണ്ടതു ദേശീയബോധമുള്ള, സ്വാതന്ത്ര്യ ചിന്തയുള്ള ഏതൊരു ക്രൈസ്തവന്റെയും ചുമതലയാണ്.

## ഭരണഘടനയും ദൈവജനപങ്കാളിത്തവും

മലങ്കര ഓർത്തഡോക്സ് സഭ ഇപ്രകാരമുള്ള ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ട് ഇനിയും ബഹുദൂരം സഞ്ചരിക്കാനുണ്ട്. എന്നിരുന്നാലും ആയതിനാവശ്യമായ രൂപരേഖയുടെ അടിസ്ഥാനമിടുന്നതിനു വേണ്ട ഒരു ഭരണഘടന വിഭാവന ചെയ്യുന്നുണ്ട്. ദൈവജനപങ്കാളിത്തത്തെ പ്രോത്സാഹിപ്പിക്കുന്ന ഭരണഘടനയിലെ ഘടകങ്ങൾ താഴെ സൂചിപ്പിക്കുന്നു:

1. ഇടവകതലത്തിലും, ഭദ്രാസനത്തിലും, അഖില മലങ്കരസഭാതലത്തിലുമുള്ള എല്ലാ ഭരണസമിതികളിലും ബഹുഭൂരിപക്ഷം പ്രതിനിധികൾക്കു പൂർണ്ണ പങ്കാളിത്തം നൽകുന്നുണ്ട്.

2. ഇടവകയേയോ, ഭദ്രാസനത്തേയോ, സഭയെയോ സംബന്ധിക്കുന്ന കാര്യങ്ങളിൽ സഭയുടെ പൊതുവായ വിശ്വാസം, പട്ടത്വം, ശിക്ഷണം എന്നിവയെ അതിലംഘിക്കാത്ത എല്ലാ തീരുമാനങ്ങളും എടുത്തു നടപ്പാക്കുന്നതിന് അതാതു യോഗങ്ങൾക്ക് അധികാരമുണ്ട്.

3. സഭാസെക്രട്ടറി, ഭദ്രാസന സെക്രട്ടറി, ഇടവക സെക്രട്ടറി, ആത്മീയ പ്രസ്ഥാന ഭാരവാഹികൾ എന്നീ സ്ഥാനങ്ങളിലെല്ലാം അയ്മേനികൾ തെരഞ്ഞെടുക്കപ്പെടുന്നതിനു തടസ്സമില്ലാത്തതാകുന്നു.

4. മേല്പട്ടക്കാരെ തെരഞ്ഞെടുക്കാനുള്ള അവകാശം വൈദികരും, അയ്മേനികളും കൂടിയ മലങ്കര മഹാഇടവക അസോസിയേഷനിൽ നിക്ഷിപ്തമാണ് എന്നതിൽ അവൈദിക പങ്കാളിത്തം സഭയെ വേണ്ടത്ര സ്വാധീനിക്കാൻ അവസരമുണ്ട്.

5. വൈദികർ മാത്രമായോ അയ്മേനികൾ മാത്രമായോ ഏതെങ്കിലും വ്യക്തി മാത്രമായോ സഭയുടെ പൊതുക്കാര്യങ്ങൾ തീരുമാനിച്ചു നടത്തുവാൻ അവസരം നൽകാതെ, വൈദിക-അവൈദിക പങ്കാളിത്തം എല്ലാ തലങ്ങളിലും ഉറപ്പുവരുത്തുന്നു. അതോടൊപ്പം തന്നെ ആദിമസഭയിലെന്നപോലെ എല്ലാ തലങ്ങളിലും അവൈദികരുടെ ആലോചനയും താല്പര്യവും സംരക്ഷിച്ചുകൊണ്ടുള്ള വൈദികനേതൃത്വത്തിന് അർഹിക്കുന്ന പ്രാധാന്യം നൽകാൻ കഴിയാതെ വരുന്ന സാഹചര്യങ്ങളിൽ അവൈദികരിൽ ആരെയെങ്കിലും ചുമതലപ്പെടുത്തുന്നതിനും വൈദികനു സാധിക്കുമെന്നതിനാൽ യോഗ്യരായ അയ്മേനികളെ നേതൃനിരയിലേക്കു ഉയർത്താനുള്ള അവസരം ഭരണഘടന വാഗ്ദാനം ചെയ്യുന്നുണ്ട്.

6. പ്രാദേശിക യോഗതീരുമാനങ്ങൾ പല കാരണങ്ങളാൽ സഭയുടെ പൊതു താല്പര്യങ്ങൾക്കും വിശ്വാസാചാരങ്ങൾക്കും എതിരായി വരുന്ന പക്ഷം അവയെ നടപ്പിലാക്കാതെയിരിക്കത്തക്ക നിലയിൽ പ്രവർത്തിക്കാൻ വൈദികർക്കും, മെത്രാപ്പോലീത്തന്മാർക്കും, മലങ്കര മെത്രാപ്പോലീത്താ യ്ക്കും അധികാരം നൽകുന്നതിലൂടെ സഭ വഴിതെറ്റിപ്പോകാതെ ഏകമായി നിലകൊള്ളുമെന്നതിന് ഇപ്പോഴത്തെ ഭരണഘടന സഹായിക്കുന്നു.

7. അതുപോലെ സഭയിൽ നടപ്പാക്കേണ്ട എല്ലാ കാര്യങ്ങളും എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിക്കുന്നതിനു മുമ്പ് അതു സംബന്ധിച്ച കാര്യങ്ങൾ ആവശ്യമായ സമിതികളിലെല്ലാം ആലോചിക്കണ മെന്നതും, ആ സമിതികളിലെല്ലാം അയ്മേനികളുടെ പങ്കാളിത്തം ഉണ്ടെ ന്നതും സഭയുടെ ഉന്നമനത്തിനു സഹായകമാണ്. വൈദികരുടെയും മെത്രാപ്പോലീത്താമാരുടെയുംമേൽ ശിക്ഷണനടപടിയെടുക്കുന്ന സമിതി കളിൽ പോലും അയ്മേനി പങ്കാളിത്തം ഭരണഘടന അനുവദിക്കുന്നുണ്ട്. ഇത്രയും അയ്മേനി പങ്കാളിത്തം മറ്റൊരു ഓർത്തഡോക്സ് സഭയിലും നൽകുന്നില്ലെന്നതും പ്രത്യേകം പ്രസ്താവിക്കേണ്ടതാണ്.

8. കാലാനുസൃതമായ മാറ്റങ്ങൾ വരുത്തുന്നതിന് റൂൾ കമ്മറ്റിയെ നിയ മിച്ചു മലങ്കര സുറിയാനി അസ്സോസിയേഷനും പ. എപ്പിസ്കോപ്പൽ സുന്ന ഹദോസും കൂടി തീരുമാനം ചെയ്തു നടപ്പാക്കാൻ അധികാരമുള്ളതിനാൽ സഭയുടെ കാലാനുസൃതമായ വളർച്ച ഉറപ്പുവരുത്തുന്നു.

### ചില പരിഷ്കാരങ്ങൾ

അവൈദിക പങ്കാളിത്തം കൂടുതലായി ഉണ്ടാകേണ്ടതിന് ഇന്നത്തെ ഭരണഘടനയിൽ ഭാവിയിൽ വരുത്താവുന്ന ചില പരിഷ്ക്കാരങ്ങൾ കൂടി സൂചിപ്പിക്കാം.

1. ആദിമസഭയിൽ, സഭായോഗങ്ങളിൽ സ്ത്രീകളും പങ്കെടുത്തിരുന്നു (അ. പ്ര. 1). കാലക്രമത്തിൽ ഓരോ ഗൃഹനാഥന്മാർ മാത്രം (മൂപ്പന്മാർ) പങ്കെടുക്കുന്ന രീതി സഭയിലുണ്ടായി. ഓരോ വീടിനെയും പ്രതിനിധീകരിച്ച് ഒരാൾ ഇടവകയോഗത്തിൽ സംബന്ധിക്കുന്ന ക്രമീകരണമായിരിക്കും കൂടുതൽ അഭികാമ്യം. ഉയർന്ന സമിതികളിലെല്ലാം പ്രാതിനിധ്യസ്വഭാവം പാലിക്കുന്നുണ്ടല്ലോ. ഒരു ഭവനത്തെ പ്രതിനിധീകരിച്ച് പുരുഷനോ സ്ത്രീയോ ഒരാൾ മാത്രം സംബന്ധിക്കുന്ന രീതിയാണ് നല്ലത്.

2. വൈദികസ്ഥാനികളെ തെരഞ്ഞെടുക്കുന്നതിനുള്ള അവകാശം പള്ളി യോഗങ്ങൾക്കുണ്ടായിരിക്കണം. യാതൊരു തെരഞ്ഞെടുപ്പുമില്ലാതെ വരുന്ന വൈദികർക്ക് ജനങ്ങളോട് വേണ്ടത്ര ഉത്തരവാദിത്വമുണ്ടാകു കയില്ല. ജനപ്രതിനിധിയെന്ന അവകാശം ലഭിക്കണമെന്നില്ല. മെത്രാപ്പോലീ

ത്തായുടെ മാത്രം വികാരിയായി വരുന്നയാൾ മുകളിൽനിന്നും ഇടവക മേൽ ഭരണം അടിച്ചേൽപ്പിക്കുന്നു എന്ന പ്രതീതി ഉണ്ടാകും. ഒരു ഇട വകയ്ക്കുവേണ്ടി പട്ടം കൊടുക്കേണ്ടതില്ലെങ്കിലും വൈദിക സ്ഥാനാർ ത്ഥിക്ക് ഇടവകയോഗക്കുറി ഇല്ലാതെയും വേണ്ടത്ര പരിശീലനം കൊടു ക്കാതെയും വൈദികരെ സഭയിൽ സൃഷ്ടിക്കുന്ന പ്രവണത നിരുത്സാഹ പ്പെടുത്തണം. ആയതിനുള്ള വകുപ്പുകൾ ഭരണഘടനയിലുൾപ്പെടുത്തണം. ഇപ്പോഴുള്ള വകുപ്പുകൾ തന്നെ ശരിയായി നടപ്പാക്കുകയും വേണം.

## ചോദ്യങ്ങൾ

1. മലങ്കരസഭാ ഭരണഘടനയിൽ അയ്മേനികളുടെ പങ്കാളിത്തത്തെ പ്രോത്സാഹിപ്പിക്കുന്ന സംഗതികൾ ഏവ?
2. വൈദിക – അയ്മേനി പങ്കാളിത്തം കൂടുതൽ ഫലപ്രദമായി നട പ്പാക്കാൻ എന്തെല്ലാം കാര്യങ്ങൾ ഭരണഘടനയിലുൾപ്പെടുത്താമെന്നു നിർദ്ദേശിക്കുക.
3. എല്ലാ അർത്ഥത്തിലും ദേശീയ സഭയായി താദാത്മ്യം പ്രാപിച്ചു വളരു ന്നതിനും മലങ്കരസഭയുടെ സ്വാതന്ത്ര്യം എത്രമാത്രം പ്രസക്തമാണെന്ന് വിവരിക്കുക.

## യൂണിറ്റ് 4

# ദൈവജന പങ്കാളിത്തം ഇന്നും നാളെയും

## പാഠം 1

## അയ്മേനികളുടെ പ്രവർത്തനരംഗങ്ങൾ-1

❑ അവൈദിക പ്രേഷിത സ്വഭാവം ❑ ലോകത്തെ രൂപാന്തരപ്പെടുത്തേണ്ടവർ ❑ ക്രിസ്തീയ കുടുംബം പ്രഥമരംഗം ❑ കുടുംബജീവിതവും സമൂഹഭദ്രതയും ❑ കുടുംബ ജീവിതം: പ്രായോഗിക പരിഗണനകൾ ❑ സന്യാസ സമൂഹങ്ങൾ ❑ മിഷനറി പ്രസ്ഥാനങ്ങൾ

### അവൈദിക പ്രേഷിത സ്വഭാവം

സഭയുടെ പ്രേഷിത പ്രവർത്തനം ലോകത്തിൽ നിർവ്വഹിക്കപ്പെടേണ്ടത് മുഖ്യമായും അവൈദികരിലൂടെയാണ്. കാരണം അവരാണ് ലോകത്തിൽ ജീവിക്കുന്നവർ. ആയതിനാൽ അവൈദിക പ്രേഷിതരംഗങ്ങൾ കണ്ടുപിടിച്ച് അവിടെയൊക്കെ പ്രവർത്തിക്കുന്നതിനാവശ്യമായ വിജ്ഞാനവും പ്രചോദനവും സമർപ്പണബോധവും അവൈദികർക്ക് സഭാജീവിതത്തിലൂടെ ലഭിക്കേണ്ടിയിരിക്കുന്നു.

യേശുക്രിസ്തു ചരിത്രത്തിൽ പ്രവേശിച്ച് പ്രാരംഭം കുറിച്ച രക്ഷണ്യവേല അതതു കാലത്തിനും, ദേശത്തിനും, സാഹചര്യത്തിനും അനുയോജ്യമായി അവതരിപ്പിക്കുവാനുള്ള മുഖാന്തിരങ്ങളായിട്ടാണ് വിവിധ രംഗങ്ങളിൽ ദൈവത്തിന്റെ സ്ഥാനാപതികളായി പ്രവർത്തിക്കുവാൻ ദൈവം അവൈദികരെ ഏല്പിച്ചാക്കിയിരിക്കുന്നത്. യേശുക്രിസ്തുവിന്റെ കൗദാശികസാന്നിദ്ധ്യം സഭയിൽ മേൽപട്ടക്കാരിലൂടെയും ഇടവകയിൽ വൈദികരിലൂടെയുമെന്നതുപോലെ ലോകത്തിലെ വിവിധ തുറകളിൽ കാണപ്പെടേണ്ടത് സഭയിലെ സത്യവിശ്വാസികളിലൂടെയാണ്. ഓരോരുത്തൻ പ്രവർത്തിക്കുന്ന ജീവിത സാഹചര്യങ്ങൾ യേശുക്രിസ്തുവിനെ സാക്ഷിക്കുവാൻ മറ്റാരെയും നിയമിച്ചിട്ടില്ലെന്നും ആയതിനാൽ തന്റെ പ്രവർത്തനമേഖലയിൽ പരിശുദ്ധാത്മ ചൈതന്യം പൂണ്ട് ക്രിസ്തുവിനെ കാണിച്ചു കൊടുക്കുവാനായി പ്രത്യേകം നിയോഗിക്കപ്പെട്ട അപ്പോസ്തോലനാണ് അഥവാ അയക്കപ്പെട്ടവനാണ് താനെന്നും ഓരോ അവൈദികനും സ്വയം കരുതി പ്രവർത്തിക്കണം. ആ ലക്ഷ്യപ്രാപ്തിക്കായി അവൈദികരെ പ്രബുദ്ധരാക്കി പരിശീലിപ്പിച്ചെടുക്കുന്നത് സഭയുടെ, പ്രത്യേകിച്ച് വൈദിക

രുടെ പ്രധാന ചുമതലയായതിനാൽ അവരുടെ നേതൃത്വം വിലമതിച്ച് അവൈദികർ പ്രവർത്തിക്കണം.

## ലോകത്തെ രൂപാന്തരപ്പെടുത്തേണ്ടവർ

'ദൈവജനം', 'ലോകജനതയുടെ' പ്രകാശമാണ്. ഭൂമിയുടെ ഉപ്പായി പ്രവർത്തിച്ച് ദുഷിപ്പു നീക്കം ചെയ്യുവാൻ അലിഞ്ഞു ചേരണമവർ. ഇന്നു ലോകത്തിൽ കാണുന്ന പല ന്യൂനതകളും സഭയുടെ ദൗത്യനിർവ്വഹണ ത്തിന്റെ പരാജയം വിളിച്ചറിയിക്കുന്നു. ആയതുകൊണ്ട് "എന്റെ പിതാവ് എന്നെ അയച്ചതുപോലെ ഞാൻ നിങ്ങളെ ലോകത്തിലേക്കയക്കുന്നു" എന്ന ക്രിസ്തുനാഥന്റെ ഭരമേല്പിക്കൽ ശിരസ്സാവഹിച്ചു കൊണ്ട് ക്രിസ്തു വിനോട് ചേർന്നു സഭയിലൂടെ ശക്തി പ്രാപിച്ചു ലോകത്തിൽ പ്രവർത്തി ക്കുകയാണ് ഓരോ അവൈദികന്റെയും പ്രഥമ കർത്തവ്യം. ആ കർത്തവ്യ ബോധത്തിലേക്ക് അവൈദികരെ ഉണർത്തുക വളരെ പ്രാധാന്യമർഹി ക്കുന്ന ധർമ്മമാണ്. ഒരു അവൈദികനായിത്തന്നെ ക്രൈസ്തവപൂർണ്ണത കൈവരിക്കാനും അത് മറ്റുള്ളവർക്കു പകർന്നുകൊടുക്കുവാനും സാധി ക്കും എന്ന അവബോധം അവൈദികർക്ക് നൽകേണ്ട ചുമതല വൈദികർ ക്കുണ്ട്. അവൈദികരെ ദൗത്യനിർവ്വഹണത്തിൽ നിരുത്സാഹപ്പെടുത്തുന്ന എല്ലാ സമീപനങ്ങളും സഭയുടെ പരാജയമായിത്തീരുന്നു. സഭാമാതാ വിന്റെ മടിത്തട്ടിൽ തന്നെ വസിച്ചുകൊണ്ടും യഥാർത്ഥ വളർച്ച പ്രാപിച്ചു വരുന്ന അവൈദികർക്കു മാത്രമേ യഥാർത്ഥ ക്രിസ്ത്യാനികളായിത്തീർന്നു ലോകത്തെ രൂപാന്തരപ്പെടുത്തുവാൻ സാധിക്കൂ. അങ്ങനെ രൂപാന്തരം പ്രാപിച്ച ക്രൈസ്തവനു മാത്രമേ ലോകത്തെ രൂപാന്തരപ്പെടുത്താൻ സാധിക്കൂ. എന്നാൽ സ്വയം രൂപാന്തരപ്പെടുത്തുന്നതും മറ്റുള്ളവരെ രൂപാന്തരത്തിലേക്ക് നയിക്കുന്നതും ഒരേസമയം നടക്കേണ്ട പ്രക്രിയയാണ്. ഏതെല്ലാം മണ്ഡലങ്ങളിൽ ഈ കർത്തവ്യം അവൈദികന് നിറവേറ്റാമെന്ന് വളരെ ചുരുക്കമായി പരിശോധിക്കാം.

### 1. ക്രിസ്തീയ കുടുംബം പ്രഥമരംഗം

ക്രിസ്തീയ ജീവിതത്തിന്റെ അടിത്തറ പാകുന്നതു കുടുംബത്തിലാണ്. ഒരു ശിശു ജനിച്ചുവീണ് ജീവിതത്തിന്റെ ആദ്യപാഠങ്ങളൊക്കെ ആദ്യത്തെ മൂന്നു വയസ്സിനുള്ളിൽ പഠിക്കുന്നു എന്നും, ഏഴു വയസ്സിനോടകം ആ ശിശു അടിസ്ഥാന കാര്യങ്ങളെല്ലാം ഗ്രഹിക്കുന്നു എന്നും പിന്നീട് അതു വരെ മനസ്സിലാക്കിയ കാര്യങ്ങളുടെ വികാസം മാത്രമേ സംഭവിക്കുന്നുള്ളു എന്നും പ്രസിദ്ധ മനഃശാസ്ത്രജ്ഞനായ ഫ്രോയ്ഡ് പറയുന്നു. ക്രൈസ്ത വമൂല്യങ്ങൾ സഭാംഗങ്ങളിൽ രൂപപ്പെടുന്നതും വളരുന്നതും ആദ്യമായി ഭവനങ്ങളിൽ വച്ചാണെന്നത് പരിഗണിക്കുമ്പോൾ ക്രൈസ്തവ കുടുംബ ത്തിന്റെ പ്രാധാന്യം എത്രമാത്രമാണെന്ന് ബോധ്യമാവും. കേവലം

മാനുഷികമായ ഒരു ക്രമീകരണമായിട്ടല്ല ദൈവീക സ്ഥാപനമായിട്ടാണ് നാം കുടുംബത്തെക്കാണുന്നത്. കുടുംബത്തിന്റെ ആത്മീയ വളർച്ചയാണ് ഇടവകകളിലും സഭയിലും സമൂഹത്തിലുമൊക്കെ ക്രൈസ്തവ വളർച്ച യുടെ മാനദണ്ഡമായി പ്രവർത്തിക്കുന്നത്. സന്യാസജീവിതത്തിന്റെ പ്രാധാന്യം പറയുന്നതോടൊപ്പം കുടുംബജീവിതത്തിന്റെ മഹത്വമുയർ ത്തിക്കാണിക്കുന്നതിൽ സഭ പരാജയപ്പെടുമ്പോൾ സഭയുടെ തന്നെ അടി ത്തറയിളകുകയാണ്. കുടുംബജീവിതം നയിക്കുന്നതിനും ദൈവീകവരം പ്രത്യേകം പ്രാപിക്കാനുണ്ടെന്നും ഉത്തമ കുടുംബജീവിതം ദൈവസ്ഥാ പിതമാണെന്നുമുള്ള ക്രിസ്തീയ മർമ്മം ഊന്നിപ്പറയേണ്ടിയിരിക്കുന്നു.

ഭാരതീയ ചിന്തയിൽ കുടുംബം ഒരു ആശ്രമമാണ്, ഗൃഹസ്ഥാശ്രമം. സഭയുടെ ഏറ്റവും ചെറിയ ഘടകമായി പരിഗണിക്കപ്പെടുന്ന കുടുംബം അതിൽതന്നെ സൂക്ഷ്മമായ അർത്ഥത്തിൽ ദേവാലയവും സെമിനാരിയും സ്കൂളും ആശ്രമവുമൊക്കെയാണ്. കുടുംബം കെട്ടുറപ്പുള്ളതായിത്തീർ ന്നാൽ മാത്രമേ സഭയും സമൂഹവും വളരൂ. കുടുംബത്തിന്റെ ഭദ്രത, പരി ശുദ്ധി, ധാരണ ഇവയെല്ലാം പ്രാപിച്ചെടുക്കാനുള്ള പ്രവർത്തനശൈലി രൂപ പ്പെടുത്തുവാൻ അവൈദികനെ സഹായിക്കുന്ന സമീപനങ്ങൾ സഭയിലു ണ്ടാകണം. സന്തുഷ്ടവും മാതൃകാപരവുമായ കുടുംബജീവിതത്തിന് സഹായിക്കുന്ന പരിശീലനം സഭാംഗങ്ങൾക്ക് നൽകുവാനായി കൗൺസ ലിംഗ് കേന്ദ്രങ്ങൾ ഭദ്രാസന പ്രാദേശികതലത്തിൽ സംഘടിപ്പിക്കണം.

### കുടുംബജീവിതവും സമൂഹഭദ്രതയും

അത്യന്താധുനികതയുടെ വേലിയേറ്റത്തിൽപ്പെട്ട് കുടുംബജീവിത മാഹാത്മ്യം പലപ്പോഴും മങ്ങിപ്പോകുന്ന പ്രവണത കണ്ടുവരുന്നത് വളരെ ആശങ്കാജനകമാണ്. കുടുംബജീവിതത്തിൽ അനാശാസ്യപ്രവണതകളും അരാജകത്വ വ്യവസ്ഥിതികളും കയറിക്കൂടുന്നതും തീർത്തും തുടച്ചുമാറ്റ ണമെങ്കിൽ ക്രൈസ്തവമൂല്യങ്ങൾ കുടുംബത്തിലൂടെ വ്യക്തികൾക്കു പകർന്നുകൊടുക്കാനുള്ള സംവിധാനങ്ങൾ കൂടുതലായി രൂപം കൊള്ളേ ണ്ടിയിരിക്കുന്നു. കുട്ടികൾക്ക് ശാരീരികവും മാനുഷികവും സാംസ്കാരി കവും സാമൂഹികവും ആത്മീകവും മതപരവുമായ സമ്പൂർണ്ണ വളർച്ചയും പക്വതയും നൽകാൻ കുടുംബമെന്ന സഭയുടെ സൂക്ഷ്മഘടകത്തിലൂടെ മാതാപിതാക്കൾക്കുള്ള സ്ഥാനം എല്ലാ അർത്ഥത്തിലും പുനഃസ്ഥാപിക്ക പ്പെടണം. ദാമ്പത്യബന്ധത്തിലൂടെ കുടുംബ പ്രേഷിത പ്രവർത്തനത്തി ലേക്ക് വിളിക്കപ്പെടുന്ന ദമ്പതികൾ യഥാർത്ഥ സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും വിശുദ്ധിയുടേയും പാതകളിലൂടെ സഞ്ചരിച്ചു കുട്ടി കൾക്കും അയൽക്കാർക്കും യഥാർത്ഥ ക്രൈസ്തവമൂല്യങ്ങൾ ഉയർത്തി ക്കാണിക്കുന്ന മലമേൽ ശോഭിക്കുന്ന വിളക്കു പോലെ സമൂഹത്തിനു

പ്രകാശസ്തംഭമായിത്തീരണം. ഭാര്യാഭർത്താക്കന്മാർ പുരോഹിതരും പ്രവാചകരും ഭരണകർത്താക്കളുമായി ക്രിസ്തുവിനെ സാക്ഷിക്കുന്നത് ആദ്യമായി കുടുംബത്തിലാണ്. ഈ കുടുംബ പ്രേഷിതത്വം യഥാർത്ഥ ക്രൈസ്തവരെ വാർത്തെടുക്കുകയും പൂർണതയിലേക്ക് അവരെ പരിശീലിപ്പിക്കുകയും ചെയ്യുന്നു. സമൂഹത്തിനും സഭയ്ക്കും നെടുംതൂണായി നിലകൊള്ളുന്ന കുടുംബജീവിതത്തിന്റെ മാഹാത്മ്യത്തെ ഉയർത്തിക്കാണിക്കുകയും, വേണ്ട പരിശീലനം നൽകി ഉത്തമ കുടുംബജീവിതം നയിക്കാനുള്ള പ്രേരണ സഭയിലൂടെ അവൈദികർക്ക് ലഭിക്കുകയും വേണം. എങ്കിൽ മാത്രമേ ലോകത്തിൽ ക്രിസ്തുവിന് യഥാർത്ഥ സാക്ഷികളാകാനുള്ള ഉത്തമ വ്യക്തികളെ രൂപപ്പെടുത്താൻ സഭയ്ക്കു സാധിക്കൂ.

## കുടുംബ ജീവിതം: പ്രായോഗിക പരിഗണനകൾ

റോമൻ കത്തോലിക്കാസഭയിൽ കുടുംബജീവിതത്തിലെ പ്രേഷിത പ്രവർത്തനത്തെ പ്രോത്സാഹിപ്പിക്കുന്ന രണ്ടാം വത്തിക്കാൻ കൗൺസിൽ രേഖകൾ താഴെപ്പറയുന്ന കാര്യങ്ങൾ നിർദ്ദേശിക്കുന്നുണ്ട്. 1. നിരാലംബരായ കുഞ്ഞുങ്ങളെ ദത്തെടുക്കുക 2. ദരിദ്രർക്കു ആതിഥ്യം നൽകി ബഹുമാനിക്കുക 3. സമൂഹത്തിൽ സാന്മാർഗ്ഗിക മൂല്യങ്ങൾ സംരക്ഷിക്കാൻ വിദ്യാഭ്യാസരംഗത്തു പ്രവർത്തിക്കുക. 4. കുട്ടികൾക്കും ചെറുപ്പക്കാർക്കും മാർഗ്ഗദർശനം നൽകുക. 5. വിവാഹിതരാകാനുള്ള യുവതീയുവാക്കന്മാർക്കു കൗൺസലിംഗ് നൽകി അവരെ ക്രിസ്തീയ കുടുംബജീവിതത്തിന് ഒരുക്കുക. 6. ആവശ്യമായ വിധത്തിലുള്ള മതവിശ്വാസ പരിശീലനം (Catechism) നൽകി സമൂഹത്തിൽ ക്രിസ്തീയ സാക്ഷ്യത്തിനായി അവൈദികരെ സജ്ജമാക്കുക. 7. ആത്മീയവും ഭൗതികവുമായ കാര്യങ്ങളിൽ അവശതയനുഭവിക്കുന്ന ദമ്പതികൾക്കും കുടുംബങ്ങൾക്കും ആവശ്യമായ വിദഗ്ധോപദേശവും സഹായവും നൽകുക. 8. വൃദ്ധജനങ്ങളെ അവരുടെ ജീവിതാവശ്യങ്ങളിൽ വേണ്ടവിധം സഹായിക്കുക.

മേൽപ്പറഞ്ഞ കാര്യങ്ങളെല്ലാം ഏതാനും രൂപരേഖകളായി സ്വീകരിച്ചുകൊണ്ട് സഭ പ്രവർത്തിക്കാനാരംഭിക്കുമ്പോൾ മാത്രമേ യഥാർത്ഥ കുടുംബ പ്രേഷിത പ്രവർത്തനം ഫലപ്രദമായി നിർവ്വഹിക്കുവാൻ അവൈദികർക്കു സാധിക്കുകയുള്ളു. കേരളത്തിലെപ്പോലെ നാനാജാതിമതസ്ഥരായ കുടുംബങ്ങൾ ഇടകലർന്നു താമസിക്കുന്ന സാഹചര്യത്തിൽ സുവിശേഷ മർമ്മങ്ങളോട് വിശ്വസ്തത പുലർത്തുന്ന ക്രൈസ്തവമൂല്യങ്ങളെ ഉയർത്തിക്കാട്ടുന്ന ക്രിസ്തീയ കുടുംബങ്ങളുടെ സ്വാധീനം വളരെയേറെയുണ്ട്. യഥാർത്ഥ ക്രിസ്തീയ കുടുംബജീവിതം നയിക്കുവാൻ വേണ്ടത്ര പ്രോത്സാഹനവും പ്രചോദനവും അവൈദികർക്കു സഭയിലൂടെ ലഭിച്ചെങ്കിലേ, സഭയുടെ യഥാർത്ഥ പ്രേഷിതപ്രവർത്തനം സമൂഹത്തിൽ ഫലപ്രദമാവുകയുള്ളു.

## 2. സന്യാസസമൂഹങ്ങൾ

മറ്റാരുടേയും നിർബന്ധത്താലല്ലാതെ സ്വയം തെരഞ്ഞെടുക്കുന്ന സന്യാസസമൂഹജീവിതം ക്രൈസ്തവസാക്ഷ്യം നിർവ്വഹിക്കുന്നതിനുള്ള സജീവമായ പ്രവർത്തനരംഗമാണ്. സഭയ്ക്കുവേണ്ടിയും മാനവരാശി മുഴുവനും വേണ്ടിയും നിരന്തരം പ്രാർത്ഥിക്കുന്നതിനും സഭയുടെ ആദ്ധ്യാത്മിക സംഘടനകൾക്ക് ഫലപ്രദമായ നേതൃത്വം നൽകുന്നതിനും മിഷനറി രംഗത്തു സമർപ്പണബോധത്തോടെ പ്രവർത്തിക്കുന്നതിനും ആശ്രമങ്ങളിലും മഠങ്ങളിലുമുള്ള അംഗങ്ങൾക്കു സാധിക്കുമെന്നതിനാൽ ഇപ്രകാരമുള്ള സന്യാസപ്രസ്ഥാനങ്ങൾ സഭയിൽ കൂടുതൽ സംഘടിപ്പിക്കേണ്ടത് അത്യാവശ്യമാണ്. സന്യാസജീവിതത്തിൽ താല്പര്യമുള്ള വ്യക്തികളെ ആകർഷിക്കാനും പരിശീലിപ്പിക്കാനും ആശ്രമങ്ങൾ, മഠങ്ങൾ തുടങ്ങിയ സന്യാസ സംഘടനകൾ സുസംഘടിതമായ പുതിയ പദ്ധതികൾ ആവിഷ്കരിച്ചു നടപ്പാക്കണം. റോമൻകത്തോലിക്കാ സഭയിലും മറ്റു വിദേശ ഓർത്തഡോക്സ് സഭകളിലും നടന്നുവരുന്ന സന്യാസപ്രസ്ഥാനങ്ങളെപ്പറ്റി പഠനം നടത്തി ക്രിയാത്മകമായ മാർഗനിർദ്ദേശങ്ങൾ ഉൾക്കൊള്ളാനും പ്രായോഗികമായവ നടപ്പാക്കുവാനുമുള്ള ശ്രമം സഭയിൽ നിന്നും ഉണ്ടാകേണ്ടിയിരിക്കുന്നു. സന്യാസസമൂഹങ്ങളെ കോർത്തിണക്കി ലക്ഷ്യബോധമുള്ളവരാക്കുവാൻ ബന്ധപ്പെട്ടവരെല്ലാം ഉത്സാഹിക്കേണ്ടതാണ്.

വിദ്യാഭ്യാസസ്ഥാപനങ്ങളും കൃഷികളും ഇടവക ഭരണവും നടത്തി സംതൃപ്തിയടയുന്നതിലുപരി സഭയുടെ മിഷനറി പ്രവർത്തനങ്ങൾ, ജീവകാരുണ്യ പ്രവർത്തനങ്ങൾ തുടങ്ങിയ സഭാസേവനം നടത്തുവാൻ സന്യാസ സമൂഹാംഗങ്ങൾ പരിശീലിപ്പിക്കപ്പെട്ടു നിയോഗിക്കപ്പെടണം. ഈ മേഖലയിലേക്ക് സഭാംഗങ്ങളെ മേൽപ്പറഞ്ഞ സേവനങ്ങൾക്കായി ചുമതലപ്പെടുത്തുവാനും ശ്രമങ്ങളുണ്ടാവണം. വേണ്ടത്ര പ്രവർത്തനസരണിയില്ലാതെ മുരടിച്ചുപോകുവാൻ സന്യാസപ്രസ്ഥാനത്തിന് ഇടവരാതെ നോക്കേണ്ടത് സഭയുടെ മുഴുവൻ ദൗത്യമാണ്.

## 3. മിഷനറി രംഗം

സഭയുടെ സാക്ഷ്യം നിർവ്വഹിക്കുന്നതിൽ പൊതുവെ ഓർത്തഡോക്സ് സഭകൾക്ക് താൽപര്യമില്ലെന്ന പരാതിയുണ്ടെങ്കിലും മലങ്കര ഓർത്തഡോക്സ് സഭയിൽ മിഷനറി പ്രവർത്തനങ്ങൾക്ക് നേതൃത്വവും സേവനസന്നദ്ധതയുള്ളവർക്ക് പരിശീലനവും നൽകുന്നതിന് ആവശ്യമായ സംവിധാനമുണ്ടായിട്ടുണ്ട്. മാവേലിക്കരയിലുള്ള മിഷൻ പരിശീലനകേന്ദ്രം (St. Pauls Mission Training Centre, Mavelikkara - 3) ഇക്കാര്യത്തിൽ പരിശീലന പദ്ധതികൾ നടത്തുന്നുണ്ട്. താല്പര്യമുള്ള യുവാക്കന്മാർക്ക് മൂന്നു വർഷത്തെ പരിശീലനവും തുടർന്ന് മിഷൻ രംഗങ്ങളിൽ നിയമനവും നൽ

കിവരുന്നു. ഇതിലേക്ക് ദൈവവിളിയുള്ള വ്യക്തികളെ കണ്ടുപിടിച്ച് ഈ സ്ഥാപനത്തിലേക്ക് അയയ്ക്കുവാൻ സഭാപ്രവർത്തകരും മാതാപിതാക്കന്മാരും ഉത്സാഹിക്കേണ്ടിയിരിക്കുന്നു.

അതോടൊപ്പം തന്നെ ആശ്രമങ്ങളിൽ നിന്നും മഠങ്ങളിൽ നിന്നും മിഷനറി സേവനരംഗത്ത് പ്രവർത്തിക്കാൻ ആഗ്രഹിക്കുന്ന അംഗങ്ങൾക്ക് പ്രത്യേക പരിശീലനം നൽകി പ്രത്യേകം തെരഞ്ഞെടുത്ത സേവനരംഗങ്ങളിലേക്ക് അയയ്ക്കുവാൻ സഭാനേതൃത്വവും മിഷൻകേന്ദ്രവും സന്യാസസ്ഥാപനാധിപരും ഒരുമിച്ചു ശ്രമിക്കുമെങ്കിൽ സഭയുടെ മിഷനറി പ്രവർത്തനം കൂടുതൽ കാര്യക്ഷമമാകുമായിരുന്നു. അതിനുപുറമെ, മിഷനറി താല്പര്യമുള്ള മാതാപിതാക്കളെ സമീപിച്ച്, മിഷനറിവേലയിൽ താല്പര്യമുള്ള അവരുടെ മക്കളെ മിഷനറി പരിശീലനത്തിനയയ്ക്കുവാൻ പ്രേരിപ്പിക്കുകയും, ആവശ്യമെങ്കിൽ കലാലയ വിദ്യാഭ്യാസവും നൽകുവാൻ മിഷൻ പരിശീലനകേന്ദ്രം തയ്യാറാകുകയും വേണം. സഭയ്ക്കകത്ത് ആത്മീയ വളർച്ച സാധിച്ചെടുക്കേണ്ടതിന് വിവിധ പരിശ്രമങ്ങൾ മറ്റ് ആത്മീയ സംഘടനകൾ വഴി നടത്തപ്പെടുന്നുണ്ടെന്നതിനാൽ സഭയ്ക്കു പുറത്തുള്ള, പ്രത്യേകിച്ചും കേരളത്തിനു വെളിയിലുള്ള അക്രൈസ്തവർക്കു ക്രൈസ്തവവെളിച്ചം കാണിച്ചുകൊടുക്കുവാൻ സുവിശേഷ പ്രവർത്തനം മൂലം സാധിക്കേണ്ടതാണ്.

## ചോദ്യങ്ങൾ

1. കുടുംബജീവിതത്തിന്റെ മാഹാത്മ്യം സഭയുടെ പ്രേഷിതപ്രവർത്തനത്തിൽ എത്രമാത്രം പ്രസക്തമാണെന്നു വ്യക്തമാക്കുക.
2. ഏതെല്ലാംവിധത്തിൽ സന്യാസപ്രസ്ഥാന പ്രവർത്തനങ്ങൾ പുഷ്ടിപ്പെടുത്താൻ സാധിക്കുമെന്ന് പരിശോധിക്കുക.
3. 'സഭയുടെ പ്രേഷിത പ്രവർത്തനം സാധിക്കുന്നത് അയ്മേനികളിലൂടെയാണ്.' ഈ പ്രസ്താവന വിലയിരുത്തുക.

# പാഠം 2

# അയ്മേനികളുടെ സേവനരംഗങ്ങൾ – 2
## സാമൂഹ്യസേവനം, രാഷ്ട്രീയ വീക്ഷണം

❑ സാമൂഹ്യസേവനം ❑ രാഷ്ട്രീയ വീക്ഷണം

### 1. സാമൂഹ്യസേവനം

### a. ക്രിസ്ത്യാനി സമൂഹത്തിന്റെ മാനദണ്ഡം

സമൂഹത്തെ ക്രിസ്തീയാനുഭവത്തിൽ രൂപാന്തരപ്പെടുത്തേണ്ട ക്രിസ്ത്യാനികൾ സമൂഹത്തെ ദുഷിപ്പിക്കുന്ന പ്രവണതകൾക്ക് ശക്തി കൂട്ടുന്ന മുഖാന്തിരങ്ങളായി പലപ്പോഴും അധഃപതിക്കാറുണ്ട്. സമൂഹത്തിലെ അഴിമതികളുടെയും വഞ്ചനകളുടെയും പിന്നിൽ ക്രിസ്ത്യാനികളും ഉണ്ടെന്നത് ഒരു സത്യമാണ്. ആയതിനാൽ ക്രിസ്തീയ മൂല്യങ്ങളുടെ ആകർഷണീയതയും സ്വാധീനവും സമൂഹത്തിൽ കുറഞ്ഞുവരുന്നു. മുമ്പ് അങ്ങനെയല്ലായിരുന്നു. ക്രിസ്ത്യാനികളുടെ വിശുദ്ധിയും വിശ്വസ്തതയും ഭക്തിയും അക്രൈസ്തവരെ ആകർഷിച്ചിരുന്ന പ്രാചീന കാലഘട്ടത്തിൽ ക്രിസ്ത്യാനികളെ അയൽക്കാരായും സ്നേഹിതരായും ലഭിക്കുവാനും അവരുമായി മാത്രം വ്യാപാരബന്ധം പുലർത്തുവാനും അക്രൈസ്തവർ ആഗ്രഹിച്ചിരുന്നതായി കേരളചരിത്രം സാക്ഷിക്കുന്നുണ്ട്. എന്നാൽ ക്രിസ്ത്യാനികളെപ്പറ്റിയുള്ള ഇന്നത്തെ ധാരണ എവിടെ നില്ക്കുന്നു.

ഇക്കാര്യത്തിൽ എന്തെങ്കിലും വ്യതിയാനം വരുത്തി ക്രിസ്തുവിന്റെ ചൈതന്യം സമൂഹത്തിലവതരിപ്പിക്കുന്നതിന് അയ്മേനികൾക്കാണ് കൂടുതൽ അവസരങ്ങൾ ലഭിക്കുന്നത്. അയ്മേനികളുടെ പ്രേഷിതപ്രവർത്തനം ഫലവത്തായി പ്രയോഗിക്കേണ്ട ഒരു വലിയ രംഗമാണിത്. സമൂഹത്തിലെ രീതികൾ, നിയമങ്ങൾ, ചിന്താഗതികൾ, സംവിധാനങ്ങൾ, ക്രമീകരണങ്ങൾ, കീഴ്വഴക്കങ്ങൾ എന്നിവ കൂടുതലായി അറിയാവുന്ന അവൈദികർ അവയിലൊക്കെ യഥാർത്ഥ ക്രൈസ്തവ മൂല്യങ്ങൾ നിറയ്ക്കാൻ പരിശ്രമിക്കുന്നതും സാമൂഹ്യസേവനമായി പരിഗണിക്കേണ്ടതാണ്. അനുദിന ജീവിതത്തിലെ ജോലി, പഠനം, വിനോദം, വിശ്രമം, സ്നേഹസമ്പർക്കം എന്നീ ജീവിതാനുഭവങ്ങളിലൂടെ പങ്കുവയ്ക്കപ്പെടുന്ന ക്രിസ്തീയസാക്ഷ്യമാണ് യഥാർത്ഥമായ സാമൂഹ്യരൂപാന്തരത്തിനുള്ള മാനദണ്ഡമായി പ്രയോജനപ്പെടുന്നത്.

### b. വിശ്വാസം പ്രവൃത്തിയിൽ വെളിപ്പെടണം

വിശ്വസിക്കുക മാത്രം ചെയ്യുന്നവനേക്കാൾ വിശ്വാസം പ്രകടമാക്കാൻ

പ്രവർത്തിക്കുന്നവനാണ് യഥാർത്ഥത്തിൽ സമൂഹത്തെ സ്വാധീനിക്കുന്നത്. ഒരുവന്റെ വിശ്വാസമെന്തെന്നറിയിക്കാൻ കുറെ പ്രസംഗങ്ങളൊന്നുമല്ല; ആത്മാർത്ഥമായ പ്രവൃത്തിയാണാവശ്യം. പ്രവൃത്തിയെ നോക്കിയാണ് വിശ്വാസത്തെ അളക്കേണ്ടത്. വിശ്വാസവും പ്രവൃത്തിയും ചേർന്നു പോകാൻ വേണ്ടത്ര നാം പരിശ്രമിക്കാറില്ല. ഇവിടെയാണ് നാം പലപ്പോഴും മുഖംമൂടിയണിയേണ്ടി വരുന്നത്. ഈ ആത്മവഞ്ചന തൂത്തെറിയാതെ സാമൂഹ്യരംഗത്ത് ക്രൈസ്തവസ്വാധീനം ചെലുത്തുവാൻ നമുക്കു പ്രയാസംതന്നെ. എന്നാൽ വിശ്വാസത്തിനൊത്ത പ്രവർത്തിയിലൂടെ ക്രിസ്തുവിനെ സാക്ഷിക്കുന്ന അവൈദിക-വൈദിക പ്രേഷിതരിലൂടെയാണ് ക്രിസ്തുവിന്റെ ദൗത്യം ലോകത്തിൽ നടത്തപ്പെടേണ്ടത്. ഈ വസ്തുത പരിഗണിക്കുമ്പോൾ വൈദികരോടൊപ്പം തന്നെയുള്ള അവൈദിക പ്രേഷിതത്വത്തിന്റെ ഉത്തരവാദിത്വവും പ്രാധാന്യവും നമുക്ക് മനസ്സിലാകും. ഇവിടെയാണ് വൈദിക - അവൈദിക പങ്കാളിത്തത്തിന്റെ വെല്ലുവിളി മാറ്റൊലി കൊള്ളുന്നത്.

രണ്ടായിരം വർഷങ്ങൾക്കു മുമ്പ് ജനലക്ഷങ്ങളെ ആശ്വസിപ്പിച്ചുകൊണ്ട് അവർക്ക് ഭക്ഷണം നല്കി അവരെ സൗഖ്യമാക്കി അവരെ നയിച്ച യേശുക്രിസ്തുവിന്റെ അതേ ദൗത്യമാണ് തന്റെ പ്രതിപുരുഷനായി കാലത്തിന്റെ ഏതൊരു ഘട്ടത്തിലും ഒരു ക്രിസ്ത്യാനിക്ക് നിർവ്വഹിക്കാനുള്ളത്. വെറും മനുഷ്യസ്നേഹത്തിന്റെ മാത്രം പേരിലുള്ള പ്രവർത്തനമല്ല, ദൈവസ്നേഹത്താൽ നിറഞ്ഞുകവിയുന്ന ആത്മപ്രചോദനമായിരിക്കണം സാമൂഹ്യസേവനത്തിന്റെ അടിസ്ഥാനം. ദൈവമാകുന്ന പിതാവിന്റെ മക്കളാണ് നാം എന്നു കരുതി യഥാർത്ഥ സഹോദരസ്നേഹത്തോടെ സമൂഹത്തിലവശതയനുഭവിക്കുന്നവരെ കരുതുവാൻ നമുക്ക് സാധിക്കണം. ഈ ചെറിയവരിൽ ഒരുത്തന് ചെയ്യുന്നതെല്ലാം എനിക്കു ചെയ്യുന്നു എന്ന കർത്തൃവാഗ്ദാനത്തിലൂന്നിക്കൊണ്ടുള്ളതായിരിക്കണം സാമൂഹ്യപ്രവർത്തനങ്ങൾ.

### c. വികലമായ സാമൂഹ്യസേവനം

ഇന്നത്തെ സാമൂഹ്യസേവനരംഗം വിലയിരുത്തുമ്പോൾ ആശാവഹമായ ലക്ഷ്യത്തോടെ ആരംഭിച്ച പല സേവനരംഗങ്ങളിലും അഴിമതി കയറിക്കൂടി എന്നു കാണാൻ പ്രയാസമില്ല. സാമൂഹ്യസേവനരംഗത്ത് ഉണ്ടായിക്കൊണ്ടിരിക്കുന്നതോ, ഉണ്ടാകാനിടയുള്ളതോ ആയ ചില ന്യൂനതകൾ ചൂണ്ടിക്കാണിക്കാം.

1. വ്യക്തിയെ മാനിക്കാത്ത, വ്യക്തിത്വത്തിനു യാതൊരു വിലയും കല്പിക്കാത്ത, അഥവാ, പണത്തിന്റേയും പ്രതാപത്തിന്റെയും സ്ഥാനമാനത്തിന്റെയും പേരിൽ - അവയെല്ലാം എങ്ങനെ നേടിയെടുത്താലും തര

ക്കേടില്ല - വ്യക്തിത്വത്തെ വിലയിരുത്തുന്ന ഒരു സാമൂഹ്യ വ്യവസ്ഥിതി യിൽ, പലപ്പോഴും യഥാർത്ഥ മൂല്യങ്ങൾക്കു വില കല്പിക്കുന്ന വ്യക്തിത്വ വികാസ പ്രവർത്തനങ്ങൾ ധ്വംസിക്കപ്പെടുന്നു.

2. ധനവാനെ കൂടുതൽ ധനവാനാക്കുവാനും അർദ്ധപ്പട്ടിണിക്കാരനെ മുഴുപ്പട്ടിണിക്കാരനാക്കുവാനും ഇടയാക്കുന്ന സാമ്പത്തിക സമീപനത്തിൽ, യഥാർത്ഥ സാമൂഹ്യനീതിയെ ഉന്നംവച്ചുകൊണ്ടുള്ള സേവനങ്ങൾ വേണ്ടത്ര ഫലപ്രദമാകാനിടയില്ല.

3. സഭ വകയായോ, സാമൂഹ്യസംഘടനകൾ വഴിയായോ നടത്തുന്ന ക്ഷേമപ്രവർത്തനങ്ങൾ കുറെയൊക്കെ ഫലപ്രദമാണെങ്കിലും, 'പ്രശസ്ത മായ സേവനം' പ്രശസ്തിക്കു വേണ്ടിയുള്ള പ്രവർത്തനമായി പലപ്പോഴും അധഃപതിക്കുകയും സാമൂഹ്യസേവനത്തിന്റെ മറവിൽ 'സ്വയം' സേവിക്കു ന്നതിനുള്ള അവസരങ്ങളായിത്തീരുകയും ചെയ്യുന്നുണ്ട്. അത്യുന്നതമായ ആദർശങ്ങളൊക്കെ, ആത്മനിർവൃതിക്കും സുഖലോലുപതയ്ക്കുമുള്ള ഉപാധികളാക്കിത്തീർക്കുന്ന പ്രവർത്തന നേതൃത്വമാണ് പലയിടങ്ങളിലും കണ്ടുവരുന്നത്.

4. 'ദരിദ്രന്മാർ ഭാഗ്യവാന്മാരാകുന്നു: സ്വർഗ്ഗരാജ്യം അവർക്കുള്ളത്' എന്നു ചൂണ്ടിക്കാണിച്ചുകൊണ്ട്, ദരിദ്രാവസ്ഥയെ ഉയർത്തിക്കാട്ടി, ദരിദ്ര രുമായി താദാത്മ്യം പ്രാപിച്ചു ജീവിച്ച യേശുക്രിസ്തുവിന്റെ ആദർശങ്ങൾ, സമ്പന്നതയിൽ ഉന്നംവച്ചുകൊണ്ടു പ്രവർത്തിക്കുന്നവർക്ക്, സമൂഹത്തിൽ നടപ്പാക്കുവാൻ സാധിക്കാത്ത ധർമ്മസങ്കടം ഇന്നും മിക്ക സാമൂഹ്യപ്ര വർത്തകരിലും വളരെ പ്രകടമാണ്.

**d. കൂട്ടായ ക്രൈസ്തവ സമീപനം**

മേൽ വിവരിച്ച ന്യൂനതകൾ ഇന്നത്തെ സാമൂഹ്യസേവനരംഗത്തെ വളരെയധികം വികലമാക്കിക്കൊണ്ടിരിക്കുന്നു. യഥാർത്ഥമായ ക്രിസ്തീയ ചൈതന്യമുൾക്കൊണ്ടു സ്വയം മറന്നു സമൂഹത്തിനുവേണ്ടിയുള്ള വ്യക്തി കളുടെ പ്രവർത്തനങ്ങളും, സമൂഹമായി 'വ്യക്തിത്വ'ത്തെ വളർത്തിയെടു ക്കുന്ന സാമൂഹ്യപ്രവർത്തനങ്ങളും പ്രോത്സാഹിപ്പിക്കപ്പെടുമ്പോൾ മാത്രമേ യഥാർത്ഥ സാമൂഹ്യവളർച്ച സാധിക്കൂ. സഭയുടെ സംഘടിതമായ ആഭിമുഖ്യത്തിൽ സാമൂഹ്യസേവനം ചെയ്യുന്നതോടൊപ്പം വ്യക്തികളെ, അവരവരുടെ ഇടവകകളിലും അയൽക്കാരിലും യഥാർത്ഥ സാമൂഹ്യ പ്രവർത്തനം നടത്തുവാൻ സഭ പ്രേരിപ്പിക്കുകയും ഉത്സാഹിപ്പിക്കുകയും വേണം. അതുപോലെ, സമൂഹത്തിലവശതയനുഭവിക്കുന്നവരെ ആശ്വസി പ്പിക്കുവാനുള്ള പദ്ധതികൾ ആവിഷ്കരിക്കുന്നതോടൊപ്പം, പ്രതികൂല സാഹചര്യങ്ങളിലേക്കു വ്യക്തിയേയും സമൂഹത്തേയും കൊണ്ടെത്തി ക്കുന്ന സാമൂഹിക രാഷ്ട്രീയ ഘടകങ്ങൾ കണ്ടുപിടിക്കുവാനും ഇല്ലാതാ

ക്കുവാനുമുള്ള ശ്രമങ്ങൾ ഉണ്ടാകണം. 'വഴിയിൽ മുറിവേറ്റു കിടക്കുന്ന യാത്രക്കാരനെ ആശ്വസിപ്പിച്ചു വഴിയമ്പലത്തിലാക്കുന്ന നല്ല ശമര്യാക്കാരന്റെ' മനോഭാവം നമുക്കുണ്ടാകണം. എന്നാൽ അതോടൊപ്പം തന്നെ, വഴിയാത്രക്കാരനെ ഉപദ്രവിച്ച കള്ളന്മാരെ പിടികൂടി, ഭാവിയിൽ വഴിയാത്രക്കാർക്കു സുരക്ഷിതരായിപ്പോകുവാനുള്ള സാഹചര്യവും സൃഷ്ടിക്കണം. രോഗത്തെ ചികിത്സിക്കുന്നതോടൊപ്പം, രോഗകാരണം മനസ്സിലാക്കി, അവ ആവർത്തിക്കാതിരിപ്പാൻ ശ്രമിക്കുകയും വേണം.

ഇവിടെയാണ് യഥാർത്ഥ വെല്ലുവിളി ഉയരുന്നത്. ഈ വെല്ലുവിളിക്കെതിരെ ക്രൈസ്തവമൂല്യങ്ങൾ ഉയർത്തിപ്പിടിക്കാൻ സന്നദ്ധതയുള്ള അവൈദികരെല്ലാം, അവർ ഏതു വിഭാഗത്തിൽപ്പെട്ടവരായാലും ശരി, ക്രിസ്തുവിനോടുള്ള ഐക്യദാർഢ്യത്തിൽ ഒന്നിച്ചണിനിരന്നു പ്രവർത്തിക്കുവാനുള്ള വേദിയൊരുക്കേണ്ടത് ഇന്നത്തെ ഒരാവശ്യമാണ്. എക്യുമെനിസത്തിന്റെ അർത്ഥവ്യാപ്തി എന്തെല്ലാമാണെങ്കിലും ഇക്കാര്യത്തിൽ 'ക്രിസ്തുവിന്റെ മനസ്സലിവ്' സമൂഹത്തിൽ നടപ്പാക്കുവാൻ അവൈദികരെ ഒന്നിച്ചു സംഘടിപ്പിച്ചു പ്രവർത്തനനിരതരാക്കാൻ വൈദിക നേതൃത്വത്തിനു കഴിയണം. ഇവിടെയാണു സത്യസന്ധതയും, ആത്മാർത്ഥതയും ക്രിസ്തീയ മനോഭാവവും പരിശുദ്ധാത്മ നൽവരവും കൈമുതലായുള്ള അവൈദികരുടെ കർമ്മശേഷി പ്രകടമാക്കേണ്ടത്. ഇന്നു നിലവിലിരിക്കുന്ന പല ദുഷിച്ച പ്രവർത്തനങ്ങളേയും നീക്കം ചെയ്തു നല്ല വ്യവസ്ഥിതി വളർത്തിയെടുക്കുവാനുള്ള പ്രേരണയും ആത്മധൈര്യവും അവൈദികർക്കു പകർന്നുകൊടുക്കുവാൻ കഴിയണം. ഇതിനായി വിദ്യാഭ്യാസ രംഗവും രാഷ്ട്രീയരംഗവും ക്രിസ്ത്യാനികളുടെ പ്രവർത്തനമേഖലകളായി കാണണം. നമ്മുടെ നാഥന്റെ മനസ്സലിവോടെ, നിസ്വാർത്ഥതയോടെ, ലക്ഷ്യബോധത്തോടെ, ത്യാഗബുദ്ധിയോടെ സമൂഹത്തിൽ പ്രവർത്തിക്കുവാനുള്ള അവൈദികരുടെ സന്നദ്ധതയെ ആശ്രയിച്ചാണ് ഈ മണ്ഡലങ്ങളിലെല്ലാമുള്ള സേവനം വിജയകരമാകുന്നത്.

## 2. രാഷ്ട്രീയ വീക്ഷണം

### (a). സഭയും രാഷ്ട്രീയവും

സഭയും രാഷ്ട്രീയവും തമ്മിലുള്ള ബന്ധത്തിന്റെ വേരുകൾ വളരെ ആഴത്തിൽ പരിശോധിക്കേണ്ടതാണ്. രാഷ്ട്രീയനേതൃത്വം സഭയെ പീഡിപ്പിച്ച നിരവധിയനുഭവങ്ങൾ ഉള്ളതുപോലെ, സഭ രാഷ്ട്രത്തെ നിയന്ത്രിച്ച ചരിത്രങ്ങളും വിരളമല്ല. ജീവിതമൂല്യങ്ങളെ സാമാന്യജനങ്ങൾക്കു പകർന്നു കൊടുക്കുന്നതിൽ രാഷ്ട്രീയതലത്തിൽ പ്രവർത്തിക്കുവാൻ ക്രൈസ്തവർക്ക് എക്കാലവും ചുമതലയുണ്ട്. യേശുക്രിസ്തു ആ നിലയിൽ ഒരു രാഷ്ട്രീയക്കാരനായിരുന്നു എന്നു കാണുന്നതിൽ തെറ്റില്ല.

യേശുക്രിസ്തു പീലാത്തോസിന്റെ മുൻപാകെ പ്രസ്താവിച്ചു, തന്റെ രാജ്യം ഐഹികമല്ലെന്ന്. അതേസമയം പീലാത്തോസിന്റെ രാജകീയ ഭരണാധികാരം ദൈവത്തിൽനിന്നു ലഭിച്ചതാണെന്നതിനാലാണ് യേശുവിനെ വിധിക്കാനുള്ള പീലാത്തോസിന്റെ അധികാരത്തെ യേശു അംഗീകരിക്കുന്നത്. ക്രിസ്തുവിന്റെ മനോഭാവത്തിലും ലക്ഷ്യത്തിലും പ്രവർത്തനശൈലിയിലും എല്ലാ ക്രിസ്ത്യാനികളും രാഷ്ട്രീയരംഗത്ത് ഇറങ്ങിപ്രവർത്തിക്കുവാൻ കടപ്പാടുള്ളവരാണ്. ഒരു ഉത്തമ ക്രിസ്ത്യാനിക്കു മാത്രമേ കറയില്ലാത്ത രാഷ്ട്രീയക്കാരനായിത്തീരാൻ സാധിക്കൂ. എന്നാൽ അപ്രകാരം സനാതന തത്ത്വങ്ങളെ പാലിച്ചു രാഷ്ട്രീയരംഗത്തു പ്രവർത്തിക്കുന്നവർക്ക് ആ മേഖലയിൽ കാലുറപ്പിച്ച് വളരുവാൻ ഇന്നത്തെ രാഷ്ട്രീയ വ്യവസ്ഥിതി പര്യാപ്തമല്ല എന്നതു പരമാർത്ഥമാണ്. രാഷ്ട്രീയത്തിന് അതിന്റേതായ ചില 'തത്വങ്ങളൊക്കെ' രൂപം കൊണ്ടിട്ടുണ്ട്. ആ തത്ത്വങ്ങൾ അതുപോലെ പാലിച്ചുകൊണ്ട് ഒരു ക്രിസ്ത്യാനി മുന്നോട്ടുപോകുമ്പോൾ, പലപ്പോഴും ക്രൈസ്തവതത്ത്വങ്ങൾ ബലിയർപ്പിക്കേണ്ടിവരും. ആയതിനാൽ ഒരു 'വൈരുദ്ധ്യം' രാഷ്ട്രീയമണ്ഡലത്തിൽ യഥാർത്ഥ ക്രിസ്ത്യാനി അഭിമുഖീകരിക്കേണ്ടി വരുന്നുണ്ട്.

എന്നാൽ ഭരണചക്രം തിരിക്കുന്നവർക്കു ജീവിതമൂല്യങ്ങൾ പകർന്നു കൊടുക്കാനും അവർ സത്യത്തോടും നീതിയോടുംകൂടി ധാർമികത കൈവെടിയാതെ ഭരണം നടത്തുന്നതിന് ആശയപരമായി സ്വാധീനം ചെലുത്തുവാനും ക്രൈസ്തവസഭയ്ക്കു കഴിയണം. അതുപോലെ, നീതിയുക്തമായ ക്ഷേമരാഷ്ട്രം കെട്ടിപ്പടുക്കുന്നതിൽ നല്ല ജനപ്രതിനിധികളെ തെരഞ്ഞെടുത്തയയ്ക്കാൻ പൊതുജനങ്ങളെ 'തയ്യാറാക്കുന്ന' പ്രക്രിയയിലും ക്രൈസ്തവർക്കു വളരെയധികം സംഭാവന ചെയ്യാനുണ്ട്.

### b. സ്ഥാപിത താല്പര്യമില്ലാത്ത സമീപനമാണാവശ്യം

പലപ്പോഴും സഭ സ്ഥാപിത താല്പര്യങ്ങൾക്കുവേണ്ടി രാഷ്ട്രീയത്തിൽ ഇടപെടുന്നത് അഭിലഷണീയമല്ല. പൊതുജനത്തിന്റെ ഉന്നതിയെ ലക്ഷ്യം വച്ചു പ്രവർത്തിക്കുന്നതിൽ രാഷ്ട്രീയശക്തികളെ പ്രേരിപ്പിക്കുകയും സഹായിക്കുകയും ചെയ്യുക എന്നതും സമൂഹത്തെ, ചൂഷണം ചെയ്യുന്ന അനീതിക്കും, അക്രമത്തിനും എതിരെ ക്രിസ്തീയ നിലയിൽ പ്രതിഷേധിക്കുക എന്നതും സഭയുടെ പ്രേഷിത പ്രവർത്തനമായി കാണേണ്ടതാണ്.

ഇന്നു രാഷ്ട്രീയ ഇടപെടലുകൾ എല്ലാ രംഗങ്ങളിലുമെന്നപോലെ മതകാര്യങ്ങളിലും സർവസാധാരണമായിത്തീർന്നിരിക്കുന്നു. എല്ലാ പ്രശ്നങ്ങളും രാഷ്ട്രീയ സ്വാധീനത്തിലൂടെ നേടിയെടുക്കാമെന്നു വന്നിരിക്കുന്നു. ഒരു വ്യക്തിയുടെ അനുദിനജീവിതത്തെ എല്ലാ നിലയിലും ബാധിക്കുന്ന രാഷ്ട്രീയരംഗത്തു നിന്നു ക്രിസ്ത്യാനികൾക്ക് മാറിനിൽക്കാനാവില്ല.

പൊതുജീവിതത്തെ ഇത്രയധികം സ്വാധീനിക്കുന്ന രാഷ്ട്രീയരംഗത്തെ, രാജ്യസ്നേഹത്തിന്റെയും ജനസേവനത്തിന്റെയും പാതയിലേക്ക് ഉയർത്തുന്നതിൽ, ക്രിസ്ത്യാനികൾക്കുള്ള പങ്ക് വളരെയേറെയാണ്. യഥാർത്ഥ മിഷനറി രംഗമായി രാഷ്ട്രീയത്തെ പരിഗണിച്ചു ക്രിസ്ത്യാനികൾ മുന്നേറേണ്ടിയിരിക്കുന്നു. 'ദൈവത്തിന്റേത് ദൈവത്തിനും കൈസറിനുള്ളതു കൈസറിനും' നൽകുക എന്ന കർത്തൃവചനപൊരുൾ മനസ്സിലാക്കി പ്രവർത്തിക്കുവാൻ ക്രിസ്ത്യാനികൾക്കു സാധിക്കണം.

രാഷ്ട്രീയരംഗത്തു നിരവധി അനാശാസ്യപ്രവണതകൾ കൊടികുത്തി വാഴുന്നുണ്ടെന്നു കുറ്റപ്പെടുത്താറുണ്ട്. എന്നാൽ, അപ്രകാരമുള്ള പ്രവണകൾ എങ്ങനെ ജനം അനുവദിക്കുന്നു? എന്തുകൊണ്ട് 'രാഷ്ട്രീയക്കാരന്റെ' നിലവാരം ഉയരുന്നില്ല? ഓരോ സമുദായവും സംഘടനയും പാർട്ടിയും അവരവരുടെ സ്ഥാപിത താല്പര്യം സംരക്ഷിക്കുന്നതിനു ശ്രമിക്കുന്നതാണു പ്രധാന കാരണം. പൊതു നന്മയ്ക്കു വേണ്ടി, സ്വാർത്ഥ താല്പര്യം വഴിമാറിക്കൊടുക്കുന്ന രാഷ്ട്രീയ സമീപനമാണ് ഇന്നാവശ്യം. ആയതിനു സഭ മാതൃക കാണിക്കണം.

ഇവിടെയാണു യേശുക്രിസ്തുവിന്റെ രാഷ്ട്രീയവിപ്ലവത്തെ വിലയിരുത്തേണ്ടത്. സ്വയം 'ഇല്ലായ്മ'യാകുവാൻ തീരുമാനിച്ചുറച്ചുകൊണ്ടു മറ്റുള്ളവർക്കു ജീവൻ നൽകുവാനായി സ്വയം ബലിയായി, കഷ്ടതയുടെ ജീവിതപാത സ്വീകരിച്ചുകൊണ്ട്, പരിഹാസവും ദുഷിപ്പും ഏറ്റുകൊണ്ട്, യഥാർത്ഥ ദൈവരാജ്യം കെട്ടിപ്പടുക്കുവാൻ താണിറങ്ങിവന്ന ദൈവപുത്രന്റെ ജീവിതശൈലി ഓരോ ക്രിസ്ത്യാനിയും സ്വീകരിച്ചു പ്രവർത്തിക്കണം. സഭയായി അപ്രകാരമൊരു ജീവിതശൈലിയിലേക്കു സഭാമക്കളെ നയിക്കണം. അതാണു രാഷ്ട്രീയസമീപനമായി ക്രിസ്തുനാഥൻ പഠിപ്പിച്ചത്. അതു ഒരു ദൈവവിളിയായിക്കരുതി അതിനെ സ്നേഹിക്കുകയും പിൻതുടരുകയും വേണം. സ്നേഹത്തിലൂന്നിക്കൊണ്ടു സേവനം ചെയ്യുമ്പോൾ സ്വയം ത്യജിക്കാതെ വിജയിക്കാനാവില്ലെന്നു മനസ്സിലാക്കിക്കൊടുക്കുവാൻ സഭയുടെ പ്രേഷിതപ്രവർത്തനം മൂലം സാധിക്കണം. ഇപ്രകാരം ക്രിസ്തീയ സാക്ഷ്യം അവതരിപ്പിക്കാനുള്ള വേദിയായി രാഷ്ട്രീയരംഗം പരിഗണിച്ചുകൊണ്ട് പ്രത്യേകമായ ഒരു പാർട്ടിയോടും ലയിച്ചുചേരാതെ, സ്ഥിരമായി ഏതെങ്കിലും പാർട്ടിയായി നിലകൊള്ളാതെ, അതതു കാലങ്ങളിൽ രാഷ്ട്രീയരംഗത്തു കാണുന്ന അനീതികളേയും അഴിമതികളേയും നിർമ്മാർജ്ജനം ചെയ്യുന്ന ഒരു 'രാഷ്ട്രീയശക്തിയായി' നിലകൊള്ളാൻ ക്രൈസ്തവലോകത്തിന് ചുമതലയുണ്ട്. ഇക്കാര്യത്തിൽ അവൈദികരെ ബോധവാന്മാരാക്കുവാനും, അവരെ കോർത്തിണക്കുവാനും വൈദികർക്കു ചുമതലയുണ്ട്.

### c. സ്വതന്ത്രമായ ക്രൈസ്തവശക്തി

ഏതെങ്കിലും ഒരു രാഷ്ട്രീയ പാർട്ടിയുടെ പ്രത്യയശാസ്ത്രത്തോടു താദാത്മ്യം പ്രാപിക്കാതെ തന്നെ ക്രിസ്തീയ മൂല്യങ്ങളിൽ അടിസ്ഥാനം ഉറപ്പിച്ചുകൊണ്ട് ജനക്ഷേമത്തിനും, രാജ്യനന്മയ്ക്കുമായി പ്രവർത്തിക്കുന്ന ഏതു പാർട്ടിയിലും ചേർന്നു പ്രവർത്തിക്കുവാൻ ക്രിസ്ത്യാനിക്ക് സ്വാതന്ത്ര്യമുണ്ടാകണം. ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയുടെ നയങ്ങളെ വിവേചനം ചെയ്യാതെ അവയ്ക്കായി എക്കാലവും കൊടിപിടിക്കാൻ ഒരു ക്രിസ്ത്യാനി തയ്യാറാകരുത്. അങ്ങനെ ഏതു കാര്യത്തിനും ക്രിസ്ത്യാനിയെ കൂട്ടുകിട്ടും എന്നു ഭരണപക്ഷത്തിനോ പ്രതിപക്ഷത്തിനോ തോന്നാത്തനിലയിൽ ക്രിസ്ത്യാനികൾ ജനനന്മയ്ക്കു വേണ്ടി പോരാടുവാനായി ക്രിസ്തുവിന്റെ കൊടിക്കീഴിൽ ഉറച്ചു നിൽക്കുന്നവരായിരിക്കണം. അതേ സമയം, വർഗീയചിന്താഗതി വളർത്തുന്നതിനോ, സ്വന്ത താല്പര്യങ്ങൾ മാത്രം നേടിയെടുക്കാനോ ആയി ഇപ്രകാരമൊരു നിലപാട് എടുക്കാതിരിക്കാൻ ശ്രദ്ധിക്കുകയും വേണം. രാഷ്ട്രീയത്തെ 'ക്രൈസ്തവമായി' പോഷിപ്പിക്കുന്ന യഥാർത്ഥ മിഷനറിയായി പ്രവർത്തിക്കാനുള്ള ദൈവവിളി സ്വീകരിച്ച്; ദൈവഇഷ്ടം ലോകത്തിൽ പ്രാവർത്തികമാക്കുന്നതിൽ ക്രിസ്ത്യാനികൾ വ്യക്തികളായും സമൂഹമായും നിലകൊള്ളുക എന്നതു ദൈവരാജ്യത്തിന്റെ നിർമ്മാണപ്രവർത്തനം തന്നെയാണ്. ഈ രംഗത്ത് അവൈദിക സംഘടനകൾക്ക് വളരെയേറെ പ്രവർത്തിക്കാനുണ്ട്.

### ചോദ്യങ്ങൾ

1. ഇന്നത്തെ സാമൂഹ്യസേവനരംഗം വിലയിരുത്തി, ന്യൂനതകൾ ചൂണ്ടിക്കാണിച്ചു പരിഹാരം നിർദ്ദേശിക്കുക?
2. സാമൂഹ്യസേവനരംഗത്തിൽ ക്രൈസ്തവതരംഗങ്ങൾ നിറയ്ക്കുന്നതിന് അയ്മേനികളുടെ സേവനം എത്രമാത്രം പ്രയോജനപ്പെടുമെന്നു ചർച്ച ചെയ്യുക?
3. സഭയും രാഷ്ട്രവും തമ്മിലുള്ള ബന്ധവും അകൽച്ചയും വിവരിക്കുക. ക്രിസ്ത്യാനികൾക്ക് രാഷ്ട്രീയത്തിൽ എന്തുമാത്രം ഇടപെടാം?
4. ക്രിസ്ത്യാനികൾ സ്ഥാപിത താൽപര്യമോ, വർഗീയചിന്തയോ ഇല്ലാത്ത ഒരു സ്വതന്ത്ര രാഷ്ട്രീയശക്തിയായി നിലകൊള്ളേണ്ടതിന്റെ പ്രാധാന്യം വിവരിക്കുക?

## പാഠം 3

# അയ്മേനികളുടെ പ്രവർത്തനമേഖലകൾ വിദ്യാഭ്യാസം, കല, സംസ്കാരം, സാഹിത്യം, ഇതര മതസ്വാധീനം

❑ വിദ്യാഭ്യാസമേഖല ❑ കലാ - സാംസ്കാരിക - സാഹിത്യ മേഖലകൾ ❑ വിദേശബന്ധത്തിന്റെബന്ധനം ❑ ഭാരതീയതഉൾക്കൊള്ളണം ❑ കലാ - സാംസ്കാരികമേഖലകൾ ക്രൈസ്തവമാക്കണം ❑ ഇതരമതസ്വാധീനം

### 1. വിദ്യാഭ്യാസമേഖല

**ഇന്നത്തെ ദുരവസ്ഥ**

ഈ രംഗത്തു പ്രാഥമികമായ ചുമതല മാതാപിതാക്കന്മാർക്കു തന്നെയാണ്. ഭവനങ്ങളിൽ വച്ചു തന്നെ നല്ല ശിക്ഷണത്തിൽ കുഞ്ഞുങ്ങളെ വളർത്താനുള്ള പരിശീലനം മാതാപിതാക്കൾക്കും, മാതാപിതാക്കളാകാനുള്ളവർക്കും ലഭിക്കണം. ഇക്കാര്യത്തിൽ സർക്കാർ ചിലതൊക്കെ ചെയ്യുന്നുണ്ടെങ്കിലും, നമ്മുടെ സ്കൂളുകളും കലാലയങ്ങളും വേണ്ടത്ര ഫലപ്രദമായി പ്രവർത്തിക്കുന്നില്ല. ആയതിനാൽ, ആ മേഖലയിൽ ക്രൈസ്തവ സഭയ്ക്ക് ഒരു നല്ല ദൗത്യം നിർവഹിക്കാനുണ്ട്. കുത്തഴിഞ്ഞുകിടക്കുന്ന വിദ്യാഭ്യാസ സമ്പ്രദായമെന്നു കുറ്റപ്പെടുത്തുക മാത്രം ചെയ്യാതെ ആ രംഗത്ത് കാര്യമായ സംഭാവനകൾ ചെയ്യാൻ ക്രൈസ്തവസഭയ്ക്കു സാധിക്കണം. മുൻകാലങ്ങളിൽ ക്രൈസ്തവരുടെ സംഭാവനകൾ വിലമതിക്കപ്പെട്ടിരുന്നു. എന്നാൽ ഇന്നത്തെ നമ്മുടെ സമീപനം മൂലം വിദ്യാഭ്യാസ നിലവാരം താഴ്ന്നുപോകാൻ ഇടയാകുന്നില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. അദ്ധ്യാപകരുടെ നിയമനങ്ങൾക്കും, വിദ്യാർത്ഥികളുടെ പ്രവേശനങ്ങൾക്കും യോഗ്യത നോക്കാതെ സംഭാവന സ്വീകരിക്കുന്ന സ്ഥാപനങ്ങൾ, പാവനമായ വിദ്യാഭ്യാസത്തെ ഒരു കച്ചവടച്ചരക്കാക്കി അധഃപതിപ്പിക്കുന്നു എന്നത് ഒരു ദുഃഖസത്യമാണ്. ക്രൈസ്തവമൂല്യങ്ങളും, സാക്ഷ്യവും നഷ്ടപ്പെടാനിടയാകുന്ന ഇത്തരം സന്ദർഭങ്ങൾ കഴിയുന്നത്ര ഒഴിവാക്കാൻ ക്രൈസ്തവലോകത്തിന്റെ പൊതുവായ സഹകരണം കൂടിയേ തീരൂ.

**ക്രിയാത്മക സമീപനം**

താഴെ പറയുന്ന ചില കാര്യങ്ങൾ അംഗീകരിച്ചു നടപ്പാക്കുന്നതിൽ വ്യക്തികളായും സമൂഹമായും ക്രൈസ്തവർ മുന്നോട്ടുവരേണ്ടിയിരിക്കുന്നു.

1. മാനുഷിക മൂല്യങ്ങളെ ഉയർത്തിപ്പിടിക്കുന്നതും, സ്വഭാവരൂപീകരണത്തിനുതകുന്നതുമായ വിദ്യാഭ്യാസത്തിനു മുൻതൂക്കം നൽകി പ്രോത്സാഹിപ്പിക്കുക.

2. വിദ്യാഭ്യാസരംഗത്തു ഇന്നു കണ്ടുവരുന്ന ന്യൂനതകൾ ഇല്ലായ്മ ചെയ്യുന്നതിനു ക്രൈസ്തവർ ഒന്നിച്ചു പ്രവർത്തിക്കുകയും സർക്കാരിനെ പ്രേരിപ്പിക്കുകയും ചെയ്യുക.

3. നല്ല നിലയിൽ വിദ്യാഭ്യാസസ്ഥാപനങ്ങൾ നടത്തുന്നതിനു സഭയായി പരിശ്രമിക്കേണ്ടതാണ്. സഭാംഗങ്ങൾ ഇക്കാര്യത്തിൽ കൈതുറന്നു സഹായിച്ചെങ്കിലേ, ഇന്നു പല ക്രൈസ്തവസ്ഥാപനങ്ങളിലും കാണുന്ന അനാശാസ്യ പ്രവണതകൾ നിർമ്മാർജ്ജനം ചെയ്യാൻ കഴിയൂ. അതിനു കഴിയുന്നില്ലെങ്കിൽ അപ്രകാരമുള്ള സ്ഥാപനങ്ങൾ നടത്താതിരിക്കുക.

4. അദ്ധ്യാപകവൃത്തിയുടെ അന്തസ്സു പുനഃസ്ഥാപിക്കുന്നതിനും, പാണ്ഡിത്യവും സമർപ്പണബോധവുമുള്ള നല്ല മാതൃകാദ്ധ്യാപകരെ ബഹുമാനിക്കുന്നതിനും സമൂഹത്തെ തയ്യാറാക്കുക.

5. വിദ്യാഭ്യാസരംഗത്തെ രാഷ്ട്രീയ ഇടപെടലുകൾ കഴിയുന്നത്ര നീക്കം ചെയ്ത് ഉന്നതമായ വിദ്യാഭ്യാസം വിദ്യാർത്ഥികൾക്കു നൽകാൻ സർക്കാരിനെ നിർബന്ധിക്കുവാൻ ക്രൈസ്തവസഭയായിട്ടു ശ്രമിക്കുക.

6. സ്വഭാവ രൂപവത്കരണത്തിനും സന്മാർഗജീവിതത്തിനുമുതകുന്ന മാർഗനിർദ്ദേശങ്ങൾ കലാലയങ്ങളിൽ നിന്നും വിദ്യാർത്ഥി ലോകത്തിനു ലഭിക്കണം. അതിനായി സന്മാർഗ പഠനം, മതപഠനം എന്നിവ ഏർപ്പെടുത്തുക.

മേൽപ്പറഞ്ഞ കാര്യങ്ങളിലെല്ലാം ഓരോ ക്രൈസ്തവന്റെയും ആത്മാർത്ഥമായ സഹകരണം വളരെ വിലപ്പെട്ടതാണ്. ഇക്കാര്യത്തിൽ ഉന്നതനിലവാരം പുലർത്താൻ സഭയെ സഹായിക്കുന്നതിൽ അവൈദികർക്കുള്ള പങ്കാളിത്തം വളരെ പ്രാധാന്യമർഹിക്കുന്നു. സഭാകാര്യങ്ങൾ പഠിപ്പിക്കുന്നതിനു തയ്യാറുള്ള അവൈദിക നേതൃത്വനിര ഇന്നത്തെ വലിയൊരാവശ്യമാണ്.

## 2. കലാ - സാംസ്കാരിക - സാഹിത്യ മേഖലകൾ

### ദേശീയത ക്രിസ്ത്യാനിത്വത്തിന്റെ കാതൽ

ഓരോ പ്രദേശത്തെയും കലകളും സംസ്കാരങ്ങളും സ്വായത്തമാക്കി, പവിത്രീകരിച്ചു ക്രിസ്തീയമായി അവതരിപ്പിക്കുവാൻ അതാതു പ്രദേശത്തെ സഭയ്ക്കു ചുമതലയുണ്ട്. ഗ്രീക്ക്, റോമൻ, സിറിയൻ, റഷ്യൻ തുടങ്ങിയ സഭകളൊക്കെ ഇപ്രകാരമുള്ള ദേശീയ കലാ-സാഹിത്യ സംസ്കാ

രങ്ങളിലൂടെ വളർന്നുവന്ന രീതി ക്രൈസ്തവ പാരമ്പര്യ ചരിത്രത്തിൽ വളരെ വ്യക്തമായിക്കാണാവുന്നതാണ്. എന്നാൽ ഭാരതക്രിസ്ത്യാനികളെ സംബന്ധിച്ചിടത്തോളം, 16-ാം നൂറ്റാണ്ടിനു മുൻപുവരെ കുറച്ചൊക്കെ ഭാരതീയ ശൈലിയിൽ വളരാൻ സാധിച്ചെങ്കിലും, പിന്നീട് വിദേശസഭകളുടെ മേൽക്കോയ്മയ്ക്കും താല്പര്യങ്ങൾക്കുമനുസരിച്ച് ഭാരതീയ രീതികൾ പലതും നിരുത്സാഹപ്പെടുത്താനിടയായി.

മുൻകാലങ്ങളിൽ ആരാധനാകേന്ദ്രങ്ങൾ, പെരുന്നാൾ, വിവാഹാചാരങ്ങൾ, വൃതാനുഷ്ഠാനങ്ങൾ, വേഷവിധാനങ്ങൾ, രാക്കുളി, നാല്പതടിയന്തിരം, ആണ്ടുശ്രാദ്ധം, മാർഗംകളി, കളരിപയറ്റ് തുടങ്ങിയ അനവധി കാര്യങ്ങൾ ഭാരതസംസ്കാരത്തിന്റെ ഭാഗമായി നസ്രാണി ക്രിസ്ത്യാനികൾ സ്വീകരിച്ചിരുന്നു (Z. M. പാറേട്ട് എഴുതിയ 'മലങ്കര നസ്രാണികളുടെ പദവിയും ജാത്യാചാരങ്ങളും' എന്ന ഗ്രന്ഥം കാണുക).

## വിദേശബന്ധത്തിന്റെ ബന്ധനം

എന്നാൽ വിദേശസഭകൾ ഭാരതസഭയുടെ മേൽ ആധിപത്യം ആരംഭിച്ചതുമുതൽ ഇപ്രകാരമുള്ള ദേശീയ സമീപനത്തിനു പ്രോത്സാഹനം നൽകിയില്ലെന്നു മാത്രമല്ല, വിദേശസംസ്കാരം ഇവിടെ ഇറക്കുമതി ചെയ്ത് അടിച്ചേല്പിക്കുവാനും തുടങ്ങി. പ്രത്യേകിച്ച് നവീകരണ പ്രസ്ഥാനത്തിന്റെ ആവിർഭാവത്തോടെ, ഭാരതീയമായതെന്തും പാപമാണെന്നും, തിന്മയാണെന്നും സാധാരണക്കാരെ ധരിപ്പിച്ചു. ദേവാലയത്തിലെ ചിത്രങ്ങളും മാതൃകകളും നീക്കം ചെയ്യപ്പെട്ടു. പള്ളിക്കെട്ടിടങ്ങളുടെ മാതൃക തന്നെ പരിഷ്കരിക്കപ്പെട്ടു. ഭാരതീയരെ സ്വാധീനിച്ചുവന്നിരുന്ന പല സാമൂഹ്യാചാരങ്ങളും വിദേശീയരുടെ നോട്ടത്തിൽ തിന്മയായി.

ഭാരതസംസ്കാരം, സാഹിത്യം, കല എന്നീ രംഗങ്ങളുമായി താദാത്മ്യം പ്രാപിച്ചു വളരുവാൻ വിദേശബന്ധം, ഇക്കാലമത്രയും ഭാരതസഭയ്ക്കു തടസ്സം സൃഷ്ടിച്ചതിന്റെ ഫലമായി, ഭാരതത്തിലെ 'ക്രിസ്തീയത' ഒരു 'വിദേശ ഇറക്കുമതി' ആയിട്ടാണ് ഭാരതീയർ കാണുന്നത്. അതുകൊണ്ടു തന്നെയാണ്, വിദേശസംസ്കാരത്തിൽ വളർത്തപ്പെട്ട 'ക്രിസ്ത്യാനിത്വം' ഇതുവരെയും ഭാരതമണ്ണിൽ വേരുറയ്ക്കാതെ പോയതും. ഭാരതത്തിലെ അക്രൈസ്തവരെ ആകർഷിക്കുവാനും സ്വാധീനിക്കുവാനും സാധിച്ചില്ലെന്നു മാത്രമല്ല, അവരുടെ വെറുപ്പും എതിർപ്പും സമ്പാദിക്കുന്നതിനും വിദേശനിർമ്മിത ക്രിസ്ത്യാനിത്വം ഇടയാക്കിയിട്ടുണ്ട് എന്നത് ഒരു വസ്തുതയാണ്.

ആയതിനാൽ, ഭാരതസംസ്കാരത്തിന്റെ പൈതൃകത്തിലേക്ക് ഇറങ്ങിച്ചെന്ന്, കലാസാംസ്കാരിക സാഹിത്യരംഗങ്ങളിൽ ക്രൈസ്തവ മൂല്യങ്ങൾ നിറച്ച് ചൈതന്യപൂർണമാക്കുവാൻ മറ്റു ദേശീയ സഭകൾക്കെന്നപോലെ,

നമുക്കും സാധിക്കണം. ഒരു 'ഭാരത ക്രൈസ്തവ സഭ' എന്ന നിലയിൽ എല്ലാ അർത്ഥത്തിലും വളർന്നുവരുവാൻ നാം ശ്രമിക്കുന്നില്ലെങ്കിൽ, ഭാരതത്തിലുള്ള നമ്മുടെ ക്രൈസ്തവസാക്ഷ്യം ഫലപ്രദമാകാനിടയില്ല. അപ്രകാരമൊരു സമീപനം തെറ്റാണെന്നും പാപമാണെന്നുമൊക്കെ നമ്മെ പഠിപ്പിച്ച വിദേശപാരതന്ത്ര്യത്തിന് അടിമകളായി ഭാരതസഭ കഴിയേണ്ട ആവശ്യമില്ല.

വിദേശ ഇടപെടലുകൾക്ക് മുൻപ് ഭാരതത്തിൽ ഒരൊറ്റ ക്രിസ്തീയ സഭയേയുണ്ടായിരുന്നുള്ളു. ഓരോ കാലഘട്ടത്തിൽ ഈ ഭാരതസഭ മേലുണ്ടായ വിദേശാധിപത്യം മൂലം, ഇവിടെ ഭിന്നമായ വീക്ഷണങ്ങളും, സമീപനങ്ങളും താല്പര്യങ്ങളും അടിച്ചേല്പിക്കപ്പെട്ടതിന്റെ ഫലമായി, വിവിധ ക്രൈസ്തവ വിഭാഗങ്ങളുണ്ടാകുകയും, അവ പലപ്പോഴും പരസ്പരം മൽസരിക്കുകയും ചെയ്തു. ആ വിഭാഗീയ ചിന്തകൾക്ക് വശംവദരായി, ഭാരതീയത നഷ്ടപ്പെടാനിടയായി. നമ്മുടെ വേദശാസ്ത്ര ചിന്തയിലും, വൈദികപരിശീലനത്തിലും, ആരാധനയിലും വിദേശസംസ്കാരത്തിൽ നിന്നുരുവായ ഗ്രന്ഥങ്ങളാണ് അടിസ്ഥാനമായിരുന്നത്. ഇന്നും മുഖ്യമായി ആശ്രയിക്കുന്നത് വിദേശഗ്രന്ഥങ്ങളെയാണ്.

### ഭാരതീയത ഉൾക്കൊള്ളണം

നമുക്ക്, നമ്മുടേതായ ചിന്താസരണിയെ രൂപപ്പെടുത്താൻ സാധിക്കണമെങ്കിൽ, ഭാരതീയ ദൈവശാസ്ത്രസമീപനം തന്നെ ഉണ്ടാകേണ്ടിയിരിക്കുന്നു. അതിനായുള്ള അന്വേഷണപാതയിൽ ഭാരത ക്രൈസ്തവർ ഒന്നിച്ചു പരിശ്രമിക്കേണ്ടതാണ്. ഇക്കാര്യത്തിൽ 'അവൈദിക വേദശാസ്ത്ര മേഖല' വളരെയധികം പ്രാധാന്യമർഹിക്കുന്നു.

ഭാരതസഭയുടെ ക്രിസ്തീയവും 'ഭാരതീയവുമായ' വേരുകൾ കണ്ടെത്തി, അതുമായി ബന്ധപ്പെട്ടു, ഭാരതമണ്ണിൽ വളർന്നു പന്തലിക്കുന്ന, തികച്ചും ഭാരതീയ വേദശാസ്ത്ര ചിന്തകളാൽ പരിപോഷിപ്പിക്കപ്പെടുന്ന ഭാരത ക്രൈസ്തവ സഭയ്ക്കു മാത്രമേ, യഥാർത്ഥമായൊരു പ്രേഷിതപ്രവർത്തനം ഭാരതത്തിൽ നിർവഹിക്കാൻ കഴിയൂ. ഇക്കാര്യത്തിൽ അവൈദിക പങ്കാളിത്തം ഉറപ്പുവരുത്തേണ്ടത് ഭാരതീയ ശൈലിയിൽ പരിശീലിപ്പിക്കപ്പെട്ട വൈദിക നേതൃത്വത്തിന്റെ കർത്തവ്യമാണ്. പരിശീലനരംഗത്തും ഭാരതീയ സമീപനത്തിനു വളരെയേറെ ഊന്നൽ കൊടുക്കേണ്ടിയിരിക്കുന്നു. ഭാരതീയ വേദശാസ്ത്രഗ്രന്ഥങ്ങൾ ധാരാളമായി നമുക്കുണ്ടാകണം. ഭാരതത്തിലെ ഇതരസാഹിത്യ കൃതികളിലേക്കും, വേദഗ്രന്ഥങ്ങളിലേക്കും ഇറങ്ങിച്ചെന്ന് ക്രൈസ്തവ സമീപനം പ്രതിഫലിപ്പിക്കുന്ന ഉത്തമ വേദശാസ്ത്രചിന്തകൾ ഭാരതമക്കളിൽ നിന്നുതന്നെ ഉയർന്നുവരണം. അവൈദികരെയും ഇക്കാര്യത്തിൽ വേണ്ടത്ര പ്രോത്സാഹിപ്പിക്കണം.

## കലാ - സാംസ്കാരിക മേഖലകൾ ക്രൈസ്തവമാക്കണം

കേരളീയ കലാരൂപങ്ങളെ (ഉദാ: കഥകളി, ഓട്ടംതുള്ളൽ തുടങ്ങിയവ) ക്രിസ്തീയ സന്ദേശം പ്രചരിപ്പിക്കുന്നതിനായി ഉപയോഗിക്കാം. കലാ-സാഹിത്യ സാംസ്കാരിക രംഗങ്ങളിൽ പ്രഗല്ഭരായ വ്യക്തികൾ ധാരാള മുണ്ട്. സഭയിൽനിന്നും യാതൊരു പ്രോത്സാഹനവും ലഭിക്കാത്തതിനാൽ മറ്റു പല തുറകളിൽ തൊഴിലാളികളായി പ്രവർത്തിച്ച് അഴിമതിയും, അക്ര മവും, അസാന്മാർഗ്ഗികതയും സമൂഹത്തിൽ വളരുവാനായി അവർ ഉപയോ ഗിക്കപ്പെടുന്നു. സിനിമ, നാടകം, ചിത്രകല, സംഗീതം, നൃത്തം, നോവൽ, ചെറുകഥാസാഹിത്യം തുടങ്ങിയ നിരവധി മാധ്യമങ്ങൾ മനുഷ്യമൂല്യങ്ങളെ അവഗണിച്ച് പണസമ്പാദനത്തിനായുള്ള വിളയാട്ടരംഗങ്ങളായി സ്വകാര്യവ്യക്തികൾ കയ്യടക്കിയിരിക്കുകയാണ്. ഈ രംഗങ്ങളിലെല്ലാം മാനുഷിക മൂല്യങ്ങളെ ഉയർത്തിപ്പിടിക്കുന്ന, സാന്മാർഗ്ഗിക ബോധത്തെ കരുപ്പിടിപ്പിക്കുന്ന ദൈവിക ചിന്തയുണർത്തുന്ന, ആത്മീയജീവിതം പരിപോഷിപ്പിക്കുന്ന രംഗങ്ങളാക്കിത്തീർക്കാൻ ക്രൈസ്തവസഭയ്ക്കു സാധിക്കണം. സാധാരണ ജനങ്ങളെ ഇത്രയധികം സ്വാധീനിക്കുന്ന മേല്പറഞ്ഞ മാധ്യമങ്ങളിലൂടെ ക്രിസ്തീയ സന്ദേശം ഭാരതത്തിനു നൽ കാൻ, ക്രൈസ്തവസഭകളുടെ ആഭിമുഖ്യത്തിൽ തന്നെ സിനിമാ നിർമാണ ക്കമ്പനികൾ, സാഹിത്യപ്രവർത്തക സംഘങ്ങൾ തുടങ്ങിയവ ഏർപ്പെ ടുത്തി മാനവസംസ്കാരത്തെ പവിത്രമാക്കാൻ കഴിയുമോ എന്ന് പരിശോ ധിക്കേണ്ടതാണ്. കുറെ സാമ്പത്തിക ഭാരം ഏറ്റെടുക്കേണ്ടി വരുമെന്നതി നാൽ, വിവിധ ക്രൈസ്തവ സഭകൾ ഒന്നിച്ചു സഹകരിച്ച് പ്രവർത്തിക്കേ ണ്ടിവരും. വിപുലമായ തോതിൽ സിനിമാരംഗത്ത് പ്രവർത്തിക്കാൻ ഉടനെ പ്രയാസമാണെങ്കിലും വീഡിയോ, റേഡിയോ, ടെലിവിഷൻ തുടങ്ങിയ മാധ്യമങ്ങൾ പരമാവധി ഉപയോഗപ്പെടുത്താൻ വളരെയേറെ സാദ്ധ്യതക ളുണ്ട്. പൊതുമൈതാനങ്ങൾ, കളിസ്ഥലങ്ങൾ, സ്കൂളുകൾ, കലാലയങ്ങൾ എന്നിവിടങ്ങളിലൊക്കെ ഇപ്രകാരമുള്ള മാധ്യമങ്ങൾ ഉപയോഗിക്കാൻ സഭയ്ക്കു സാധിക്കുന്നതാണ്. സഭകളുടെ ആഭിമുഖ്യത്തിൽ ഇപ്രകാരം പ്രവർത്തിക്കുന്നതിനായി കഴിവുള്ള അവൈദികരെ കണ്ടുപിടിച്ചു, ഒരു പ്രത്യേക കലാസാംസ്കാരിക വിഭാഗം തന്നെ രൂപീകരിച്ച് പ്രവർത്തിക്കു ന്നതു വളരെയേറെ പ്രയോജനകരവും സാദ്ധ്യതകളുമുള്ള ഒരു സംരംഭ മാണ്.

### 3. ഇതര മതസ്വാധീനം

#### a. മായം കലരുന്ന വിശ്വാസം

ഭാരതം ഒരു മതേതരരാഷ്ട്രമാണല്ലോ. എല്ലാ മതങ്ങളെയും എല്ലാ ദേവന്മാരെയും, ദേവതമാരെയും ഒരുപോലെ സ്വീകരിക്കാനുള്ള വിശാല

വീക്ഷണമാണ് ഭാരതത്തിലുള്ളത്. അതുകൊണ്ടു തന്നെ സിക്കുമതം, ജൈനമതം, ബുദ്ധമതം, ഇസ്ലാംമതം എന്നിവയെല്ലാം ഇവിടെ വളർന്നു. അക്കൂട്ടത്തിലൊരു മതംപോലെയോ, മതനേതാവിനെപ്പോലെയോ ക്രിസ്ത്യാനികളെയും യേശുദേവനെയും എണ്ണുവാൻ ഹിന്ദുസഹോദരങ്ങൾ തയ്യാറാകും. യേശുദേവന്റെ മാതാവായി 'മറിയം ദേവിയെ' അല്പം കൂടി ഉയർത്തി പൂജിക്കുന്ന പ്രവണതയും ഈയിടെയായി അക്രൈസ്തവരിൽ വളർന്നുവരുന്നുണ്ട്. 'ക്രിസ്തു ദൈവപുത്രനാണ്', 'ലോകരക്ഷകനാണ്' എന്നീ അതുല്യതയൊന്നും യേശുക്രിസ്തുവിനു നൽകുവാൻ ക്രിസ്ത്യാനികളിൽ തന്നെ പലരും തയ്യാറാകുന്നില്ല എന്ന നിലയിലാണ് ഇന്നത്തെ പോക്ക്. ഹിന്ദുക്കളുടെ 'അയ്യപ്പൻവിളി' പോലെ പല ശരണംവിളികളും ക്രിസ്ത്യാനികളും ആരംഭിച്ചിട്ടുണ്ട്. മറ്റു ദേവന്മാരുടെ കൂട്ടത്തിൽ 'യേശുവിനെയും' 'മാതാവിനെയും' ശരണം വിളിക്കാൻ അക്രൈസ്തവരെ ചില ഭക്തികേന്ദ്രങ്ങളിൽ 'പ്രോത്സാഹിപ്പിക്കുന്നു'മുണ്ട്. ചുരുക്കത്തിൽ യേശുക്രിസ്തുവിലുള്ള വിശ്വാസം 'മതവിശ്വാസത്തിന്റെ വേലിയേറ്റത്തിൽ' മുങ്ങിപ്പൊയ്ക്കൊണ്ടിരിക്കുകയാണ്. ഭാരതീയതയായി ഇതിനെ തെറ്റിദ്ധരിക്കരുത്.

ദൈവേഷ്ടം മാത്രം നിവർത്തിക്കപ്പെടാൻ ആഗ്രഹിക്കുന്നയാളാണു യഥാർത്ഥ ദൈവവിശ്വാസി. എന്നാൽ 'തന്നിഷ്ടം' നിവർത്തിക്കപ്പെടാൻ 'ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിനായി' നേർച്ചകാഴ്ചകൾ നൽകി ദൈവേഷ്ടത്തെ മാറ്റിമറിക്കാൻ ശുപാർശയ്ക്കു വരുന്ന ഭക്തജനങ്ങളും, ജനങ്ങളുടെ 'ഭക്തി' സാമ്പത്തിക വരുമാനത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തുന്ന 'പള്ളി നടത്തിപ്പുകാരും' ക്രിസ്തീയ വിശ്വാസത്തിന്റെ ഘാതകരാണ്. മനുഷ്യപുത്രൻ വരുമ്പോൾ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമോ എന്ന് കർത്താവ് അരുളിച്ചെയ്തത് വളരെ ഗൗരവമായി പരിഗണിക്കേണ്ടിയിരിക്കുന്നു.

**b. ക്രിസ്ത്യാനിത്വം സർവമതങ്ങളുടെയും ജീവൻ**

ക്രിസ്ത്യാനിത്വം ഒരു മതമല്ല, മാർഗമാണ്. യഥാർത്ഥ ക്രൈസ്തവ തത്ത്വങ്ങൾ ഇതര മതസ്ഥർക്ക് പകർന്നു കൊടുക്കാൻ വിളിക്കപ്പെട്ട സഭ, ആ നിലയിൽ സഭാംഗങ്ങളെ പരിശീലിപ്പിക്കുന്നതിൽ കൂടുതൽ ശ്രമിക്കുന്നതോടൊപ്പം, 'വഴി തെറ്റിപ്പോകുന്ന' ആടുകളെ തിരികെ കൊണ്ടുവരാനായി പരിശ്രമിക്കുകയും വേണം. യഥാർത്ഥ സ്നേഹം, ത്യാഗം, സത്യം എന്നീ ക്രിസ്തീയ മൂല്യങ്ങളാൽ ആകർഷിക്കപ്പെട്ട് അക്രൈസ്തവർ ദൈവിക മാർഗത്തിൽ ജീവിക്കുവാൻ അവരെ പരിശീലിപ്പിക്കുക എന്നത് സഭയുടെ ഏറ്റവും വലിയ കർത്തവ്യമാണ്. മറ്റു മതങ്ങളിലെ നല്ല വശങ്ങൾ പകർത്തുവാനും, ക്രിസ്തീയ തത്ത്വങ്ങളുടെ മഹിമ സ്വന്തം ജീവിതത്തിലൂടെ പ്രകട

മാക്കാനും ഓരോ ക്രിസ്ത്യാനിയും തയ്യാറാകുന്നില്ലെങ്കിൽ, എല്ലാ മതങ്ങളുടെയും അന്തരാത്മാവിൽ ലയിച്ചുചേരാനുള്ള ക്രിസ്ത്യാനിത്വം വെറും ഒരു 'മതമായി' 'പലതിലൊന്നായി' പരിണമിക്കും. ക്രിസ്ത്യാനിത്വത്തിന്റെ തനിമയും വ്യക്തിത്വവും ഭാരതീയമായി സംരക്ഷിക്കേണ്ടതു സഭയുടെ ചുമതലയാണ്.

**ചോദ്യങ്ങൾ**

1. വിദ്യാഭ്യാസമേഖല വിലയിരുത്തി, അവൈദിക പങ്കാളിത്തം കൂടുതൽ പ്രയോജനപ്പെടുത്തേണ്ടതിന്റെ പ്രാധാന്യം ചൂണ്ടിക്കാണിക്കുക.
2. ഭാരതീയ കലാ-സാംസ്കാരിക സാഹിത്യ മേഖലകളിലൂടെ ക്രൈസ്തവസഭ ദേശീയത ഉൾക്കൊള്ളേണ്ടതിന്റെ ആവശ്യകതയെപ്പറ്റി ഉപന്യസിക്കുക.
3. ഇതര മതങ്ങളോടുള്ള സമീപനത്തിൽ ക്രിസ്തീയ വിശ്വാസത്തിന്റെ സാംഗത്യം സംരക്ഷിക്കപ്പെടാൻ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ എന്തെല്ലാം? വിവരിക്കുക.

## പാഠം 4

# സഭയും സ്ത്രീകളും: ഒരവലോകനം

❑ വേദപുസ്തകാടിസ്ഥാനത്തിൽ ❑ സ്ത്രീകളുടെ പങ്കാളിത്തം - ആദിമസഭയിൽ ❑ വേദശാസ്ത്ര വീക്ഷണത്തിൽ ❑ സ്ത്രീകളുടെ 'പൗരോഹിത്യം'

സഭയിൽ പകുതി സ്ത്രീകളാണ്. പുരുഷന്മാരേക്കാൾ സജീവമായി സഭാജീവിതം നയിക്കുന്ന, ആത്മീയാനുഭവം പങ്കുവയ്ക്കുന്ന ആ വിഭാഗത്തെ അവഗണിച്ചുകൊണ്ട് സഭയ്ക്കു വളരുവാൻ സാദ്ധ്യമല്ല. സഭയിൽ സ്ത്രീകൾക്കു വേണ്ടത്ര സ്ഥാനം നൽകാതെ, പുരുഷമേധാവിത്വ വ്യവസ്ഥിതിയിൽ രൂപംകൊണ്ട നിയമങ്ങളും രീതികളും, സ്ത്രീകളുടെ പങ്കാളിത്തത്തെ വേണ്ടത്ര പ്രോത്സാഹിപ്പിക്കാൻ പര്യാപ്തമല്ല എന്ന വാദഗതി എത്രമാത്രം ശരിയാണെന്ന് വിലയിരുത്തണം. സ്ത്രീകൾക്ക് പൗരോഹിത്യസ്ഥാനം വരെ നൽകുന്ന പ്രോട്ടസ്റ്റന്റ് വിഭാഗങ്ങളും, മെത്രാന്മാരുൾപ്പെടുന്ന കൗൺസിലുകളിൽ സ്ത്രീ പ്രതിനിധികളെ പങ്കെടുപ്പിക്കാൻ തയ്യാറുള്ള

റോമൻ കത്തോലിക്കരും ചുറ്റുമുള്ളപ്പോൾ, നമ്മുടെ സഭയിൽ സ്ത്രീകൾക്കുണ്ടായിരിക്കേണ്ട സ്ഥാനത്തെപ്പറ്റി ചിന്തിക്കേണ്ടതാണ്. ഈ വിഷയം വളരെച്ചുരുക്കമായി കൈകാര്യം ചെയ്യാനേ നിവൃത്തിയുള്ളു.

## 1. വേദപുസ്തകാടിസ്ഥാനത്തിൽ

### A. പഴയനിയമത്തിൽ

പഴയനിയമകാലഘട്ടത്തിൽ സ്ത്രീത്വം തീരെ അവഗണിക്കപ്പെട്ടിരുന്നു. സൃഷ്ടികഥയിൽത്തന്നെ പുരുഷന് ഒരു തുണയായിട്ടാണ്, വാരിയെല്ലിൽ നിന്നും സ്ത്രീ സൃഷ്ടിക്കപ്പെടുന്നത് (ഉല്പ. 2:18). മനുഷ്യന്റെ ആവശ്യത്തിനായി സൃഷ്ടിക്കപ്പെട്ട മറ്റുള്ള ജീവജാലങ്ങളിലൊന്നും തക്ക തുണയെ കാണാഞ്ഞതിനാലാണ് സ്ത്രീയെ ദൈവം സൃഷ്ടിക്കുന്നത്. അവൾക്ക് 'നാരി' എന്നു പേരിടുന്നതും പുരുഷൻ തന്നെ. മനുഷ്യനെ പാപത്തിൽ വീഴ്ത്തുന്നതിന് മുഖാന്തിരമായിത്തീർന്നതും സ്ത്രീയായതിനാൽ, പുരുഷന്റെ സൗഭാഗ്യം നഷ്ടപ്പെടുത്തിയവൾ എന്ന ദുഷ്പേരു പഴയനിയമ ചിന്താഗതിയിൽ സ്ത്രീകൾക്ക് നൽകപ്പെട്ടു. യഹോവയുടെ ശാപം സ്ത്രീയുടെ മേൽ വീണു. 'അവൻ നിന്നെ ഭരിക്കും' (ഉല്പ. 2:16). അവിടം മുതൽ തുടങ്ങിയതാണ് പുരുഷമേധാവിത്വം. വീഴ്ചയ്ക്കു മുൻപ് അവർ ജീവിതപങ്കാളികളായിരുന്നു. യഹൂദസ്ത്രീകൾക്ക് സഭയിലും സമൂഹത്തിലും യാതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. സ്ത്രീകൾ വംശാവലിയിൽ രേഖപ്പെടുത്തപ്പെട്ടിരുന്നില്ല. സ്ത്രീകൾക്ക് ന്യായപ്രമാണങ്ങൾ പഠിക്കാനും പഠിപ്പിക്കുവാനും അർഹതയില്ലായിരുന്നു. പൂർണമായി ആരാധനയിൽ പങ്കുകൊള്ളാനും അനുവാദമില്ലായിരുന്നു. സ്ത്രീകൾ അബലകളായും സ്ത്രീത്വം അശുദ്ധിയുള്ളതായും പരിഗണിക്കപ്പെട്ടിരുന്നു. വ്യഭിചാരക്കുറ്റം സ്ത്രീകളിൽ മാത്രം ഒതുങ്ങിനിന്നിരുന്നു. യഹൂദ പുരുഷന്മാർക്ക് ഏകദേശം ഇപ്രകാരം ഒരു പ്രാർത്ഥനയുണ്ട്. 'ദൈവമേ, അവിടുന്ന് എന്നെ ഒരു പന്നിയായിട്ടോ സ്ത്രീയായിട്ടോ സൃഷ്ടിക്കാഞ്ഞതിനാൽ ഞാൻ നിന്നെ സ്തുതിക്കുന്നു.' അത്രമാത്രം നികൃഷ്ട ജീവിയായിട്ടാണ് പുരുഷൻ സ്ത്രീയെ കണക്കാക്കിയത്. വെറുമൊരു 'ഉപഭോഗവസ്തു'വായി സ്ത്രീകൾ കണക്കാക്കപ്പെട്ടിരുന്നതിനാൽ പുരുഷന് അടിമയായി മൂടുപടമിട്ട് കഴിയാനേ യഹൂദസ്ത്രീകൾക്ക് അവസരമുണ്ടായിരുന്നുള്ളു. ബഹുഭാര്യത്വവും, വെപ്പാട്ടി സമ്പ്രദായവും നിലവിലിരുന്നു. വിവാഹമോചനം പുരുഷന്റെ മാത്രം അവകാശമായിരുന്നു. നിസ്സാര തെറ്റുകൾക്കു പോലും ഉപേക്ഷണപത്രം കൊടുത്ത് ഭാര്യയെ പിരിച്ചുവിടാൻ യഹൂദ ന്യായപ്രമാണം അനുവദിച്ചിരുന്നു.

### B. പുതിയനിയമത്തിൽ

പുതിയനിയമ കാലഘട്ടത്തിൽ ഈ സമീപനത്തിന് മാറ്റം വരുന്നുണ്ട്.

കന്യകമറിയാമാകുന്ന സ്ത്രീ മുഖാന്തരം ലോകത്തിന് രക്ഷകനെ ലഭിച്ചതിനാൽ പഴയ ശാപത്തിൽ നിന്നും സ്ത്രീ വിമുക്തയായി. സ്ത്രീത്വത്തെ ഉയർത്തുവാൻ യേശുക്രിസ്തു പ്രാരംഭമിട്ടു. വിവാഹമോചനത്തിന് 'വ്യഭിചാരക്കുറ്റം' മാനദണ്ഡമാക്കി. അത് സ്ത്രീക്കും പുരുഷനും ഒരുപോലെ ബാധകമാണെന്നു യേശു പ്രഖ്യാപിക്കുകയും ചെയ്തു. തന്റെ ശിഷ്യസമൂഹത്തിൽ ധാരാളം സ്ത്രീകളെയും യേശു അനുവദിച്ചു. കർത്താവിന്റെ പുനരുത്ഥാനത്തിന് സാക്ഷികളായി സുവിശേഷപ്രവർത്തനത്തിലേർപ്പെടുന്ന സ്ത്രീകളെ പുതിയനിയമ കാലഘട്ടത്തിൽ ധാരാളമായി കണ്ടുമുട്ടുന്നുണ്ട് (മത്താ. 27:55, മർക്കോ. 15:41, ലൂക്കോ. 7:1-10, 38, 23:55-24:10). അപ്പോസ്തോലിക സഭയിൽ സ്ത്രീകളും സജീവ പങ്കാളികളായിരുന്നു. ആരാധനയിലും, വചനശുശ്രൂഷകളിലും സഭാജീവിതത്തിലും സ്ത്രീ പുരുഷ വ്യത്യാസമില്ലാതെ എല്ലാവരും പങ്കുകൊണ്ടു (അ. പ്ര. 1:14). ക്രിസ്തുവിൽ ആണെന്നോ, പെണ്ണെന്നോ വ്യത്യാസമില്ലെന്ന് പൗലോസ് ശ്ലീഹാ പഠിപ്പിച്ചു (ഗലാ. 3:28).

ഭരണച്ചുമതലകളിൽ സ്ത്രീകൾ പ്രവർത്തിക്കുന്നതായി അപ്പോസ്തോലിക സഭയിൽ കാണുന്നില്ല. എന്നാൽ അക്കാലത്ത് ഭവനങ്ങളിലായിരുന്നു സഭ സമ്മേളിച്ചിരുന്നത്. അപ്പോഴൊക്കെ ഗൃഹനായികമാരായ സ്ത്രീകൾക്ക് പ്രത്യേകമായ ഒരു സ്ഥാനം ഉണ്ടായിരുന്നു (അ. പ്ര. 12:12, 16:14, 1 കൊരി. 1:11). ഭാര്യാഭർത്താക്കന്മാർ സഹകരിച്ച് ദൈവശുശ്രൂഷ നിർവഹിക്കുന്നതായി കാണുന്നു (അ. പ്ര. 18:2, 18:26, റോമ. 14:3 കൊരി. 16:19, 2 തിമോ. 4:19). പ്രത്യേകം പരിഗണന നല്കിക്കൊണ്ട് ചില സ്ത്രീകളെ പൗലൂസ് ശ്ലീഹാ ചൂണ്ടിക്കാണിക്കുന്നുമുണ്ട് (റോമ. 16:1-2, 6:12, ഫിലി. 4:23). പ്രവാചകികളായും പല സ്ത്രീകൾ വേദപുസ്തകത്തിൽ പരാമർശിക്കപ്പെടുന്നുണ്ട് (ലൂക്കോ. 2:36-38, അ. പ്ര. 2:17-18, 21:9). ശെമ്മാശ്ശിനിയായി, വിധവകളെ ശുശ്രൂഷിക്കുന്നതിലേക്ക്, കെംക്രായ സഭയിലെ ഫേബയെ നാം കാണുന്നു (റോമ. 16:1-2). സ്ത്രീകൾ തല മൂടണമെന്നും (1 കൊരി. 11:16) സഭയിൽ മിണ്ടാതിരിക്കട്ടെ എന്നും (1 കൊരി. 14:34-36) ഔദ്യോഗിക ഉപദേഷ്ടാവ് ആയോ, പുരുഷന്റെ മേൽ കർത്തൃത്വം നടത്തുന്ന ഭരണകാര്യത്തിലോ സ്ത്രീകൾ നിയമിക്കപ്പെടരുത് എന്ന സൂചനകളും കാണുന്നുണ്ട് (1 തിമോ. 2:12). 'പ്രായമായ' സ്ത്രീകൾക്ക് വിധവമാരെയും ചെറുപ്പക്കാരികളെയും, ഉപദേശത്തിലും മാതൃകയിലും പരിപാലിക്കുവാനുള്ള ചുമതല എടുത്തു പറയുന്നുമുണ്ട് (1 തിമൊ. 5:2, തീത്തോ. 2:3).

### 2. സ്ത്രീകളുടെ പങ്കാളിത്തം - ആദിമസഭയിൽ

നിഖ്യാ സുന്നഹദോസിനു മുമ്പുള്ള കാലഘട്ടത്തിൽ സ്ത്രീകളുടെ പങ്കാളിത്തത്തെപ്പറ്റി പ്രത്യേകം പരാമർശങ്ങളൊന്നും അധികമായി കാണു

ന്നില്ല. പൗരസ്ത്യ സഭാപാരമ്പര്യത്തിൽ മൂന്നാം നൂറ്റാണ്ടിനു ശേഷം 'ശെമ്മാശ്ശിനി' (Deaconness) സ്ഥാനം കൂടുതലായി വളർന്നുവരുന്നുണ്ട്. പ്രത്യേകം ചുമതലകൾ ഏല്പിക്കുന്നതായി കാണുന്നു. വിജാതീയരുടെ ഭവനങ്ങൾ സന്ദർശിച്ച് സ്ത്രീകളെ രഹസ്യത്തിൽ വിശ്വാസം പഠിപ്പിക്കുക, രോഗികളെ ശുശ്രൂഷിക്കുക, തടവിൽ കിടന്നിരുന്ന സഹോദരന്മാർക്കു വേണ്ട സഹായങ്ങൾ ചെയ്യുക, പ്രായപൂർത്തിയായ സ്ത്രീകളെ മാമോദീസായ്ക്കു തൈലം പൂശി ഒരുക്കുക, അവരെ മൂറോൻ പൂശുക എന്നീ ചുമതലകൾ 'ശെമ്മാശ്ശിനിമാർക്ക്' ആദിമസഭ നൽകിയിരുന്നതായി ഡിഡസ്കാലിയ എന്ന സുറിയാനിഗ്രന്ഥത്തിൽ (A.D.300) കാണുന്നു. പീഡനകാലഘട്ടത്തിൽ ഭർത്താക്കന്മാർ വധിക്കപ്പെട്ടതിനാൽ നിരവധി വിധവകളെ സംരക്ഷിക്കേണ്ട ചുമതല സഭയ്ക്കുണ്ടായിരുന്നു. ഈ വിധവകളെ നിയന്ത്രിക്കുന്നതിലും ദേവാലയാരാധനയിൽ സ്ത്രീകളുടെയും കുട്ടികളുടെയും അച്ചടക്കം പാലിക്കുന്നതിലും ഈ ശെമ്മാശ്ശിനിമാർ നിയോഗിക്കപ്പെട്ടിരുന്നു. പ്രായത്തിലും പെരുമാറ്റത്തിലും സ്വഭാവത്തിലും പക്വത പ്രാപിച്ചവരെയാണ് ഇക്കാര്യത്തിനു നിയോഗിച്ചിരുന്നത്. കുട്ടികളെ വളർത്തി പരിചയമുള്ള ഉത്തമരായ വിധവകളെ സഭ നിയമിച്ചു. അപ്പോസ്തോലിക കോൺസ്റ്റിറ്റ്യൂഷൻ എന്ന ഗ്രന്ഥത്തിലും (നാലാം നൂറ്റാണ്ട്) ഇക്കാര്യം എടുത്തുപറയുന്നുണ്ട്. 5-ാം നൂറ്റാണ്ടിൽ എഴുതപ്പെട്ട ടെസ്റ്റമെന്റം ഡൊമിനി എന്ന ഗ്രന്ഥത്തിൽ, സ്ത്രീകളായ രോഗികൾക്ക് വി. കുർബ്ബാന വീട്ടിൽക്കൊണ്ടു കൊടുക്കുവാൻ, ശെമ്മാശ്ശന്മാരെപ്പോലെ ശെമ്മാശ്ശിനിമാരെയും നിയോഗിച്ചിരുന്നു എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. കൽക്കദോൻ സുന്നഹദോസ് തീരുമാനത്തിൽ 40 വയസ്സു തികഞ്ഞവരെ മാത്രമേ ശെമ്മാശ്ശിനിമാരായി നിയമിക്കാവൂ എന്ന് വ്യക്തമാക്കുന്നു.

സഭ വളരുന്തോറും ഈ പ്രസ്ഥാനത്തിന്റെ പ്രസക്തി കുറയുകയാണുണ്ടായത്. കാരണങ്ങൾ (a) പ്രായപൂർത്തിയായവരുടെ മാമോദീസാ കുറഞ്ഞുവന്നു. (b) സ്ത്രീകൾ പരസ്യമായി ജീവിതത്തിൽ പങ്കുകൊള്ളാൻ തുടങ്ങിയപ്പോൾ രഹസ്യ പഠിപ്പിക്കലുകൾ ആവശ്യമില്ലാതെ വന്നു. (c) സഭയുടെ ഭരണസംവിധാനത്തിൽ സ്ത്രീകൾ അവഗണിക്കപ്പെട്ടു. (d) വിധവകൾ കൂടുതൽ പരിശീലനം നേടിയവരും വൈദഗ്ധ്യമുള്ളവരുമായിത്തീർന്നപ്പോൾ സഭാകാര്യങ്ങളിൽ കൂടുതൽ ഫലപ്രദമായി പ്രവർത്തിക്കുവാൻ അവർക്കു കഴിഞ്ഞു. (e) സന്യാസപ്രസ്ഥാനം വളർന്നപ്പോൾ കന്യകകൾ, കന്യാസ്ത്രീകൾ (Virgins) പ്രത്യേക ഗണമായി പരിഗണിക്കപ്പെട്ടു. മഠാധിപതികളുടെ നിയന്ത്രണത്തിൽ 'കന്യാസ്ത്രീകൾ' സഭാസേവനം ആരംഭിച്ചു. (f) കന്യാസ്ത്രീകൾ പൊതുപ്രവർത്തനങ്ങളിൽ ഇടപെടാൻ പാടില്ലാത്ത വിധത്തിലുള്ള നിയമങ്ങൾ മഠങ്ങളിൽ രൂപംകൊണ്ടതിനാൽ അവരിലൂടെയുള്ള 'ശെമ്മാശ്ശിനി' സ്ഥാനം സാവകാശം അപ്രത്യക്ഷമായി. പ്രാർത്ഥനകൾക്കും, ആത്മീയ കാര്യങ്ങൾക്കും പ്രാധാന്യം കൊടുത്തു

വന്നതിനാൽ സഭയുടെ പൊതുപ്രവർത്തനങ്ങളിൽ നിന്നു സ്ത്രീകൾ അകന്നു മാറാനിടയായി.

### 3. വേദശാസ്ത്ര വീക്ഷണത്തിൽ

സഭാചരിത്രം പഠിക്കുമ്പോൾ സഭയുടെ 'ശുശ്രൂഷകരായി' പുരുഷന്മാർ മാത്രം പ്രവർത്തിച്ചു വരുന്നതായി നാം കണ്ടു. സ്ത്രീകൾ അക്കാര്യത്തിൽ അവഗണിക്കപ്പെട്ടതിൽ എന്തെങ്കിലും ന്യായമുണ്ടോ എന്നു വേദശാസ്ത്ര പരമായി സഭ ഇതുവരെ കാര്യമായി പരിഗണിച്ചിട്ടില്ല. പാരമ്പര്യത്തിൽ അടിയുറച്ചുനിൽക്കുന്ന ഓർത്തഡോക്സ് സഭകളിൽ ഇക്കാര്യത്തിൽ പുതിയ ഒരു പാരമ്പര്യം സൃഷ്ടിക്കുക അത്ര എളുപ്പമല്ല. സാമൂഹ്യമായും സ്ത്രീകൾ ഭരിക്കുന്ന സഭയെ ഉൾക്കൊള്ളാൻ ഭാരതത്തിലെ പുരുഷന്മാർ മാത്രമല്ല, സ്ത്രീകളും തയ്യാറാകുകയില്ല എന്നതു പരമാർത്ഥമാണ്. എന്നി രുന്നാലും ക്രിസ്തുവിൽ 'ആണെന്നും പെണ്ണെന്നും വ്യത്യാസമില്ല' (ഗലാ. 3:28) എന്ന പ്രസ്താവനയോടുള്ള വേദശാസ്ത്രസമീപനം മനസ്സിലാക്കേ ണ്ടതാണ്.

നവീകരണപ്രസ്ഥാനം ഉടലെടുക്കുന്നതു വരെ 17 നൂറ്റാണ്ടു കാല ത്തോളം സ്ത്രീകൾക്കു പങ്കാളിത്തമില്ല എന്ന് ആരും ചിന്തിച്ചില്ല. സന്യാസ പ്രസ്ഥാനത്തോടുള്ള എതിർപ്പും കുടുംബജീവിതത്തോടുള്ള താല്പര്യവും മൂലം 'വി. പട്ടത്വം' കൂടി നൽകുന്നതിൽ നവീകരണസഭ മുൻകൈഎടുത്തു. ആദിമസഭയിലെ 'മൊണ്ടാനമതക്കാർ' തുടങ്ങിയ ചില വേദവിപരീത ഗ്രൂപ്പു കൾ സ്ത്രീകളെ സഭാശുശ്രൂഷകൾക്കു നിയമിച്ചിരുന്നതു സഭ സ്വീകരിച്ചില്ല എന്നു മാത്രമല്ല പാഷണ്ഡതയായി പുറംതള്ളുകയും ചെയ്തു. എന്നാൽ അതാതു കാലങ്ങളിൽ സഭയിൽ പുതിയ കാര്യങ്ങളിൽ പരിശുദ്ധാത്മ പ്രേരിതമായി നടക്കുന്നതു, സഭയുടെ വളർച്ചയുടെ ലക്ഷണമാണെന്നു വാദിക്കാമെങ്കിലും, ആദിമസഭയുടെ ഘടനയിലല്ല, പ്രവർത്തനങ്ങളിലാണ് വളർച്ച ദർശിക്കേണ്ടത്.

യേശുക്രിസ്തു തന്റെ മഹാപൗരോഹിത്യ ശുശ്രൂഷയിൽ 'സ്ത്രീത്വവും പുരുഷത്വവും' ദൈവമുമ്പാകെ പ്രതിനിധാനം ചെയ്യുന്നതിനാൽ, പുരുഷ ന്മാർക്ക് എന്ന പോലെ സ്ത്രീകൾക്കും പൗരോഹിത്യ നൽവരം പ്രാപിക്കാ മെന്നു വാദിക്കാവുന്നതാണ്. ആ തത്ത്വം അംഗീകരിച്ചുകൊണ്ടു തന്നെ യാണ് ഓർത്തഡോക്സ് സഭകളിൽ പുരുഷനും സ്ത്രീകളും ഒരുപോലെ, വി. മാമോദീസായിലൂടെയുള്ള പൊതുപൗരോഹിത്യം അവകാശിക്കുന്നു എന്നു സഭ പഠിപ്പിക്കുന്നത്. കർത്താവിന്റെ ബലിയിൽ പൂർണമായി സംബ ന്ധിക്കുന്നതിനും വി. കുർബാന അനുഭവിക്കുന്നതിനുമുള്ള ഓരോ വിശ്വാ സിയുടേയും പൗരോഹിത്യാവകാശം, സ്ത്രീകൾക്കും തുല്യമായിതന്നെ സഭയിൽ നൽകുന്നുണ്ട്. ആത്മീയാനുഭവം പങ്കിടുന്നതിൽ വൈദികർക്കും

അവൈദികർക്കും തുല്യ അവസരം സഭയിൽ ലഭിക്കുന്നതുപോലെ സ്ത്രീയും പുരുഷനും ആത്മീയവരമനുഭവിക്കുന്നതിൽ തികച്ചും തുല്യരായിതന്നെ സഭ കാണുന്നു. അവൈദികരായ സ്ത്രീപുരുഷന്മാർ സഭയിൽ ഒരുപോലെയാണ്, യാതൊരു വ്യത്യാസവുമില്ല. സ്ത്രീകൾക്കു പങ്കാളിത്തം നൽകുന്നതിൽ വേദശാസ്ത്രവീക്ഷണത്തിൽ തടസ്സമുണ്ടെന്നു പറയാനാവില്ല.

എന്നാൽ നമ്മുടെ സമൂഹത്തിൽ പ്രത്യേകിച്ചു കുടുംബങ്ങളിൽ പുരുഷ നേതൃത്വം അംഗീകരിച്ചു കൊടുക്കുന്ന സഹകരണ മനോഭാവമാണ് അധികപങ്കു സ്ത്രീകളിലും കണ്ടുവരുന്നത്. തന്നേക്കാൾ പ്രാപ്തനായ ഭർത്താവിന്റെ തണലിൽ കഴിയാനാഗ്രഹിക്കുന്ന ഭാര്യമാരാണ് ഭാരതസ്ത്രീകളിലധികവും. ഈ മനോഭാവം നിലനിൽക്കുന്ന സാഹചര്യത്തിൽ, സഭാമണ്ഡലത്തിലും പെട്ടെന്നൊരു മാറ്റം പ്രശ്നങ്ങൾ സൃഷ്ടിച്ചേക്കും. എന്നിരുന്നാലും, സഭാസേവനരംഗത്തു പ്രവർത്തിക്കാൻ മുന്നോട്ടുവരുന്ന സ്ത്രീകൾക്കു എല്ലാവിധത്തിലും പ്രോത്സാഹനങ്ങളും വേണ്ടത്ര പങ്കാളിത്തവും നൽകേണ്ടതാണ്.

### 4. സ്ത്രീകളുടെ 'പൗരോഹിത്യം'

സ്ത്രീകൾക്കു പ്രത്യേക 'പൗരോഹിത്യസ്ഥാനം' നൽകുന്നതിനെക്കുറിച്ചു ഓർത്തഡോക്സ് സഭകൾക്കു ചില അടിസ്ഥാനപ്രമാണങ്ങൾ പരിഗണിക്കാനായിട്ടുണ്ട്.

പ്രത്യേക 'പൗരോഹിത്യസ്ഥാനികൾ', കർത്താവു നിയമിച്ചാക്കിയ 12 അപ്പോസ്തോലന്മാരുടെ പിൻഗാമികൾക്കാണ്. അപ്പോസ്തോലന്മാരിൽ സ്ത്രീകളെയുൾപ്പെടുത്തിയിട്ടില്ലാഞ്ഞതിനാൽ, അതിൽനിന്നുള്ള വ്യതിയാനം സഭയുടെ ഘടനയിലെ മാറ്റമാണെന്നും അതു തെറ്റാണെന്നും സഭ കരുതുന്നു. 2. കർത്താവു തുടങ്ങിവച്ച പാരമ്പര്യം തിരുത്തി പെട്ടെന്നൊരു പുതിയ സംവിധാനം ഏർപ്പെടുത്താൻ ഓർത്തഡോക്സ് പാരമ്പര്യം അനുവദിക്കുന്നില്ല. 3. വേദതത്ത്വങ്ങളിൽ ഉറച്ചുനിന്നുകൊണ്ട്, അപ്പോസ്തോലിക സഭാജീവിതരീതികളെ പാലിച്ചുവരുന്ന സഭകൾക്കു സ്ത്രീകളുടെ പ്രത്യേക പൗരോഹിത്യത്തെ അംഗീകരിക്കാനാവില്ല. 4. സ്ത്രീകളിൽ തന്നെ ഭൂരിപക്ഷം പേർക്കും സ്ത്രീകളെ പുരോഹിതരായി അംഗീകരിക്കുവാൻ താല്പര്യമില്ല. 5. സ്ത്രീകളെ പുരോഹിതരായി ഉൾക്കൊള്ളുവാൻ പുരുഷന്മാരടങ്ങുന്ന സമൂഹവും പെട്ടെന്നു തയ്യാറാകുകയില്ല. 6. പുരുഷന്മാർ വൈദികസ്ഥാനത്തേക്കു തീരെ ലഭിക്കാതെ വരുന്ന സാഹചര്യത്തിൽ, സ്ത്രീകളെ പുരോഹിതരാക്കുന്നതിനെപ്പറ്റി ആലോചിക്കുന്നതിൽ തെറ്റില്ല. 7. പുതിയ പാരമ്പര്യം സഭയിലെ ഏതെങ്കിലും ഒരു വിഭാഗത്തിനു മാത്രമായി വ്യത്യാസപ്പെടുന്നതു ശരിയല്ല. സഭയാകമാനം ഒരു തീരുമാന

മെടുക്കുവാൻ ഇടയാകുന്നെങ്കിൽ മാത്രം അതിനെ ദൈവനടത്തിപ്പായി പരിഗണിക്കാം. ഇല്ലെങ്കിൽ അതു വിഭാഗീയ താല്പര്യസംരക്ഷണം മാത്ര മായി കരുതിയാൽ മതി.

### ചോദ്യങ്ങൾ

1. വേദപുസ്തക വെളിച്ചത്തിൽ സ്ത്രീകളുടെ സ്ഥാനം വിലയിരുത്തുക.
2. ആദിമസഭയിൽ, സ്ത്രീകളുടെ പ്രവർത്തനങ്ങൾ ഏതെല്ലാം നിലക ളിൽ സഭ പ്രയോജനപ്പെടുത്തി?
3. സ്ത്രീകളുടെ സഭാപങ്കാളിത്തത്തെപ്പറ്റിയുള്ള വേദശാസ്ത്ര വീക്ഷണം എന്ത്?
4. 'വനിതാ പൗരോഹിത്യം' ക്രിസ്തീയ സഭയിൽ ആവശ്യമോ? നിങ്ങ ളുടെ വീക്ഷണം അവതരിപ്പിക്കുക.

## പാഠം 5

# ഓർത്തഡോക്സ് സഭയിൽ സ്ത്രീകളുടെ പങ്കാളിത്തം

❑ സ്ത്രീകൾ സഭയിലെ സജീവ പങ്കാളികൾ ❑ പാശ്ചാത്യ സംസ്കാര ത്തിന്റെ വേലിയേറ്റം ❑ സ്വാഭാവികത സംരക്ഷിക്കണം ❑ ഭക്തയും ശക്ത യുമായ സ്ത്രീ ❑ ശാരീരിക - മാനസിക ഘടകങ്ങൾ ❑ പ്രായോഗിക പരിഗണനകൾ ❑ സ്ത്രീകളുടെ പ്രത്യേക പ്രവർത്തനമേഖലകൾ

### സ്ത്രീകൾ സഭയിലെ സജീവ പങ്കാളികൾ

സഭയുടെ എല്ലാ രംഗങ്ങളിലും സ്ത്രീകളും പുരുഷന്മാരും തുല്യരായി പരിഗണിക്കപ്പെടുന്നുണ്ടെങ്കിലും, സ്ത്രീകളാണു കൂടുതൽ ഫലപ്രദമായി സഭയിൽ പ്രവർത്തിക്കുന്നത്. ഭവനത്തിലെ ആത്മീയജീവിതം കരുപ്പിടിപ്പി ക്കുന്നതിൽ പ്രധാന പങ്ക് വഹിക്കുന്ന സ്ത്രീകൾ, സഭയുടെ ആത്മീയ പ്രസ്ഥാനങ്ങളിലൂടെയും ആത്മീയ അനുഷ്ഠാനങ്ങളിലൂടെയും സഭയെ കാര്യമായി പോഷിപ്പിക്കുന്നുണ്ട്. എന്നാൽ സഭയുടെ ഭരണരംഗത്ത് മാത്രം സ്ത്രീകളെ പ്രവേശിപ്പിക്കുന്നില്ലാത്തതിനാൽ, പൊതുവെ സ്ത്രീകൾ സഭ

യിൽ അവഗണിക്കപ്പെടുന്നു എന്ന ഒരു ധാരണ സ്ത്രീകളിലുളവായിട്ടുണ്ട്. അത് എത്രമാത്രം ശരിയാണെന്നു പരിശോധിക്കേണ്ടതാണ്.

## പാശ്ചാത്യ സംസ്കാരത്തിന്റെ വേലിയേറ്റം

കഴിഞ്ഞ 19 നൂറ്റാണ്ടുകളായി സഭാഭരണത്തിൽ പങ്കാളിത്തം വേണമെന്ന മുറവിളി സ്ത്രീകളിൽ നിന്നുണ്ടായിട്ടില്ല. പാശ്ചാത്യലോകത്തിലെ, കുത്തഴിഞ്ഞ കുടുംബജീവിത പശ്ചാത്തലത്തിൽ രൂപം കൊണ്ട 'വനിതാ വിമോചന' പ്രസ്ഥാനത്തിൽ നിന്നും ഉയർന്നുവന്ന ഒരാശയമാണിത്. കുടുംബമെന്ന ആശയം തന്നെ തൂത്തെറിഞ്ഞ ആധുനിക പാശ്ചാത്യ സംസ്കാരത്തിന്റെ വേലിയേറ്റത്തോടെയാണ് ഈ പ്രവണത വ്യാപകമായി തുടങ്ങിയത്. ഏക ഭാര്യത്വവും ഏകഭർത്തൃത്വവും പഴഞ്ചനായി കരുതുന്ന ആധുനികവനിതകൾ വനിതാ വിമോചനപ്രസ്ഥാനത്തിന്റെ വക്താക്കളായതിലത്ഭുതപ്പെടാനില്ല. എന്നാൽ കുടുംബജീവിതത്തിന്റെ ഭദ്രതയും മാനവും സംരക്ഷിക്കാൻ ആഗ്രഹിക്കുന്ന ഭാരതീയ വനിതകൾ ഇപ്രകാരമൊരു സ്വാതന്ത്ര്യം ആഗ്രഹിക്കുന്നതിനിടയില്ല.

## സ്വാഭാവികത സംരക്ഷിക്കണം

എന്തെല്ലാം വാദഗതികൾ ഉന്നയിച്ചാലും സ്ത്രീ 'സ്ത്രീത്വ'മുള്ളവളായും, പുരുഷൻ 'പുരുഷത്വ'മുള്ളവനായും തന്നെ ഇരിക്കേണ്ടതാവശ്യമാണ്. 'സ്ത്രീത്വമുള്ള' പുരുഷന്മാരും 'പുരുഷത്വമുള്ള' സ്ത്രീകളും കണ്ടേക്കാമെങ്കിലും അതു സ്വാഭാവികമായ മാതൃകയല്ല അപവാദങ്ങളാണ്; ദൗർബല്യങ്ങളാണ്. മനുഷ്യത്വത്തിന്റെ പൂർണത കൈവരിക്കുവാൻ ദൈവം ക്രമീകരിച്ചിരിക്കുന്ന ഈ സ്വാഭാവികത സംരക്ഷിക്കാൻ സമൂഹത്തിന് ചുമതലയുണ്ട്. ചില കാര്യങ്ങളിൽ സ്ത്രീ പുരുഷനേക്കാൾ മുൻപന്തിയിലാകാം. മറ്റു ചില കാര്യങ്ങളിൽ പുരുഷൻ സ്ത്രീയേക്കാൾ മുൻപിലാകാം. സമൂഹത്തിൽ സ്ത്രീയുടെ സേവനവും പുരുഷന്റെ സേവനവും ഒരുപോലെ ആവശ്യമാണ്. ഒന്ന് മറ്റൊന്നിനേക്കാൾ മെച്ചം എന്ന് അവകാശപ്പെടാതെ പരസ്പരപൂരകങ്ങളായി പ്രവർത്തിക്കുന്നതാണുത്തമം. പരസ്പരം അംഗീകരിച്ചും മനസ്സിലാക്കിയും പ്രോത്സാഹിപ്പിച്ചും സഹകരിച്ചും പ്രവർത്തിക്കണമെന്നു മാത്രം.

## ഭക്തയും ശക്തയുമായ സ്ത്രീ

സമൂഹത്തെ ശരിയായ പാതയിൽ കരുപ്പിടിപ്പിക്കുന്നതിൽ സ്ത്രീ വളരെ ശക്തയാണ്. ശിശുക്കളെ സ്വാധീനിക്കുന്നതിലൂടെ, മക്കളെ പരിപാലിക്കുന്നതിലൂടെ, ഭർത്താവിനെ ശുശ്രൂഷിക്കുന്നതിലൂടെ സ്ത്രീ എന്നും സമൂഹത്തിന്റെ ശക്തികേന്ദ്രമാണ്. രാഷ്ട്രങ്ങളിൽ പലതും ഉയർത്തുന്നതും തകർക്കുന്നതും സ്ത്രീകളുടെ സ്വാധീനത്തിലൂടെയാണെന്നതിന് നിരവധി ചരി

ത്രങ്ങൾ ഉണ്ട്. ഇന്നു ജീവിതത്തിൽ വിവിധ തുറകളിൽ പുരുഷന്റെ പ്രചോദനകേന്ദ്രമായും, അതിനേക്കാളുപരി, പുരുഷനേക്കാൾ ഫലപ്രദമായും സമൂഹത്തിൽ സ്ത്രീ പ്രവർത്തിക്കുന്നുണ്ട്. സാഹിത്യത്തിലും കലയിലും ശാസ്ത്രത്തിലുമൊക്കെ സ്ത്രീകൾ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. ഇപ്രകാരമുള്ള സ്ത്രീകളുടെ സർഗ്ഗശക്തി പരിപോഷിപ്പിച്ചു കൂടുതൽ പ്രയോജനകരമാക്കേണ്ടതു സഭയുടെയും സമൂഹത്തിന്റെയും കടമയാണ്.

### ശാരീരിക – മാനസിക ഘടകങ്ങൾ

സ്ത്രീകൾ ശാരീരികമായി അബലകളാണെന്ന ധാരണ ശരിയല്ല. ദീർഘസമയം ക്ഷമയോടെ ജോലി ചെയ്യുന്നത് പുരുഷന്മാരേക്കാൾ കൂടുതൽ സ്ത്രീകളാണ്. പുരുഷമേധാവിത്വ വ്യവസ്ഥിതിയിൽ നിന്നും തടയപ്പെട്ടതിന്റെ ഫലമായാണ് അവർക്ക് അവസരം ലഭിക്കാതെ പോയത്. ഇക്കാലത്ത് സ്ത്രീകൾ പ്രവർത്തിക്കുന്ന തുറകളിലൊക്കെ വിജയിക്കുന്നു എന്നത് സമൂഹം അംഗീകരിച്ചു തുടങ്ങി. സ്ത്രീകളുടെ ശാരീരിക സൗന്ദര്യത്തെ ചൂഷണം ചെയ്യുന്ന പ്രവണതക്കെതിരെ സ്ത്രീകൾ തന്നെ സംഘടിതമായി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. സ്ത്രീകളുടെ വസ്ത്രധാരണത്തിലും പെരുമാറ്റരീതികളിലും വേണ്ടത്ര പക്വതയും അന്തസും പാലിക്കാൻ സ്ത്രീകൾ തന്നെ പരിശ്രമിക്കണം.

മാനസികമായും ബുദ്ധിപരമായും സ്ത്രീകൾ ശക്തരാണ്. പല പരീക്ഷകൾക്കും റാങ്കു വാങ്ങുന്നത് പെൺകുട്ടികളാണല്ലോ. പ്രായോഗികതലത്തിൽ ശാന്തമായി, ക്ഷമയോടെ പ്രശ്നങ്ങളെ നേരിടാനും പലപ്പോഴും പുരുഷന്മാരെ ഉപദേശിക്കാനുമുള്ള കഴിവും സ്ത്രീകൾക്കാണ് കൂടുതൽ. മനോധൈര്യം സ്ത്രീകൾക്ക് കുറവാണെന്ന് പറയുന്നുണ്ടെങ്കിലും, അവസരം നൽകിയാൽ സ്ത്രീകൾ അക്കാര്യത്തിലും പക്വത പ്രാപിക്കാൻ കഴിവുള്ളവരാണ്.

### പ്രായോഗിക പരിഗണനകൾ

(a) കുടുംബം സമൂഹത്തിന്റെ അടിസ്ഥാനമാണ്. കുടുംബത്തിൽ സ്ത്രീ വഹിക്കേണ്ട പങ്ക് ശരിയായി നിർവഹിക്കുവാൻ അവൾക്ക് സാധിക്കണം, പുരുഷന്റെ പങ്ക് അവനും നിർവഹിക്കണം. മക്കൾ വഴിതെറ്റിപ്പോകുന്നതിൽ പ്രധാന ഉത്തരവാദിത്വം മാതാപിതാക്കൾക്കാണ്. കുടുംബ കർത്തവ്യങ്ങൾ ശരിയായി നിർവഹിച്ചുകഴിഞ്ഞേ സേവനരംഗത്തേക്ക് സ്ത്രീകൾക്ക് പ്രവേശിക്കാനാവൂ. സഭാ ശുശ്രൂഷാരംഗത്തും ഈ ഘടകം പ്രാധാന്യമർഹിക്കുന്നു. (b) സ്ത്രീകൾക്ക് തനിയെ യാത്ര ചെയ്യാനോ കയറിച്ചെല്ലാനോ സാദ്ധ്യമല്ലാത്ത സാഹചര്യം അവരുടെ സേവനത്തിന് തടസ്സമാണ്. (c) കുടുംബ പ്രാരാബ്ധങ്ങളില്ലാതിരിക്കാൻ അവിവാഹിത ജീവിതം അടിച്ചേൽ

പ്പിച്ച് സഭാ സേവനത്തിന് സ്ത്രീകളെ പ്രേരിപ്പിക്കുന്നത് ശരിയല്ല. സ്വമേധയാ സന്യാസവ്രതം സ്വീകരിച്ചുവരുന്നവർ പൊതു പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ ഇഷ്ടപ്പെടുകയുമില്ല. (d) പുരുഷന്മാരുടെ പ്രശ്നങ്ങളിൽ ഇടപെട്ട് കൗൺസിലിംഗ് നടത്തി പരിഹാരങ്ങൾ നിർദ്ദേശിക്കുന്നതിൽ സ്ത്രീകൾ പൊതുവെ വിമുഖരാണ്. തെറ്റിദ്ധരിക്കപ്പെടാനുള്ള സാഹചര്യങ്ങൾ ഏറെയുമാണ്. (e) പൂർണസമയം സഭാസേവനരംഗത്ത് പ്രവർത്തിക്കാനാഗ്രഹിക്കുന്ന സ്ത്രീകൾക്ക് വൈദികരുടെ ഭാര്യമാരായിരുന്ന് ഇടവകകളിൽ ഫലപ്രദമായി പ്രവർത്തിക്കാൻ സാധിക്കും. അവർക്ക് ആയതിനുള്ള പ്രത്യേക പരിശീലനം കൂടി നൽകണമെന്നു മാത്രം.

## സ്ത്രീകളുടെ പ്രത്യേക പ്രവർത്തനമേഖലകൾ

സാധാരണ സ്ത്രീകൾക്ക്, തങ്ങളുടെ അനുദിന ജീവിതത്തിൽ സഭാസേവനം നടത്താവുന്ന ചില മേഖലകൾ കൂടി പരിശോധിക്കാം.

**(a) കുടുംബം:-** സത്യവിശ്വാസം, പ്രാർത്ഥന, ആചാരാനുഷ്ഠാനങ്ങൾ എന്നിവ സ്വയം പരിശീലിക്കുന്നതിലും കുഞ്ഞുങ്ങളെ അവ പഠിപ്പിക്കുന്നതിലും, ക്രിസ്തീയ പരിശീലനത്തിലേക്ക് പുരുഷന്മാരെ സ്വാധീനിച്ച് നയിക്കുന്നതിലും സ്ത്രീകൾക്കുള്ള പങ്ക് അദ്വിതീയമാണ്. സഭാജീവിതം കരുപ്പിടിപ്പിക്കുന്നതിലും സ്ത്രീകൾക്കുള്ള ഈ പങ്ക് ശരിയായി സ്ത്രീകൾ നിർവ്വഹിക്കണം.

**(b) ഇടവക:-** സമാജപ്രവർത്തനങ്ങൾ, ഭവനസന്ദർശനം, രോഗികൾ, അവശർ എന്നിവരെ ആശ്വസിപ്പിക്കൽ, ജീവകാരുണ്യ പ്രവർത്തനങ്ങൾ, ആരാധനാസംവിധാനം എന്നീ മണ്ഡലങ്ങളിലൊക്കെ, വ്യക്തികളായും, കൂട്ടമായും പ്രവർത്തിക്കുവാൻ സ്ത്രീകൾക്കു സാധിക്കും. പുരുഷന്മാരേക്കാൾ കൂടുതൽ ഇക്കാര്യത്തിൽ സ്ത്രീകൾക്ക് പ്രവർത്തിക്കാനുണ്ട്; പ്രവർത്തിക്കുന്നുമുണ്ട്. സണ്ടേസ്കൂൾ അദ്ധ്യാപനം, സമാജങ്ങളിൽ പ്രസംഗം, ധ്യാനം എന്നിവയെല്ലാം സ്ത്രീകൾക്കു ചെയ്യാവുന്നതാണ്. ദിവ്യബോധനം പോലുള്ള പഠനപദ്ധതികൾ ഇടവകയിൽ നടപ്പാക്കുന്നതിനും സ്ത്രീസമാജങ്ങൾക്ക് മുൻകൈ എടുക്കാവുന്നതാണ്. ഇടവകതലത്തിൽ ലൈബ്രറി രൂപീകരിച്ച് നല്ല വായനാശീലം വളർത്തിയെടുക്കാനും സ്ത്രീകൾക്കു സാധിക്കണം.

ഇടവക ഭരണസമിതിയിൽ സ്ത്രീകളുടെ അംഗത്വം മുഖേന നല്ല ആലോചനകളും തീരുമാനങ്ങളുമെടുക്കുവാൻ സാധിക്കണമെങ്കിൽ അതിനെ സഭ പ്രോത്സാഹിപ്പിക്കേണ്ടതാണ്. എന്നാൽ ഭാര്യയുമായി ആലോചിച്ചശേഷം സഭായോഗങ്ങളിൽ പുരുഷന്മാർ അഭിപ്രായം പറയുന്നുവെങ്കിൽ, സ്ത്രീകളുടെ ആലോചന സഭയ്ക്ക് ലഭിക്കുന്നില്ലെന്ന് പറയാനാവില്ല. നേരെമറിച്ച്, ഭാര്യയും ഭർത്താവും, അഥവാ അപ്പനും മക്കളും

അല്ലെങ്കിൽ സഹോദരനും സഹോദരിയും ഭിന്നാഭിപ്രായമുള്ളവരാണെങ്കിൽ അത് സഭായോഗങ്ങളിൽ പരസ്യമായി പ്രകടിപ്പിക്കപ്പെടുന്നത് കുടുംബത്തേയും സഭയേയും ദോഷമായി ബാധിക്കും. ഒരു കുടുംബത്തെ പ്രതിനിധീകരിച്ച് ഒരാൾ സഭായോഗത്തിൽ സംബന്ധിക്കുന്ന പഴയ പതിവ് സഭയിൽ ഏർപ്പെടുത്തിയാൽ സ്ത്രീകൾക്കും പുരുഷന്മാർക്കും സഭയിൽ തുല്യപ്രാതിനിധ്യം ലഭിക്കും, പൊതുയോഗങ്ങളിൽ കാണികളായും കേൾവിക്കാരായും സ്ത്രീപുരുഷന്മാർ പങ്കെടുക്കുന്നത് യോഗനടത്തിപ്പിന് സഹായകരമാണെങ്കിൽ അപ്രകാരം ചെയ്യാവുന്നതാണ്. എന്നാൽ സ്ത്രീസമാജ ഭാരവാഹികളെ ഇടവക ഭരണസമിതികളിൽ ചേർക്കുന്നതിന് വ്യവസ്ഥ ഉണ്ടാക്കണം.

(c) സ്കൂളുകളിലും കോളജുകളിലും അദ്ധ്യാപികമാരായി പ്രവർത്തിക്കുന്ന സ്ത്രീകൾക്ക് സഭയുടെ മതപരിശീലനപദ്ധതികൾ വിദ്യാർത്ഥിലോകത്തിൽ നടപ്പാക്കാനും, നല്ല മാതൃകയിലൂടെ വിദ്യാർത്ഥികളെ ഉത്തമ സഭാംഗങ്ങളായി പരിശീലിപ്പിക്കാനും അവസരം ലഭിക്കുന്നുണ്ട്. നമ്മുടെ സഭവക സ്കൂളുകളിലും കലാലയങ്ങളിലും ഇപ്രകാരമുള്ള മതപഠന ക്ലാസ്സുകൾ സംഘടിപ്പിക്കുവാൻ അദ്ധ്യാപകരുടെ സഹകരണം അത്യന്താപേക്ഷിതമാണ്.

(d) സ്ത്രീകൾക്ക് സമൂഹത്തിൽ വളരെയധികം പ്രവർത്തിക്കാനുണ്ട്. സാക്ഷരത, സംസ്കാരബോധം, ശുചിത്വം, ആരോഗ്യപ്രവർത്തനം എന്നീ മേഖലകളിലൊക്കെ സർക്കാരിന്റേയും സഭയുടേയും ആഭിമുഖ്യത്തിൽ നടത്തുന്ന ക്ഷേമപ്രവർത്തനങ്ങളുമായി സഹകരിച്ച് പ്രവർത്തിക്കുന്നതിൽ ക്രൈസ്തവ വനിതകൾക്ക് വളരെ വലിയ പങ്ക് വഹിക്കാനുണ്ട്. സ്ത്രീകൾക്കെതിരെയുള്ള ചൂഷണങ്ങളും കയ്യേറ്റങ്ങളും അവഗണനകളും നിർമാർജ്ജനം ചെയ്യുന്നതിലും ക്രിസ്തീയ സ്ത്രീകളുടെ സഹകരണവും നേതൃത്വവും സമൂഹത്തിന് വളരെയധികം ആവശ്യമാണ്.

## ചോദ്യങ്ങൾ

1. 'സഭാജീവിതത്തിൽ പുരുഷന്മാരേക്കാൾ ഫലപ്രദമായി പ്രവർത്തിക്കുവാൻ സ്ത്രീകൾ ശക്തരാണ്.' ഈ പ്രസ്താവന വിലയിരുത്തുക.
2. സഭാജീവിതത്തിൽ സ്ത്രീകൾ അഭിമുഖീകരിക്കേണ്ടി വരുന്ന പ്രായോഗിക വൈഷമ്യങ്ങൾ ഏവ?
3. സ്ത്രീകളുടെ പ്രത്യേക പ്രവർത്തനമേഖലകളും സാധ്യതകളും ഏതെല്ലാം?

## പാഠം 6

# അയ്മേനികളുടെ പരിശീലനം

❑ പരിശീലന ലക്ഷ്യം ❑ പരിശീലനം - ചില തത്ത്വങ്ങൾ ❑ പരിശീലന രീതികൾ, മാധ്യമങ്ങൾ ❑ ഭാരതീയ പഠനപദ്ധതികൾ ❑ അയ്മേനികളുടെ വേദശാസ്ത്രം ❑ പരിശീലന രംഗങ്ങൾ

ഏതൊരു രംഗമെന്നപോലെ, സഭാജീവിതത്തിലും വേണ്ടത്ര പരിശീലനം അവൈദികർക്കും ലഭിച്ചെങ്കിൽ മാത്രമേ സഭയുടെ ദൗത്യം കാര്യക്ഷമമായി നടപ്പാക്കാൻ സാധിക്കൂ. സഭയുടെ മുഴുവനുമായുള്ള കൂട്ടായ ദൗത്യത്തിൽ വൈദികരും അവൈദികരും ഒത്തൊരുമിച്ചു പ്രവർത്തിക്കാനുള്ള ചുമതലയാണുള്ളത്. ആയതിനു തക്കതായ വിജ്ഞാനവും പരിശീലനവുമാണ് നാം ലക്ഷ്യമാക്കേണ്ടത്. സഭയുടെ ദൗത്യം ലോകത്തിൽ നിറവേറ്റുന്നതിൽ വൈദികരേക്കാൾ കൂടുതൽ അവസരങ്ങൾ അവൈദികർക്കു ലഭിക്കുന്നുണ്ട്. ആയതിനാൽ അവൈദികരെ വേണ്ടവിധത്തിൽ പരിപോഷിപ്പിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനും വൈദികർ നേതൃത്വം നൽകേണ്ടത് വൈദികശുശ്രൂഷയുടെ ഒരു പ്രധാന ഭാഗമാണ്. ആയതിനുള്ള പരിശീലനവും, വൈദിക സെമിനാരിയിൽക്കൂടി വൈദികർക്കു പ്രത്യേകം നൽകേണ്ടതുണ്ട്.

സഭ പഠിപ്പിക്കുന്ന കാര്യങ്ങൾ ലോകത്തിൽ പ്രയോഗിക്കുവാൻ അവൈദികർക്കു ചുമതലയുണ്ട്. ഓരോ ഇടവകയും ഓരോ 'അവൈദിക സെമിനാരി'യായി പരിഗണിച്ചു, ലോകജീവിതത്തിന്നാവശ്യമായ പരിശീലനം സഭയുടെ സൂക്ഷ്മരൂപമായ ഇടവകതലത്തിൽ നൽകേണ്ടിയിരിക്കുന്നു. ഇക്കാര്യത്തിൽ വൈദികനേതൃത്വം പ്രസക്തമാണ്.

### 1. പരിശീലന ലക്ഷ്യം

മാനവരാശിയെ മുഴുവനായി ദൈവാനുരൂപിയാക്കിത്തീർക്കാനുള്ള സഭയുടെ ദൗത്യനിർവഹണത്തിൽ പങ്കുചേരുവാനും, അതിനാവശ്യമായ സ്നേഹം, കരുണ, ക്ഷമ തുടങ്ങിയ ദൈവിക നൽവരങ്ങൾ പ്രാപിക്കുന്നതിനും, പൊതുവായി സഭയുടെ പ്രേഷിത പ്രവർത്തനത്തിലും വിവിധ ജീവിതരംഗങ്ങളിലും പ്രവർത്തിക്കുന്നവരെ ഒരുക്കുന്നതിനും ലക്ഷ്യമിട്ടുകൊണ്ടായിരിക്കണം സഭാപരിശീലനം ക്രമീകരിക്കേണ്ടത്.

1. ക്രിസ്തീയ സഭയുടെ പൊതുവിശ്വാസം, അടിസ്ഥാനപ്രമാണങ്ങൾ, ചരിത്രം എന്നിവയിൽ ആവശ്യമായ പരിജ്ഞാനം നൽകുക. 2. ക്രിസ്തീയ ജീവിതത്തിനുതകുന്ന പരിശീലനവും പ്രബോധനവും നൽകുക. 3. കുഞ്ഞുങ്ങളെ യഥാർത്ഥ ക്രിസ്തീയമാർഗത്തിൽ വളർത്തുന്നതിനു മുതിർ

ന്നവരെയും മാതാപിതാക്കളെയും പരിശീലിപ്പിക്കുക. 4. സഭയിലെ ആത്മീയ പ്രസ്ഥാനങ്ങളിൽ ഉത്തരവാദിത്വത്തോടെ നേതൃത്വം നൽകാൻ കഴിയുന്നവരെ കണ്ടുപിടിച്ചു പരിശീലിപ്പിക്കുക. 5. ക്രിസ്തീയ സാക്ഷ്യവും സമൂഹത്തോടുള്ള കടമകളും ശരിയായി നിറവേറ്റുന്നതിന് അവൈദികരെ ഒരുക്കുക. 6. സത്യവിശ്വാസത്തിനെതിരായി വരുന്ന വെല്ലുവിളികളെ നേരിടുന്നതിനും, സത്യവിശ്വാസത്തിലുറപ്പിക്കുന്നതിനും സഭാംഗങ്ങളെ പ്രാപ്തരാക്കുക. 7. സാമൂഹ്യ, രാഷ്ട്രീയ, സാമ്പത്തിക, സാംസ്കാരിക ഇതര മതസാമുദായിക മണ്ഡലങ്ങളിൽ ക്രൈസ്തവ വീക്ഷണത്തോടെ പെരുമാറുന്നതിനു സഭാംഗങ്ങളെ തയ്യാറാക്കുക.

## 2. പരിശീലനം – ചില തത്ത്വങ്ങൾ

1. വി. മാമോദീസായുടെ പ്രാധാന്യം, അതിൽ ഒരു വിശ്വാസിക്കു ലഭിക്കുന്ന പദവി, ഉത്തരവാദിത്വം എന്നിവയെക്കുറിച്ചു ശരിയായ ധാരണ പകർന്നുകൊടുക്കണം. അലക്ഷ്യമായി വി. മാമോദീസാ നടത്തപ്പെടുന്ന സാഹചര്യങ്ങൾ തീരെ ഒഴിവാക്കണം. സഭയുടെ പൊതുശുശ്രൂഷയായി വി. മാമോദീസായിൽ എല്ലാവരും പങ്കെടുക്കത്തക്കവിധം നിർവ്വഹിക്കണം (വർഷത്തിൽ 4 പ്രാവശ്യമായി ഓരോ നോമ്പു തീർന്നുവരുന്ന ഞായറാഴ്ചകളിൽ വി. കുർബാന പരസ്യമായി ആരംഭിക്കുന്നതിനു മുൻപായി പൊതുവിൽ വി. മാമോദീസാ ഭക്തിനിർഭരമായി ഇടവകയിലെ എല്ലാവരും ചേർന്നു പങ്കെടുക്കത്തക്കവിധം നടത്തുക). സഭയിലേക്കു ചേർക്കപ്പെടുന്ന കൂദാശയാകുന്ന വി. മാമോദീസാ രഹസ്യമായി രണ്ടോ മൂന്നോ പേർ മാത്രമായി നടത്തുന്നത് ആ കൂദാശയോടുള്ള അവഗണനയാണ്.

2. വി. കുർബാനാനുഭവം ദൈവത്തോടും സൃഷ്ടി മുഴുവനോടുമുള്ള മനുഷ്യന്റെ 'പൗരോഹിത്യ' മദ്ധ്യവർത്തിത്വ സ്വഭാവത്തിന് ഊന്നൽ കൊടുത്ത് അവതരിപ്പിക്കണം. വി. കുർബാനാനുഭവത്തിലെ സജീവ പങ്കാളിത്തം ഉറപ്പുവരുത്താൻ പരിശീലനം പര്യാപ്തമാകണം.

3. ദൈവം, മനുഷ്യൻ, ലോകം എന്നിവ തമ്മിലുള്ള ബന്ധവും മനുഷ്യനിലൂടെ ദൈവം ലോകത്തേയും സൃഷ്ടി മുഴുവനേയും രക്ഷിച്ചു പരിപാലിക്കാൻ ആഗ്രഹിക്കുന്നു എന്ന യാഥാർത്ഥ്യവും, ആ പ്രവർത്തനത്തിൽ ദൈവത്തോടു സഹകരിച്ചു പ്രവർത്തിക്കാനുള്ള ഉത്തരവാദിത്തബോധവും കരുപ്പിടിപ്പിക്കുവാൻ പരിശീലനം കൊണ്ടു സാധിക്കണം.

4. ജീവിതത്തിന്റെ വിവിധതുറകളിൽ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർക്കും, അവരവരുടെ നിലകളിൽ തന്നെ പ്രവർത്തിക്കുവാൻ 'ദൈവവിളി' ലഭിച്ചവരാണെന്ന ബോധം ഉളവാക്കുകയും മനുഷ്യനന്മയ്ക്കുവേണ്ടിയുള്ള ഒരു ജോലിയിലും ദൈവത്തെ മാറ്റി നിർത്തേണ്ടതില്ലെന്നും, അവരവർക്കു നൽകിയിരിക്കുന്ന സ്ഥാനങ്ങളിൽ ലൗകിക

മണ്ഡലങ്ങളിലും, ദൈവം അവരെ ആക്കി വച്ചിരിക്കുകയാണെന്ന പ്രേഷിത ബോധ്യത്തോടെ പ്രവർത്തിക്കാൻ കടപ്പെട്ടവരാണെന്നും അവൈദികരെ ബോധ്യപ്പെടുത്താൻ പരിശീലനം കൊണ്ടു സാധിക്കണം.

5. രൂപാന്തരം പ്രാപിച്ച സമൂഹത്തിനും വ്യക്തികൾക്കും ലോകത്തെ രൂപാന്തരപ്പെടുത്താൻ സാധിക്കൂ എന്നതിനാൽ വ്യക്തികളേയും, തദ്വാര, സമൂഹത്തേയും ക്രിസ്തീയ രൂപാന്തരത്തിലേക്കു നയിക്കുവാൻ പര്യാപ്ത മായവയായിരിക്കണം പരിശീലനപദ്ധതികൾ. വെറും പഠനം കൊണ്ടോ, കോൺഫറൻസുകൾ, കൺവൻഷനുകൾ എന്നിവ നടത്തിയതുകൊണ്ടോ മാത്രം തൃപ്തിപ്പെടാനാവില്ല. യഥാർത്ഥ ക്രിസ്തീയ രൂപാന്തരമാണ് ലക്ഷ്യ മിടേണ്ടത്.

6. കുടുംബം സഭയുടേയും സമൂഹത്തിന്റെയും ഏറ്റവും ചെറിയ ഒരു ഘടകമായി കാണണം. 'വ്യക്തി'യേക്കാൾ കുടുംബത്തിനും കുടുംബത്തേ ക്കാൾ സമൂഹത്തിനും പ്രാധാന്യം കല്പിക്കുന്ന ഒരു സാമൂഹ്യ അവ ബോധം സൃഷ്ടിക്കുവാൻ പരിശീലനം മൂലം സാധിക്കണം. കുടുംബ ത്തിന്റെ പൊതുതാല്പര്യത്തിന് വഴിമാറിക്കൊടുക്കുന്ന വ്യക്തി താല്പ ര്യവും, സമൂഹത്തിന്റെ പൊതുതാല്പര്യങ്ങളും മാത്രം വച്ചുപുലർത്തുന്ന സംവിധാനത്തിനു പ്രത്യേക പ്രാധാന്യം കൊടുക്കണം.

7. ഇടവകതലത്തിലും, ഭദ്രാസനതലത്തിലും, സഭാതലത്തിലും ഓരോ ക്രിസ്ത്യാനിക്കും അവനവൻ ആയിരിക്കുന്ന സാഹചര്യത്തിൽ ക്രിസ്തീയ ചൈതന്യം പരത്തുന്നതിനു സഹായകമായ പരിശീലനം സിദ്ധിക്കണം. സഭയിലെ പ്രവർത്തനങ്ങളിൽ മാത്രം ഒതുങ്ങിക്കൂടി നിർവൃതിയടയാതെ, ലഭിച്ചിരിക്കുന്ന ആത്മീകമൂല്യങ്ങൾ അനുദിന ജീവിതത്തിൽ പ്രയോഗിക്ക ത്തക്ക പരിശീലനം സഭയിലൂടെ ലഭിക്കണം.

8. സമൂഹത്തിൽ കണ്ടുവരുന്ന വിവിധ പ്രത്യയശാസ്ത്രങ്ങളോടും (Ideologies) ദാരിദ്ര്യം, അഴിമതി, അക്രമം തുടങ്ങിയ തിന്മകളോടും ക്രിസ്തീയ മായി പ്രതികരിക്കാനും, സന്ദർഭം ആവശ്യപ്പെടുമ്പോൾ അവയ്ക്കെതിരെ തയ്യാറാകാൻ പരിശീലനം മൂലം കഴിയണം.

9. സിനിമ, റേഡിയോ, മാസികകൾ, പത്രങ്ങൾ എന്നീ മാധ്യമങ്ങൾ ഈ കാര്യത്തിൽ ഉപയോഗിക്കുവാൻ സഭ മുൻകൈ എടുക്കണം. സഭ വകയായി സിനിമ, സംഗീതം, കല, സാഹിത്യം എന്നീ രംഗങ്ങളിൽ ഫല പ്രദമായി പ്രവർത്തിക്കാനുള്ള സംവിധാനങ്ങൾ ഏർപ്പെടുത്തി പൊതു ജനങ്ങൾക്കു ക്രിസ്തീയ പരിശീലനം നൽകണം. ഓരോ മണ്ഡലത്തിൽ കഴിവുള്ള വ്യക്തികളെ സഹകരിപ്പിച്ച് ഇക്കാര്യം നിർവ്വഹിക്കുവാൻ ശ്രമി ക്കണം. ഈ മണ്ഡലങ്ങളിൽ 'കച്ചവടം' നടത്തുന്ന സ്വകാര്യവ്യക്തികളെ ക്രിസ്തീയ സ്വാധീനത്തിൽ കൊണ്ടുവരികയും, നഷ്ടം സഹിച്ചും ഈ

സംരംഭത്തിലൂടെ മാനുഷിക മൂല്യങ്ങളെ ഉയർത്തിക്കാണിച്ചു ശരിയായി വഴി നയിക്കാൻ 'സഭകൾ' ഒന്നിച്ചു പരിശ്രമിക്കുകയും വേണം.

10. പ്രതിസന്ധികളിലും, കഷ്ടതകളിലും, നിസ്സഹായവസ്ഥയിലും അടിപതറാതെ ജീവിതത്തെ യഥാർത്ഥ മൂല്യബോധത്തോടെ വിലയിരുത്തി മുന്നേറുവാൻ അഭ്യസിപ്പിക്കണം.

11. സമൂഹത്തിൽ 'അയ്മേനി സംഘടന'കളിലൂടെ വിവിധ രംഗങ്ങളിൽ പ്രവർത്തിക്കുവാൻ, ഓരോരോ ഗ്രൂപ്പുകളായി പരിശീലിപ്പിക്കപ്പെടണം. പ്രായം, സാമൂഹ്യ – സാമ്പത്തിക ഔദ്യോഗിക നിലവാരം, തൊഴിൽരംഗം എന്നിവയെല്ലാം പരിഗണിച്ചു ഗ്രൂപ്പുകൾ തിരിഞ്ഞ് പ്രവർത്തനം ഊർജ്ജിതമാക്കാവുന്നതാണ്.

12. സഭാപ്രവർത്തനത്തിൽ വൈദിക – അയ്മേനിബന്ധം കൂടുതൽ ശക്തമാകേണ്ടിയിരിക്കുന്നു. സഭയിൽ, വൈദികർ മാത്രമായോ, അവൈദികർ മാത്രമായോ സഭാകാര്യങ്ങൾ പ്രവർത്തിക്കുന്ന പ്രവണതകളും നിരുത്സാഹപ്പെടുത്തണം. വൈദികരുടെ സ്ഥാനത്തെപ്പറ്റി അയ്മേനികളും അയ്മേനികളുടെ സ്ഥാനത്തെപ്പറ്റി വൈദികരും കൂടുതൽ മനസ്സിലാക്കി പ്രവർത്തിക്കേണ്ടതാണ്. വിദേശമെത്രാന്മാരോടുണ്ടായിരുന്ന അകൽച്ച സ്വദേശ മെത്രാന്മാരോടും വൈദികരോടും അയ്മേനികൾക്കുണ്ടാകരുത്. സഭയെ ഒന്നായിക്കാണുന്നതിനു വ്യക്തികൾ, കുടുംബങ്ങൾ, ഇടവകകൾ ഭദ്രാസനങ്ങൾ എന്നിവയെല്ലാം സഭയുടെ മേല്പട്ടക്കാരുടെ നേതൃത്വം പൂർണമായി അംഗീകരിച്ചു ശക്തിപ്പെടുത്തണം. ആദിമസഭയിലും, ഭാരതസഭയിലും ദേശീയ വൈദിക നേതൃത്വത്തോടും പൂർണമായി സഹകരിച്ചു പ്രവർത്തിച്ചിരുന്ന മനോഭാവം സഭയിൽ കൂടുതലായി വളർത്തുകയും, വൈദികനേതൃത്വത്തെ അവഗണിക്കുന്ന പ്രവണതയെ നിരുത്സാഹപ്പെടുത്തുകയും വേണം. ആ നിലയിലുള്ള പരിശീലനം സഭയിലുണ്ടാകണം.

### 3. പരിശീലന രീതികൾ, മാധ്യമങ്ങൾ

**1. വിദഗ്ധാഭിപ്രായം, നേടുക:** പരിശീലന രീതികൾ ഏർപ്പെടുത്തുമ്പോൾ തത്സംബന്ധമായി വിദഗ്ദാഭിപ്രായം ആരായേണ്ടതാവശ്യമാണ്. വിദ്യാഭ്യാസപ്രവർത്തകർ, മനഃശാസ്ത്രവിദഗ്ദർ, മറ്റു മതത്തിലും സമുദായ വിഭാഗങ്ങളിലും മതപരിശീലനരംഗത്തും പ്രവർത്തിക്കുന്നവർ എന്നിവരിൽ നിന്ന് അഭിപ്രായങ്ങൾ ആരായേണ്ടതാണ്.

**2. സാഹചര്യ പരിഗണന:** ഓരോ സാഹചര്യത്തിന് അനുയോജ്യമായ പരിശീലനം നൽകണം. അമ്മമാർ, വിവിധ തൊഴിലുകളിലേർപ്പെട്ടിരിക്കുന്നവർ, സാമൂഹ്യ, രാഷ്ട്രീയ പ്രവർത്തകർ, കലാസാഹിത്യരംഗങ്ങളിൽ പ്രവർ

ത്തിക്കുന്നവർ, കച്ചവടം, കൃഷി എന്നിവയിൽ വ്യാപൃതരായവർ, ആത്മീയ സംഘടനാ ഭാരവാഹികൾ, സുവിശേഷകന്മാർ, ഭരണനേതൃത്വം വഹിക്കുന്നവർ, ആശ്രമാംഗങ്ങൾ എന്നിവർക്കൊക്കെ, അവരുടെ സാഹചര്യം കണക്കിലെടുത്ത് അനുയോജ്യമായ പരിശീലനം നൽകുവാൻ ശ്രമിക്കുമ്പോൾ അവരുടെ അഭിപ്രായവും കഴിയുന്നിടത്തോളം പരിഗണിക്കണം. എല്ലാവർക്കും ഒരേരീതിയിലുള്ള പരിശീലനം വിജയിക്കുകയില്ല.

## 4. ഭാരതീയ പഠനപദ്ധതികൾ

ഭാരതീയ മതരീതികളും ചിന്താധാരകളും പകർന്നുകൊടുക്കാനും ഭാരതീയരെ ആകർഷിക്കുവാനും പര്യാപ്തമായ ആശയങ്ങൾ ഉൾക്കൊള്ളുന്ന ദേശീയഗ്രന്ഥങ്ങൾ കൂടുതലായി ഉണ്ടാകണം. വിദേശ നിർമ്മിതമായതെന്തും അപ്പാടെ സ്വീകരിക്കാൻ തയ്യാറാകുന്ന മനോഭാവമുള്ളതിനാൽ വിദേശത്തുനിന്നും ഇറക്കുമതി ചെയ്ത മതഗ്രന്ഥങ്ങളുടെ അതിപ്രസരം മൂലം ദേശീയമായി ചിന്തിക്കുവാൻ പോലും സാധ്യമാകാത്ത അടിമത്ത ചിന്താഗതിയിലേക്ക് ഭാരത ക്രിസ്ത്യാനികൾ ഇനിയും വീണുപോകാതിരിക്കണമെങ്കിൽ ഭാരതീയ ശൈലിയിൽ ക്രിസ്തീയതത്ത്വങ്ങൾ അവതരിപ്പിക്കുന്ന നിരവധി ഗ്രന്ഥങ്ങൾ മാതൃഭാഷയിലുണ്ടാകണം. ഓരോ ഇടവകയിലും ഓരോ ഗ്രന്ഥശാല സംഘടിപ്പിച്ച് മറ്റു വിജ്ഞാനശാഖകളോടൊപ്പം മതപരിശീലനവും ജനങ്ങൾക്ക് ലഭിക്കുവാൻ കൂടുതൽ അവസരങ്ങൾ ഉണ്ടാകണം. ദിവ്യബോധനം പഠനപദ്ധതി എല്ലായിടവകകളിലും നിർബന്ധമായി ഏർപ്പെടുത്തണം. കോളജുകൾ, സ്കൂളുകൾ എന്നിവയിലും മത പരിശീലന ക്ലാസ്സുകളിലേർപ്പെടുത്തുകയും അവർക്ക് അനുയോജ്യമായ ഗ്രന്ഥാവലി രൂപകല്പന ചെയ്തു നടപ്പാക്കുകയും ചെയ്യണം. കാഴ്ച - ശ്രവണ മാധ്യമങ്ങൾ കൂടുതലായി ഉപയോഗിക്കുവാൻ സഭ മുൻകൈ എടുത്തു പ്രവർത്തിക്കണം. ഭാരതീയസംഗീതം, കല എന്നിവ ക്രൈസ്തവമായി അവതരിപ്പിക്കണം. ഭാരതവല്ക്കരണം കഴിയുന്നത്ര ഉൾക്കൊള്ളണം.

## 5. അയ്മേനികളുടെ വേദശാസ്ത്രം (Theology of the laity)

അയ്മേനികളുടെ പ്രസക്തി ഉയർത്തിക്കാണിക്കുന്ന വേദശാസ്ത്ര സമീപനം ഉണ്ടാകണം. മറ്റു ഓർത്തഡോക്സ് സഭകളിലെന്നപോലെ നമ്മുടെ സഭയിലും വേദശാസ്ത്ര പണ്ഡിതന്മാരായ അയ്മേനികൾ ധാരാളമായിട്ടുണ്ടാകണം. റോമാസഭയിലും നവീകരണസഭകളിലും അവർ ധാരാളമുണ്ട്. അവൈദികർ ദൈവത്തിന്റെ കൃപാവരം സ്വീകരിക്കുവാനും അതിനനുയോജ്യമായ ക്രിസ്തീയജീവിതം നയിക്കുവാനും വിശുദ്ധി പ്രാപിക്കുവാനും ലോകത്തിൽ ക്രിസ്തുവിന്റെ ദൗത്യനിർവഹണത്തിൽ കാര്യക്ഷമമായി പങ്കെടുക്കുവാനും ക്രിസ്തുവിന്റെ രാജ്യത്വം, പ്രവാചകത്വം, പൗരോഹിത്യം എന്നീ നിലകളിൽ സജീവമായി പ്രവർത്തിക്കുവാനും യോഗ്യതയുള്ള

വരാണെന്ന് അയ്മേനികളും വൈദികരും ഒരുപോലെ മനസ്സിലാകത്തക്ക വേദശാസ്ത്ര സമീപനവും അഭ്യസനവും സഭയിൽ കൂടുതലായി ഉണ്ടാകണം. സഭയുടെ ദൗത്യം ഫലപ്രദമായി നടപ്പാക്കുവാൻ സഭ പലപ്പോഴായി പലവിധത്തിലുള്ള വേദശാസ്ത്ര സമീപനങ്ങൾ സ്വീകരിച്ചിട്ടുണ്ട്.

വേദപുസ്തകത്തിൽ കാണുന്ന അപ്പോസ്തോലിക വേദശാസ്ത്രവും പിതാക്കന്മാരുടെ കാലഘട്ടത്തിൽ ആദിമസഭയിൽ കാണുന്ന എപ്പിസ്കോപ്പൽ വേദശാസ്ത്രവും, പൗരസ്ത്യ പാരമ്പര്യത്തിൽ വളർന്നുവന്ന സന്യാസ വേദശാസ്ത്രവും, പാശ്ചാത്യ പാരമ്പര്യത്തിൽ പുഷ്ടിപ്രാപിച്ച കാനോനിക വേദശാസ്ത്രവും, 19-ാം നൂറ്റാണ്ടിൽ രൂപം കൊണ്ട സെമിനാരി വേദശാസ്ത്രവും വേദശാസ്ത്രരംഗത്ത് സഭ സ്വീകരിച്ചിട്ടുള്ള വിവിധ സമീപനങ്ങളാണ്. ഇവയെല്ലാം 20-ാം നൂറ്റാണ്ടിലെ അയ്മേനികളുടെ വേദശാസ്ത്രത്തിന് വഴിമാറി കൊടുക്കുന്ന ഒരു പ്രവണത എല്ലാ സഭാവിഭാഗങ്ങളിലും കണ്ടുവരുന്നുണ്ട്. ലോകത്തിൽ ജീവിച്ചു പ്രവർത്തിച്ച അയ്മേനികളെ ശരിയായ ക്രിസ്തീയ ദൗത്യനിർവഹണത്തിന് പ്രാപ്തരാകുന്നതിന് അനുയോജ്യമായ വേദശാസ്ത്ര വീക്ഷണം വളർത്തിയെടുക്കേണ്ടത് ഇന്നത്തെ വളരെ പ്രധാനപ്പെട്ട ആവശ്യമാണ്. എന്നാൽ വേദശാസ്ത്രം വെറുമൊരു പഠനവസ്തുവായി മാറാതെ യഥാർത്ഥ ക്രിസ്തീയ വിശ്വാസപരിശീലനവും അനുദിന ജീവിതശൈലിയുമായി രൂപപ്പെടുത്തുവാൻ ദൈവജനം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

### 6. പരിശീലന രംഗങ്ങൾ

കുടുംബം, ഇടവക, സമൂഹം, ഓഫീസുകൾ, ഫാക്ടറികൾ എന്നിവിടങ്ങളിലെല്ലാം അനുയോജ്യമായ പരിശീലനങ്ങൾ ഏർപ്പെടുത്താം. പരിശീലനമില്ലാതെ സഭയിൽ ആരെങ്കിലും നേതൃത്വം കൊടുക്കുന്നെങ്കിൽ അത് ഗുണത്തെക്കാളേറെ ദോഷം ചെയ്യും. സൺഡേസ്കൂൾ അദ്ധ്യാപകർ, സുവിശേഷപ്രവർത്തകർ, കൺവൻഷൻ പ്രസംഗകർ, ഉപദേശികൾ, കന്യാസ്ത്രീകൾ, ആശ്രമാംഗങ്ങൾ എന്നിവരൊക്കെ സഭ നിശ്ചയിക്കുന്ന പഠനപദ്ധതികൾ പൂർത്തിയാക്കി സഭയുടെ പ്രത്യേക അനുവാദത്തോടെ മാത്രം ദൈവജനത്തെ പഠിപ്പിക്കുവാനും പരിശീലിപ്പിക്കുവാനും ഇടയാക്കണം. ആർക്കും കയറി പ്രസംഗിച്ച് ആദായമുണ്ടാക്കാവുന്ന ഇന്നത്തെ രീതി വളരെയേറെ ദോഷം ചെയ്യും. വൈദികരെപ്പോലെ തന്നെ തികഞ്ഞ പരിശീലനം പ്രാപിച്ച ഒരു അയ്മേനി നേതൃത്വനിര സഭയിലുണ്ടാകണം. ഓരോ ഇടവകയിലും വൈദികനോട് ചേർന്ന് ആത്മീയകാര്യങ്ങൾക്ക് നേതൃത്വം നൽകുന്നതിന് പരിശീലനം സിദ്ധിച്ച ഒരു കൂട്ടം അയ്മേനികൾ ഉണ്ടെങ്കിൽ ഓരോ ഇടവകയും വേഗം ആത്മീകപുരോഗതി കൈവരിക്കും. അപ്രകാരം ദൈവജനത്തിന്റെ പൂർണ്ണപങ്കാളിത്തത്തോടെ സഭയുടെ

